# വാസ്തവം

*തെരഞ്ഞെടുത്ത വാസ്തവകഥകൾ*

**കെ. ജയചന്ദ്രൻ**

*എഡിറ്റർ*
**മാങ്ങാട് രത്നാകരൻ**
*അവതാരിക*
**ബി. ആർ. പി. ഭാസ്കർ**

**ജയചന്ദ്രൻ സുഹൃദ്സംഘം**
**കോഴിക്കോട്**

# ജീവചരിത്രക്കുറിപ്പ്

**കോ**മത്ത് കൃഷ്ണൻ നായരുടെയും ലക്ഷ്മി അമ്മയുടെയും മകനായി 1951-ൽ കെ. ജയചന്ദ്രൻ ജനിച്ചു. കോഴിക്കോട് ഗവൺമെന്റ് ആർട്സ് ആന്റ് സയൻസ് കോളെജിൽ നിന്ന് ബിരുദമെടുത്തശേഷം കോഴിക്കോട് സർവ്വകലാ ശാലയുടെ ജേർണലിസം കോഴ്സിലെ ആദ്യ ബാച്ചിൽ സ്വർണ്ണമെഡലോടെ പ്രശസ്ത വിജയം നേടി. പി.വി. ഗംഗാധരന്റെ *ഷൂട്ട്* എന്ന സിനിമാ പ്രസിദ്ധീക രണത്തിലൂടെയാണ് ജയചന്ദ്രൻ പത്രപ്രവർത്തനം തുടങ്ങുന്നത്. 1979-ൽ *മാതൃഭൂമി*യിൽ പാർട്ട് ടൈം ലേഖകനായി ചേർന്നു.

എൺപതുകളിൽ വയനാട്ടിൽ *മാതൃഭൂമി* ലേഖകനായിരിക്കെ ജയചന്ദ്രൻ മാധ്യമരംഗത്ത് ശ്രദ്ധിക്കപ്പെട്ടു. 1984-ൽ വയനാട്ടിലെ മുണ്ടക്കൈയിൽ ഉരുൾപൊട്ടലുണ്ടായപ്പോൾ രക്ഷാപ്രവർത്തനങ്ങൾക്കിടയിൽ മൃതശരീരം നീക്കംചെയ്യുന്നതിനു പകരം കാട്ടുപന്നിയുടെ ജഡം മേലുദ്യോഗസ്ഥർക്ക് കാഴ്ചവെക്കാനായി പൊലീസുകാർ ജീപ്പിലേക്ക് മാറ്റിയ വാർത്ത പുറത്തുകൊണ്ടു വന്നത് ഏറെ ഒച്ചപ്പാടുണ്ടാക്കി. ഇതിന്റെ പേരിൽ ജയചന്ദ്രന് പൊലീസ് മർദ്ദനം അനുഭവിക്കേണ്ടി വന്നു. വയനാട്ടിലെ ആദിവാസിക്ഷേമത്തിനായി രൂപവല്ക്കരിച്ച സുഗന്ധഗിരി പ്രൊജക്റ്റിലേതുൾപ്പെടെ നിരവധി അഴിമതികൾ ജയചന്ദ്രൻ പുറത്തുകൊണ്ടുവന്നു. *മാതൃഭൂമി*യിലെ ജോലി ഉപേക്ഷിച്ച ശേഷം ജയചന്ദ്രൻ കുറച്ച് കാലം *സദ്വാർത്ത* ദിനപത്രത്തിൽ പ്രവർത്തിച്ചു.

*ഏഷ്യാനെറ്റ് ന്യൂസ്* ആരംഭിച്ചപ്പോൾ അതിന്റെ കോഴിക്കോട് ബ്യൂറോ ചീഫായി. വാർത്തകൾക്കു പുറമെ *ഏഷ്യാനെറ്റി*ലെ *കണ്ണാടി*, *അന്വേഷണം* തുടങ്ങിയ പരമ്പരകളിലൂടെ നിരവധി ദൃശ്യകഥകൾ അവതരിപ്പിച്ചു. മരണസമയത്ത് തിരുവനന്തപുരം ബ്യൂറോയുടെ ചുമതല വഹിക്കുകയായിരുന്നു. 1998 നവംബർ 24-ന് കോഴിക്കോട് കോട്ടൂളിയിലുള്ള *ഏഷ്യാനെറ്റ്* ഓഫീസിൽ വെച്ച് ഹൃദ്രോഗസംബന്ധിയായ അസുഖത്തെ തുടർന്ന് മരണമടഞ്ഞു.

മികച്ച പത്രപ്രവർത്തകന് കേരള പ്രസ്സ് അക്കാദമി ഏർപ്പെടുത്തിയ ആദ്യത്തെ കരുണാകരൻ നമ്പ്യാർ അവാർഡ് ജയചന്ദ്രന് ലഭിച്ചിട്ടുണ്ട്. കേരള പത്രപ്രവർത്തക യൂണിയന്റെ സജീവ അംഗമായിരുന്ന അദ്ദേഹം 1989-90-ൽ കോഴിക്കോട് ജില്ലാ സെക്രട്ടറിയായിരുന്നു. വയനാട്ടിലെ ആദിവാസി ജീവിതത്തിന്റെ ദൈന്യത അടിസ്ഥാനമാക്കി ജയചന്ദ്രൻ നിർമ്മിച്ച *ദ ട്രാപ്ഡ്* എന്ന ഡോക്യുമെന്ററി ചിത്രം ദേശീയ അവാർഡിന് അർഹമായി. മലയാളത്തിൽ മനുഷ്യാവകാശ ബോധത്തിലൂന്നിയ ഒരു പത്രപ്രവർത്തന ശൈലി വാർത്തെടുത്തതിനുള്ള ബഹുമതി ജയചന്ദ്രനവകാശപ്പെട്ടതാണ്.

കേരള മഹിളാസംഘം ജില്ലാ പ്രസിഡന്റും സാമൂഹ്യപ്രവർത്തകയുമായ അഡ്വ. ആനന്ദകനകമാണ് ഭാര്യ. മകൾ ക്രിസ്റ്റീന.

# നന്ദി

**ആനന്ദകനകം**

**എൻ.കെ. രവീന്ദ്രൻ സുധീർ കെ.പി. രമേഷ്**
**പ്രദീപ്കുമാർ എസ്. സിന്ധു സംഗീത**
**പി.എം.ദീപ കെ. പ്രഭാകരൻ നായർ**
**ജയപ്രകാശ് പി.എം. ശശീന്ദ്രൻ ഷാജഹാൻ കാളിയത്ത്**
**എസ്.ആർ. സഞ്ജീവ് സിന്ധു സൂര്യകുമാർ**
**സുരേഷ് ഇരുമ്പനം കെ. സുരേഷ്കുമാർ**
**വടേരി ഹസ്സൻ സനോജ് ഐ.കെ.**

***മാതൃഭൂമി*, കോഴിക്കോട് എ.കെ.ജി. സെന്റർ, തിരുവനന്തപുരം**

# പ്രസാധകക്കുറിപ്പ്

**മാ**ധ്യമ പ്രവർത്തനത്തിന് മനുഷ്യമുഖം നൽകിയ പ്രതിഭാശാലിയായിരുന്നു കെ. ജയചന്ദ്രൻ. ജയചന്ദ്രന്റെ ഒന്നാം ചരമവാർഷികദിനത്തിൽ ആ പ്രിയ സുഹൃത്തിനെക്കുറിച്ചുള്ള അനുസ്മരണങ്ങളും അദ്ദേഹത്തിന്റെ വാസ്തവകഥകളിൽ ചിലതും സമാഹരിച്ചു കൊണ്ട് കെ. ജയചന്ദ്രൻ എന്ന പേരിൽ ഒരു അനുസ്മരണ ഗ്രന്ഥം ഞങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു. ഹൃദ്യമായ സ്വീകരണമാണ് ആ പുസ്തകത്തിന് ലഭിച്ചത്. വായനക്കാർ നൽകിയ സ്വീകരണത്തിനും ശ്രദ്ധയ്ക്കും നന്ദി.

ജയചന്ദ്രൻ രചിച്ച വാസ്തവകഥകളുടെ സ്വഭാവം മനസ്സിലാക്കാൻ സഹായിക്കുന്ന ഏതാനും ദൃഷ്ടാന്തങ്ങൾ മാത്രമേ ആ പുസ്തകത്തിൽ ഞങ്ങൾ ചേർത്തിരുന്നുള്ളൂ. ബാക്കിയുള്ളവ ഏതാണ്ടു മുഴുവൻ സമാഹരിച്ചും അതിൽ ഏറ്റവും നല്ലത് സ്വീകരിച്ചും തയാറാക്കിയ ഈ സമാഹാരമാണ് രണ്ടാം ചരമ വാർഷികദിനത്തിൽ ഞങ്ങൾ പ്രസിദ്ധീകരിക്കുന്നത്. ഇതിനും വായനക്കാരുടെ ശ്രദ്ധയും പരിഗണനയും ലഭിക്കും എന്നു പ്രതീക്ഷിക്കുന്നു.

മനുഷ്യാവകാശങ്ങൾ, പരിസ്ഥിതി തുടങ്ങിയ ഒട്ടേറെ പ്രശ്നങ്ങളെ സ്പർശിക്കുന്നവയാണ് ഈ വാസ്തവകഥകൾ. മുഖ്യധാരയിലേക്ക് വരാത്തവരുടെ, അരികിൽ നിൽക്കുന്നവരുടെ, പിന്തള്ളപ്പെട്ടവരുടെ പറയാക്കഥകളാണിവ. മൂകമാക്കപ്പെട്ടവരുടെ ശബ്ദങ്ങൾ.

ജയചന്ദ്രനെ ഒരു വിഗ്രഹമാക്കുകയല്ല, മാധ്യമ പ്രവർത്തനത്തിൽ അദ്ദേഹം ഉയർത്തിപ്പിടിച്ച മൂല്യങ്ങളെ ബലപ്പെടുത്തുകയാണ് വേണ്ടതെന്ന് ഞങ്ങൾ മനസ്സിലാക്കുന്നു. ജയചന്ദ്രന്റെ ഈ വാസ്തവകഥകൾ അഖിലേന്ത്യാതലത്തിൽ പ്രസക്തമാണെന്ന ബോധ്യമുള്ളതിനാൽ ഈ രചനകളുടെ ഒരു ഇംഗ്ലീഷ് പരിഭാഷ അടുത്തവർഷം പ്രസിദ്ധീകരിക്കാൻ ഉദ്ദേശിക്കുന്നു. പത്രപ്രവർത്തനത്തിൽ ജയചന്ദ്രൻ കാണിച്ച മാതൃകയെ ഉയർത്തിക്കാട്ടുവാനായി അദ്ദേഹത്തിന്റെ ഒരു ജീവചരിത്രഗ്രന്ഥവും.

കെ. ജയചന്ദ്രന്റെ *വാസ്തവം* ഞങ്ങൾ വായനക്കാർക്ക് സമർപ്പിക്കുന്നു.

കോഴിക്കോട്
20.11.2000.

ജയചന്ദ്രൻ സുഹൃദ്സംഘം
കോഴിക്കോട്.

# ഉള്ളടക്കം

## ആദിവാസി ജനത



## മനുഷ്യാവകാശം



## സാമൂഹിക ജീവിതം

## പരിസ്ഥിതി



## അനുബന്ധം

# മുഖവുര

ഒരു മാധ്യമ പ്രവർത്തകന്റെ കടമ എന്തെന്ന് സിദ്ധാന്തത്തിന്റെ തണുത്ത നിഴൽ പോലും വീഴാത്ത അസാധാരണമായ ഒരു അനുഭവകഥയിലൂടെ കെ. ജയചന്ദ്രൻ പറഞ്ഞുതരികയുണ്ടായി. ഒന്നര പതിറ്റാണ്ട് മുമ്പ്, ബഹുരാഷ്ട്ര കമ്പനിയായ യൂണിയൻ കാർബൈഡിൽ നിന്നു വമിച്ച മരണപ്പുക ഭോപ്പാൽ നഗരത്തിലെ ആയിരങ്ങളെ ചുറ്റിവരിഞ്ഞ് നീലശ്ശവങ്ങളാക്കി വീഴ്ത്തിക്കൊണ്ടിരുന്നപ്പോൾ, ഭോപ്പാൽ റെയിൽവേ സ്റ്റേഷനിലുണ്ടായിരുന്ന സ്റ്റേഷൻ മാസ്റ്ററുടെ ജീവിതത്തിൽ അവസാനമായുണ്ടായ സംഭവം. സ്റ്റേഷനിലെ സ്വന്തം ഇരിപ്പിടത്തിൽ ടെലിഫോൺ റിസീവർ ചെവിയോടു ചേർത്തുപിടിച്ചുകൊണ്ട് മരിച്ച നിലയിലാണ് അദ്ദേഹത്തെ പിന്നീടു കണ്ടെത്തിയത്. വിഷവാതകം ശ്വസിച്ച് മരിക്കുമെന്ന് പൂർണ ബോധ്യമുണ്ടായിട്ടും രക്ഷപ്പെടാൻ നോക്കാതെ ഭോപ്പാലിലേക്കു വന്നുകൊണ്ടിരുന്ന തീവണ്ടികളെ മുഴുവൻ മറ്റൊരു വഴിക്ക് തിരിച്ചുവിട്ട് കൂടുതൽ ദുരന്തങ്ങൾ ഒഴിവാക്കുകയായിരുന്നു ആ മനുഷ്യസ്നേഹി. അജ്ഞാതനായ ആ മനുഷ്യന്റെ ആത്മാർപ്പണം പത്രപ്രവർത്തകർ മാതൃകയാക്കണമെന്നാണ് ജയചന്ദ്രൻ അഭിപ്രായപ്പെട്ടത്.

അതേ ആത്മാർപ്പണത്തോടെ തനിക്കു ചുറ്റിലും അകലെയുമുള്ള മനുഷ്യരെക്കുറിച്ച് ജയചന്ദ്രൻ എഴുതി. മനുഷ്യർ എന്ന നിലയിൽ നമ്മുടെ ചെറുപ്പം ആ വാക്കുകളിൽ നാം അനുഭവിച്ചു. അതിലൂടെ കണ്ണു തെളിഞ്ഞവരുണ്ട്, കണ്ണടച്ചിരുട്ടാക്കിയവരുണ്ട്, കണ്ണു മിഴിച്ചു പീഡിപ്പിക്കാൻ ശ്രമിച്ചവരുമുണ്ട്. എന്നാൽ ആർക്കും അത് അവഗണിക്കാനായില്ല. ഏതാണ്ട് ഒരു പതിറ്റാണ്ടിനു ശേഷമാണ് രാജ്യത്തെ ദരിദ്ര ജില്ലകളിലെ നടുക്കുന്ന ദാരിദ്ര്യത്തെക്കുറിച്ച് മിനുക്കിയ ഇംഗ്ലീഷിലുള്ള വാസ്തവകഥകളുമായി പി. സായ്നാഥ് രംഗത്തുവരുന്നതെന്നതും ഓർക്കാവുന്നതാണ്. (*എവരിബഡി ലവ്സ് എ ഗുഡ് ഡ്രോട്ട്*, പി. സായ്നാഥ്, പെൻഗ്വിൻ, ന്യൂദൽഹി, 1996) ശിവപെരുമാളിനെപ്പോലെ തെണ്ടിയായും എന്നാൽ ലോകത്തിന്റെ സർവ്വ ധനത്തിന്റെയും അധിപനായും നിലകൊണ്ടാണ് ജയചന്ദ്രൻ തന്റെ ചുറ്റുമുള്ള മനുഷ്യരുടെ ആധികൾ പകർത്തിയത്. അവിശ്വസനീയമാണത്, തിരിഞ്ഞുനോക്കുമ്പോൾ.

അഗാധമായ പഠനമനനങ്ങൾക്കുശേഷം ഭരണകൂടം ഒരു കപട സാർവ്വജനീനതയാണെന്ന് മാർക്സ് കണ്ടെത്തിയല്ലോ. ഭരണകൂടത്തിന്റെ മർദ്ദനോപകരണങ്ങളെക്കുറിച്ച് പിൽക്കാല മാർക്സിസ്റ്റ് ചിന്തകൻ അൽത്തൂസറും അവയുടെ അധി

കാര-ജ്ഞാനോല്പാദന സമ്പ്രദായങ്ങളെക്കുറിച്ച് ഫൂക്കോയും തലനാരിഴ കീറുകയും ഉണ്ടായി. വെള്ളത്തിൽ മീനെന്നതുപോലെ ജനങ്ങളുടെ ഇടയിൽ ജീവിച്ചതിനാലും സാധാരണമല്ലാത്ത സഹജാവബോധത്താലും വ്യവസ്ഥയെ താങ്ങി നിർത്തുന്ന തൂണുകളെന്ന നിലയിൽ മാത്രമേ പൊലീസ്, കോടതി, ആശുപത്രി, വിദ്യാലയം തുടങ്ങിയ സ്ഥാപനങ്ങളെ ജയചന്ദ്രൻ കണ്ടുള്ളൂ:

*പണ്ട് അജ്ഞതയായിരുന്നു രോഗിയുടെ ജീവനൊടുക്കിയിരുന്നതെങ്കിൽ ഇന്നത് അറിവായി മാറിയിട്ടുണ്ട്. ഏതു വഴിക്കും പണമുണ്ടാക്കാമെന്ന അറിവ്. അപകടങ്ങളും കൈപ്പിഴകളും ഏതു നിമിഷവും മനുഷ്യജീവനെ വേട്ടയാടുന്നുണ്ടല്ലോ എന്നാണ് ഡോക്ടറുടെ മറുപടി. എന്നാൽ, മനുഷ്യജീവിതം ഈ മറുപടിയിൽ ഒതുങ്ങുന്നതാണോ? (ലാഭക്കൊതിയുടെ വൈദ്യശാസ്ത്രം..)*

പരാജയപ്പെട്ട സാഹിത്യകാരന്മാരാണ് പത്രപ്രവർത്തകരായി രൂപം മാറുന്നതെന്ന് കളിയായും കാര്യമായും ജയചന്ദ്രൻ പറയാറുണ്ടായിരുന്നു. ഒരു ചെറുകഥാകൃത്തായി രംഗപ്രവേശം ചെയ്ത, തോറ്റിട്ടില്ലാത്ത കഥാകൃത്തായ ജയചന്ദ്രൻ ആസന്നമായ പരിഹാരത്തിനുള്ള മാധ്യമത്തിനുവേണ്ടി അകമേ പരിണാമം വരുത്തുന്ന മാധ്യമത്തെ കൈയൊഴിയുകയായിരുന്നു എന്നാണ് ഞാൻ മനസ്സിലാക്കിയിട്ടുള്ളത്. പക്ഷെ കഥനകല ജയചന്ദ്രനെ കൈയൊഴിഞ്ഞതുമില്ല. *കാപ്പി.. കാപ്പി* എന്ന വാസ്തവകഥയുടെ ലക്ഷ്യവേധിയായ തുടക്കം:

*സ്വീകരണമുറിയുടെ ജനലഴികളിലൂടെ കൈനീട്ടിയാൽ കാപ്പിച്ചെടികളിലാണ് വിരൽ മുട്ടുക. കുട്ടികൾ ഒളിച്ചുകളിക്കുന്നത് കാപ്പിച്ചെടികൾക്കിടയിലാണ്. മുറ്റത്തിറങ്ങി നിന്നാൽ കാപ്പിച്ചെടികൾ ചുറ്റും വളയുന്നതുപോലെ. എന്നിട്ടും വീട്ടുകാരൻ ഇരുത്തി സൽക്കരിച്ചത് ഒരു ഗ്ലാസ്സു നിറയെ ചായ തന്നിട്ടാണ്.*

സ്നേഹത്തോടൊപ്പം തന്നെ 'നരജീവിതമായ വേദന'യുടെ അസംബന്ധച്ചുവയുള്ള ഒരു കിക്സോട്ടിക് പ്രപഞ്ചവും ജയചന്ദ്രൻ ഉള്ളിൽ കൊണ്ടുനടന്നിരുന്നു. വായനക്കാർക്കു മുഷിയില്ലെങ്കിൽ, എന്റെ ഒരു ഓർമ്മ പങ്കുവെയ്ക്കട്ടെ.

നമുക്കു കായണ്ണയെക്കുറിച്ച് ഒരു പടം പിടിക്കണം, തനിച്ചായ ഒരു ദിവസം എന്നോടു പറഞ്ഞു. തീർച്ചയായും പിടിക്കണം എന്നു ഞാനും ഉഷാറായി.

"എന്തിനെക്കുറിച്ചാണ് പടമെന്നാണ് നിന്റെ വിചാരം?"

"ഒന്നിനെക്കുറിച്ചും ആകാതിരിക്കുന്നതിലാണു രസം," ഞാൻ പറഞ്ഞു.

കുറച്ചു നേരം മൗനം പൂണ്ടതിനു ശേഷം ജയചന്ദ്രൻ പറഞ്ഞു, "കായണ്ണക്കാർ ഭയങ്കര ദാർശനികന്മാരാണ്. 'ഞാൻ പോകട്ടെ' എന്നവർ ഒരിക്കലും പറയില്ല, 'എന്നെ കൊണ്ടുപോകട്ടെ' എന്നേ പറയൂ."

സൂക്ഷ്മശ്രുതികൾക്കു കാതോർത്ത ജയചന്ദ്രന്റെ വാക്കുകളിൽ അനുഭവത്തിന്റെ പശിമയും സ്നേഹത്തിന്റെ തെളിമയും കാരുണ്യത്തിന്റെ നനവും നർമ്മത്തിന്റെ തിളക്കവും 'എള്ളിലുള്ളെണ്ണ കണക്കെ' ഉൾച്ചേർന്നിരുന്നു.

മൃദുലമായ നാവ് കഠിനമായ പല്ലിനെ അതിജീവിക്കുന്നു എന്ന ചീനത്തിലെ പഴമൊഴി ഈ വാസ്തകഥകൾ ഓർമ്മിപ്പിക്കുന്നു. തെളിഞ്ഞ ഫലിതമായിരുന്നു ആ നാവിന്റെ ഒരു മുദ്ര. *അന്തിക്കാട് എന്തു നടന്നു* എന്ന വാസ്തവകഥയിൽ

ജയചന്ദ്രൻ പറഞ്ഞു:

*'കാക്കിക്കുള്ളിലെ മൃഗങ്ങളെ, ഞങ്ങൾ നിങ്ങൾക്കെതിരല്ല, വിപ്ലവം നിങ്ങൾക്കെതിരാണ്.' സാംസ്കാരിക പ്രവർത്തകർ മുഴക്കിയ മുദ്രാവാക്യം പൊലീസുകാരും അയവിറക്കി. ഇത്രമാത്രം പ്രകോപിതരാകാൻ ഈ 'സാഹിത്യകാര'ന്മാരെ ഞങ്ങൾ എന്തു ചെയ്തു? ഒരു പൊലീസുകാരൻ ചോദിച്ചു.*

*സദ്വാർത്ത*യിൽ വന്ന പ്രധാനപ്പെട്ട ചില വാസ്തവകഥകൾക്കായി രണ്ടു വർഷം നീണ്ട തെരച്ചിൽ വെറുതെയായി. നിലച്ചുപോയ ആ പത്രത്തിൽ നിന്നു ശേഖരിച്ച താരതമ്യേന അപ്രധാനമായ വാസ്തവകഥകൾ, ഒന്നൊഴികെ എല്ലാം തന്നെ കൈയൊഴിയുമ്പോൾ ജയചന്ദ്രൻ തന്നെ കെട്ടിയുണ്ടാക്കിയ ഒരു കഥ തികട്ടി. 'തിരോധാനം' ചെയ്ത മൗലവി ചേകനൂരിനെ അന്വേഷിച്ച് ജയചന്ദ്രൻ *സദ്വാർത്ത*യിലെഴുതിയ ഒരു പരമ്പര തേടിപ്പോയ മൗലവിയുടെ മരുമകൻ, ഒരാഴ്ചത്തെ പെടാപ്പാടിനുശേഷം വെറും കൈയോടെ തിരിച്ചുവന്നപ്പോൾ, മൗലവിയുടെ വിധവ ഹവ്വ ഉമ്മ, "ഇത്രയും നാൾ മൗലവിയെ തെരഞ്ഞു നടന്നിരുന്നെങ്കിൽ അദ്ദേഹത്തെ കണ്ടെത്താനായേനെ," എന്നു പറഞ്ഞത്രെ! വാസ്തവം!

ഈ പുസ്തകത്തിലെ വാസ്തവകഥകളിൽ ഭൂരിഭാഗവും ശ്രമകരമായ അന്വേഷണത്തിലൂടെ ശേഖരിച്ചത് എന്റെ പ്രിയ സുഹൃത്ത് മനോജ് കാരപ്പറമ്പാണ്. *വാസ്തവം* എന്ന പേരു നിർദ്ദേശിച്ചത് മറ്റൊരു സുഹൃത്ത് കെ.സി. നാരായണനും. *ജയചന്ദ്രൻ സുഹൃദ്സംഘ*ത്തിൽ അവരിരുവരും സ്നേഹക്കണ്ണികളായതിനാൽ ഔപചാരികമായ നന്ദി പ്രകാശിപ്പിക്കുന്നത് അനുചിതമാവും.

കോഴിക്കോട് | മാങ്ങാട് രത്നാകരൻ

20.11.2000.

# അവതാരിക

## ബി.ആർ.പി. ഭാസ്കർ

**കെ.** ജയചന്ദ്രൻ മരിച്ചിട്ട് രണ്ടു വർഷമായെന്ന് വിശ്വസിക്കാനാവുന്നില്ല. അത്രയ്ക്ക് ദീപ്തമാണ് ജയനെക്കുറിച്ചുള്ള ഓർമ്മ. *ഏഷ്യാനെറ്റ് ന്യൂസി*ന്റെ വാർത്താ ബുള്ളറ്റിനുകളും വാർത്താധിഷ്ഠിത പരിപാടികളും സജീവമാക്കുന്നതിൽ ജയൻ വലിയൊരു പങ്കുവഹിച്ചു. ജയന്റെ വേർപാട് സൃഷ്ടിച്ച വിടവ് ഇനിയും നികത്തപ്പെടാതെ കിടക്കുന്നുവെന്ന് പറയുമ്പോൾ അതൊരു ഭംഗിവാക്കല്ല, തികച്ചും സത്യസന്ധമായ വിലയിരുത്തലാണ്. ജയൻ കോഴിക്കോട്ടെയും തിരുവനന്തപുരത്തെയും ബ്യൂറോകളുടെ ചുമതല വഹിച്ചിരുന്ന കാലത്ത് *ഏഷ്യാനെറ്റ് ന്യൂസി*ന്റെ ഉപദേഷ്ടാവെന്ന നിലയിൽ അടുത്ത് അറിയാനുള്ള അവസരം എനിക്കുണ്ടായി. ജയന്റെ തൊഴിൽ പ്രതിബദ്ധത എന്നിൽ ഏറെ മതിപ്പുളവാക്കി. *ഏഷ്യാനെറ്റി*നു അന്നു വളരെയേറെ സാമ്പത്തിക പരാധീനതകളുണ്ടായിരുന്നു. തന്മൂലം ബ്യൂറോയുടെ പ്രവർത്തനത്തിന് അനുവദിച്ചിരുന്ന പണം യഥാസമയം കിട്ടിയിരുന്നില്ല. വാർത്തകളുമായുള്ള നിരന്തരമായ മൽപ്പിടിത്തത്തിനിടയിൽ ഭരണപരമായ ചുമതലകളുള്ള പത്രപ്രവർത്തകർ ഓഫീസ് മുറകൾ പാലിക്കുന്നതിൽ പലപ്പോഴും വീഴ്ചവരുത്താറുണ്ട്. ജയന്റെ കാര്യത്തിലും അതുണ്ടായി. മാനേജ്മെന്റാകട്ടെ കണക്ക് വൈകുന്നതുകൊണ്ട് ദൈനംദിനാവശ്യത്തിനുള്ള പണം അയക്കുന്നതും വൈകിപ്പിച്ചു. ഹെഡ് ഓഫീസിൽ നിന്നു പണമെത്താത്തതുകൊണ്ട് ബ്യൂറോയുടെ പ്രവർത്തനം നിലയ്ക്കുമെന്ന് ഞാൻ കരുതിയ അവസരങ്ങളുണ്ട്. അതുണ്ടായില്ല. സുഹൃത്തുക്കളിൽ നിന്ന് കടം വാങ്ങിയോ പണം കൊടുക്കേണ്ടവരോട് കടം പറഞ്ഞോ ജയചന്ദ്രൻ ബ്യൂറോയുടെ പ്രവർത്തനം മുന്നോട്ടുകൊണ്ടുപോയി.

ആരോ എവിടെയോ എന്തോ ഒളിപ്പിച്ചുവെയ്ക്കാൻ ശ്രമിക്കുന്നുവോ അതാണ് വാർത്ത എന്ന് ഒരു നിർവചനമുണ്ട്. മന്ത്രിയുടെ ചേംബറിൽ നിന്നോ പാർട്ടി ഓഫീസുകളിൽ നിന്നോ കാൽച്ചുവട്ടിൽ ഒഴുകിയെത്തുന്നതാണ് വാർത്തയെന്നു വിശ്വസിക്കുന്ന പത്രപ്രവർത്തകനായിരുന്നില്ല ജയൻ. ആരോ എവിടെയോ ഒളിപ്പിച്ചിരുന്ന വാർത്ത തേടി ജയൻ നിരന്തരം അലഞ്ഞു. വാർത്ത തേടി ഏതെങ്കിലും ദിക്കിലേക്ക് പോയ ജയനെക്കുറിച്ച് ഒരു വിവരവും ഇല്ലാതിരുന്ന അവസരങ്ങളുണ്ട്. തേടിപ്പോയതു കൂടാതെ മറ്റ് പലതുമായായാവും ജയൻ മടങ്ങിവരികയെന്ന കാര്യത്തിൽ ഞങ്ങൾക്ക് സംശയമുണ്ടായിരുന്നില്ല. നിശ്ചയദാർഢ്യത്തോടെ

നീങ്ങുന്ന ജയനെ പിന്തിരിപ്പിക്കാൻ ആർക്കും കഴിയുമായിരുന്നില്ല.

ഒരു വമ്പിച്ച മുന്നേറ്റത്തിനുശേഷം കേരള സമൂഹം ഇപ്പോൾ തിരിച്ചുപോക്കിന്റെ പാതയിലാണെന്ന് സൂക്ഷ്മനിരീക്ഷകർ കണ്ടെത്തിയിട്ടുണ്ട്. സമൂഹത്തിന്റെ താഴേത്തട്ടിലുള്ളവർക്ക് ഏറ്റവും ഒടുവിലാവും മുന്നേറ്റത്തിന്റെ ഗുണം ലഭിക്കുക. തിരിച്ചടിയുടെ പ്രഹരം കിട്ടുക ഏറ്റവും ആദ്യവും. പ്രഹരമേൽക്കുന്ന ദുർബല വിഭാഗങ്ങളുടെ അവസ്ഥ മറ്റാരെക്കാളും മുമ്പേ മനസ്സിലാക്കുവാൻ ജയന് കഴിഞ്ഞു.

ഏതാണ്ട് രണ്ടു പതിറ്റാണ്ടുമുമ്പാണ് കേരളം സാമൂഹിക തലത്തിൽ കൈവരിച്ച അസാധാരണ നേട്ടം ലോകത്തിന്റെ ശ്രദ്ധയിൽ പെട്ടത്. ജനനമരണനിരക്ക്, സാക്ഷരത, ആയുർദൈർഘ്യം തുടങ്ങിയവയുടെ കാര്യത്തിൽ കേരളം, ഇന്ത്യയുടെ ഇതരഭാഗങ്ങളിൽ നിന്ന് വേറിട്ട്, ലോകത്തെ വികസിത രാജ്യങ്ങൾക്കൊപ്പം നിൽക്കുന്നുവെന്ന് ഐക്യരാഷ്ട്രസഭയുടെ സ്പെഷ്യൽ ഏജൻസികൾ കണ്ടെത്തി. വ്യവസായവത്കരണത്തിലൂടെയാണ് എല്ലാ വികസിത സമൂഹങ്ങളും ജീവിതഗുണനിലവാരം ഉയർത്തിയത്. ഒരാധുനിക സമ്പദ്വ്യവസ്ഥ കെട്ടിപ്പടുക്കാതെ വിദ്യാഭ്യാസം, ആരോഗ്യപരിപാലനം തുടങ്ങിയ മേഖലകളിൽ അതിവേഗം മുന്നേറിയ കേരളത്തെ ഐക്യരാഷ്ട്ര വ്യാവസായിക വികസന സംഘടന, ലോക ആരോഗ്യ സംഘടന, ലോകബാങ്ക് തുടങ്ങിയ അന്താരാഷ്ട്ര സ്ഥാപനങ്ങളിലെ വിദഗ്ദ്ധർ വികസ്വര ലോകത്തിനാകെ മാതൃകയായി ചൂണ്ടിക്കാട്ടി. കേരളത്തിന്റെ വിജയരഹസ്യം കണ്ടെത്തിയാൽ വ്യവസായവത്കരണത്തിലൂടെ വികസിക്കാൻ വെമ്പുന്ന രാജ്യങ്ങളെ ആ ഉദ്യമത്തിൽ നിന്നു പിന്തിരിപ്പിക്കാമെന്നു അവർ കരുതി.

ദാരിദ്ര്യത്തിന്റെ സാമ്പത്തികശാസ്ത്രത്തിൽ തൽപരനായിരുന്ന ഡോ: അമർത്യ സെൻ കീഴ്തട്ടിലുള്ളവർക്ക് സാമൂഹ്യസുരക്ഷ നൽകുന്ന വിപുലമായ പൊതുവിതരണ ശൃംഖലയും ശക്തമായ ഇടതുപക്ഷ പ്രസ്ഥാനങ്ങളും ബഹുജന സംഘടനകളും സൃഷ്ടിച്ച ഉയർന്ന അവകാശബോധവും ഇടതുപക്ഷ സ്വാധീനത്തിൽ നടപ്പിലാക്കപ്പെട്ട ഭൂപരിഷ്കാരവുമൊക്കെയാണ് സംസ്ഥാനത്തിന്റെ ഉയർന്ന ജീവിതഗുണ നിലവാരം സാധ്യമാക്കിയതെന്ന് വിലയിരുത്തി. സെന്നിന്റെ സാക്ഷിപത്രത്തിന്റെ അടിസ്ഥാനത്തിൽ ഇടതുപക്ഷം, പ്രത്യേകിച്ച് സി.പി.ഐ. (എം.) കേരള മാതൃകയുടെ പിതൃത്വം അവകാശപ്പെടാൻ മുന്നോട്ടുവന്നു.

ഇടതുപക്ഷ സാന്നിധ്യവും സാമൂഹിക മുന്നേറ്റവും തമ്മിൽ ബന്ധമുണ്ടെന്ന അമർത്യ സെന്നിന്റെ കണ്ടെത്തൽ തികച്ചും യുക്തിസഹമാണെങ്കിലും ആ ബന്ധത്തിന്റെ സ്വഭാവം സംബന്ധിച്ച അദ്ദേഹത്തിന്റെ നിഗമനം പൂർണ്ണമായും ശരിയല്ല. കേരളത്തിന്റെ സമീപകാല ചരിത്രം കൂടുതൽ ആഴത്തിൽ പഠിക്കുമ്പോൾ ഇടതുപക്ഷത്തിന്റെ ആവിർഭാവത്തിനു മുമ്പുതന്നെ ഇവിടെ സാമൂഹിക മാറ്റങ്ങൾ ആരംഭിച്ചതായി കാണാം. ഇരുപതാം നൂറ്റാണ്ടിലെ ആദ്യ പതിറ്റാണ്ടുകളിൽ തന്നെ കേരള പ്രദേശം, പ്രത്യേകിച്ചും അന്നു നാട്ടുരാജ്യങ്ങളായിരുന്ന കൊച്ചിയും തിരുവിതാംകൂറും, ഇന്ത്യയുടെ ഇതര പ്രദേശങ്ങളെ വിദ്യാഭ്യാസം, പൊതു ആരോഗ്യം തുടങ്ങിയ തുറകളിൽ പിന്നിട്ടിരുന്നു.

സാമൂഹികമായി പുരോഗമിച്ച കാലഘട്ടത്തിൽ കേരളത്തിന് അതിനു

യോജിച്ച തരത്തിൽ സാമ്പത്തികമായി പുരോഗമിക്കാൻ കഴിഞ്ഞില്ല. അതിന്റെ ഫലമായി വിദേശീയ വിദഗ്ദ്ധർ ലോകത്തിനു മാതൃകയായി ഉയർത്തിക്കാട്ടുന്ന വികസന പരിപ്രേക്ഷ്യം കേരളത്തിലെ ജനങ്ങളെ സംബന്ധിച്ചിടത്തോളം ഒരു സാമ്പത്തിക തട്ടിപ്പായി അവശേഷിക്കുന്നു. മുതലാളിത്തത്തിൻ കീഴിലായാലും സോഷ്യലിസത്തിന്റെ കീഴിലായാലും ഉൽപാദനത്തിന്റെ അടിസ്ഥാനത്തിലല്ലാതെ ഒരു ശക്തമായ സമ്പദ്വ്യവസ്ഥ കെട്ടിപ്പടുക്കാനാവില്ലെന്ന് മനസ്സിലാക്കുവാനുള്ള വിവേകം നമ്മുടെ ഭരണാധികാരികൾക്കില്ലാതെ പോയി. അവർ നടപ്പിലാക്കിയ പരിഷ്കാരങ്ങൾ ഉൽപാദനം വർദ്ധിപ്പിക്കുന്നതിനു പകരം കുറയ്ക്കുകയാണ് ചെയ്തത്. ഗുമസ്തന്മാരെ സൃഷ്ടിക്കുവാൻ സായിപ്പ് ഏർപ്പെടുത്തിയ വിദ്യാഭ്യാസം വ്യാപകമാക്കിക്കൊണ്ട് വെള്ളക്കോളർ തൊഴിലുകൾ തേടുന്നവരെ നാം വൻതോതിൽ വാർത്തെടുത്തു. അതേസമയം അവരുടെ സേവനം പ്രയോജനപ്പെടുത്താനാവശ്യമായ വെള്ളക്കോളർ തൊഴിലുകൾ സൃഷ്ടിക്കുവാൻ നമുക്ക് കഴിഞ്ഞതുമില്ല.

ഉൽപാദനം വർദ്ധിപ്പിച്ചുകൊണ്ട് സമ്പദ്വ്യവസ്ഥ ശക്തിപ്പെടുത്തുന്നതിൽ പരാജയപ്പെട്ടപ്പോഴും ക്ഷേമപദ്ധതികളുമായി നാം മുന്നോട്ടുപോയി. സംഘടിത ശക്തിയോ സ്വാധീനമോ ഉള്ള എല്ലാ വിഭാഗങ്ങൾക്കും സർക്കാരുകൾ മത്സരിച്ച് ആനുകൂല്യങ്ങൾ നൽകി. ശക്തിയും സ്വാധീനവുമില്ലാത്തവർ നിർദാക്ഷിണ്യം പിന്തള്ളപ്പെട്ടു.

ഉൽപാദനം തുടർച്ചയായി കീഴോട്ടുപോയിട്ടും കേരള സമൂഹത്തിന് പിടിച്ചു നിൽക്കാനായത് ഈ മറുനാടൻ മലയാളികൾ നാട്ടിലേയ്ക്കയക്കുന്ന പണത്തിന്റെ തോത് വർദ്ധിച്ചതുകൊണ്ടാണ്. മലയാളികൾ തൊഴിൽ തേടി മറുനാടുകളിലേയ്ക്ക് പോകാൻ തുടങ്ങിയിട്ട് വളരെക്കാലമായി. സ്വന്തം ജീവിതം എങ്ങനെയെങ്കിലും കരുപ്പിടിപ്പിക്കുവാനേ പ്രവാസികൾക്ക് പലപ്പോഴും കഴിഞ്ഞിരുന്നുള്ളു. ചിലർക്ക് സ്വന്തം കുടുംബത്തിന് പരിമിതമായ സഹായം നൽകുവാനുമായി. എണ്ണവില കുത്തനെ ഉയരുകയും എണ്ണ ഉൽപാദിപ്പിക്കുന്ന ഗൾഫ് രാജ്യങ്ങളിൽ തൊഴിലവസരങ്ങൾ ഉണ്ടാവുകയും ചെയ്തതോടെ പുറത്തുനിന്നുള്ള പണത്തിന്റെ ഒഴുക്ക് ഗണ്യമായി വർദ്ധിച്ചു. പ്രവാസികളുടെ സമ്പാദ്യം സമാഹരിച്ച് വികസനപ്രവർത്തനങ്ങൾക്ക് ഉപയോഗിക്കാൻ സർക്കാർ നടത്തിയ ശ്രമങ്ങൾ വിജയിച്ചില്ല. അത് പ്രയോജനപ്പെടുത്തി കേരളത്തിന്റെ സമ്പദ് വ്യവസ്ഥ ശക്തിപ്പെടുത്താനുള്ള അവസരം അങ്ങനെ നഷ്ടപ്പെട്ടെങ്കിലും ഗൾഫ് പണത്തിന്റെ ഒഴുക്ക് സംസ്ഥാനത്തെ പൂർണ്ണമായ സാമ്പത്തിക തകർച്ചയിൽ നിന്ന് രക്ഷപ്പെടുത്തി. സ്വാഭാവികമായും പ്രാഥമികമായി വിദേശപണത്തിന്റെ ഗുണം കിട്ടിയത് അത് സമ്പാദിച്ചവർക്കും അവരുടെ കുടുംബങ്ങൾക്കുമാണ്. അവർ ഓരോരോ ആവശ്യങ്ങൾക്കായി പണം ചിലവാക്കിയതിനൊത്ത് അതിന്റെ ഗുണം മറ്റുള്ളവർക്കും കിട്ടി.

കേരള സമൂഹത്തിലെ പാർശ്വവത്ക്കരിക്കപ്പെട്ട വിഭാഗങ്ങളെ സംബന്ധിച്ചിടത്തോളം ഈ കാലഘട്ടത്തിലെ മാറ്റങ്ങൾ ഗുണകരമായിരുന്നില്ല. അവരുടെ സ്ഥിതി നന്നാകുന്നതിനു പകരം അനുദിനം മോശമാവുകയാണുണ്ടായത്. കേന്ദ്ര സർക്കാരിന്റെ ആഗോളവത്കരണ നയത്തിന്റെ ഫലമായി ദുർബല വിഭാഗങ്ങ

ളുടെ നില വഷളായതായി ഇപ്പോൾ വ്യാപകമായി പ്രചരണം നടക്കുന്നുണ്ട്. എന്നാൽ കഴിഞ്ഞ രണ്ടുമൂന്നു പതിറ്റാണ്ടുകാലത്തെ സംഭവവികാസങ്ങൾ പരിശോധിച്ചാൽ ഈ വിഭാഗങ്ങളുടെ പാർശ്വവത്കരണം ആഗോളവത്കരണത്തിനു മുമ്പ് തുടങ്ങിയതാണെന്നു കാണാം.

കീഴ്ത്തട്ടിലുള്ളവർ അവഗണിക്കപ്പെടുന്നുവെന്നു ജയചന്ദ്രൻ പത്രപ്രവർത്തന ജീവിതത്തിന്റെ ആദ്യനാളുകളിൽ തന്നെ മനസ്സിലാക്കുകയും അവരുടെ പ്രശ്നങ്ങൾ പൊതു സമൂഹത്തിന്റെ മുമ്പിൽ അവതരിപ്പിക്കുന്ന കർത്തവ്യം സ്വയം ഏറ്റെടുക്കുകയും ചെയ്തു. അന്ത്യശ്വാസം വരെ ജയൻ തികഞ്ഞ പ്രതിബദ്ധതയോടെ ആ ശ്രമം തുടർന്നു.

ഭാരതീയ പത്രപ്രവർത്തനം ഒരു പ്രതിസന്ധിയിലൂടെ കടക്കുമ്പോഴായിരുന്നു ജയചന്ദ്രന്റെ രംഗപ്രവേശം. രാജ്യം സ്വാതന്ത്ര്യം നേടുമ്പോൾ പത്രങ്ങൾ രണ്ടാം ലോക മഹായുദ്ധകാലത്തെ നിയന്ത്രണങ്ങളിൽ നിന്ന് കഷ്ടിച്ച് മുക്തിപ്രാപിച്ചിട്ടേ ഉണ്ടായിരുന്നുള്ളൂ. വിഭജനത്തെ തുടർന്നുണ്ടായ വർഗ്ഗീയ ലഹളകളും ഇടതു പക്ഷ പ്രസ്ഥാനത്തിന്റെ സായുധ സമരവും വിഭാഗീയ ശക്തികളുടെ പ്രവർത്തനവും രാജ്യസുരക്ഷയെ അപകടപ്പെടുത്തുന്ന ഘടകങ്ങളായി പത്രങ്ങൾ കണ്ടു. പുതിയ ഭരണഘടനയിൽ പത്രസ്വാതന്ത്ര്യം പരാമർശിക്കപ്പെട്ടിരുന്നില്ലെങ്കിലും ഔപചാരിക നിയന്ത്രണങ്ങളുടെ അഭാവത്തിൽ പത്രങ്ങളുടെ സ്വതന്ത്രമായ പ്രവർത്തനത്തിനു തടസ്സങ്ങളില്ലായിരുന്നു. എന്നാൽ പുതുതായി നേടിയ സ്വാതന്ത്ര്യം ഉപയോഗിക്കുന്നതിൽ മിക്ക പത്രങ്ങളും ഔത്സുക്യം കാട്ടിയില്ല. വ്യക്തമായ രാഷ്ട്രീയമുള്ള ചില പത്രങ്ങൾ മാത്രമാണ് ശരിയ്ക്കും സ്വാതന്ത്ര്യം ഉപയോഗിക്കാൻ മുതിർന്നത്.

ജയപ്രകാശ് നാരായണന്റെ നേതൃത്വത്തിൽ ഗുജറാത്തിലും ബീഹാറിലും ആരംഭിച്ച ബഹുജനപ്രസ്ഥാനങ്ങൾ കേന്ദ്രത്തിനു വെല്ലുവിളി ഉയർത്തുകയും അലഹബാദ് ഹൈക്കോടതി വിധി ഇന്ദിരാ ഗാന്ധിയുടെ പ്രധാനമന്ത്രി പദത്തിനു തന്നെയും ഭീഷണിയായ ഘട്ടത്തിൽ ഈ അവസ്ഥയ്ക്ക് മാറ്റമുണ്ടായി തുടങ്ങി. ആഭ്യന്തര അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചുകൊണ്ട് ഈ സ്ഥിതിവിശേഷത്തെ നേരിടാൻ തീരുമാനിച്ച ഇന്ദിരാ ഗാന്ധി ഒപ്പം പ്രസ്സ് സെൻസർഷിപ്പും ഏർപ്പെടുത്തി. പത്രങ്ങൾ സ്വയം സെൻസർഷിപ്പ് പാലിച്ചാൽ മതിയെന്നു സർക്കാർ പറഞ്ഞുവെങ്കിലും പത്ര ഉടമകളും പത്രാധിപന്മാരും എല്ലാം സെൻസർക്ക് വിട്ടുകൊടുത്തു. അടിയന്തരാവസ്ഥയ്ക്കുശേഷം അധികാരത്തിലേറിയ ജനതാ ഗവൺമെന്റിന്റെ ഇൻഫർമേഷൻ മന്ത്രിയായ എൽ.കെ. അദ്വാനി പറഞ്ഞതുപോലെ, 'കുനിയാൻ ആവശ്യപ്പെട്ടപ്പോൾ പത്രപ്രവർത്തകർ ഇഴയാൻ തയ്യാറായി.'

സ്റ്റാഫ് ലേഖകനെന്ന നിലയിൽ 1979-86 കാലത്ത് *മാതൃഭൂമി*യിലും 1994-95 കാലത്ത് *സദ്വാർത്ത*യിലും ജയചന്ദ്രൻ എഴുതിയ നിരവധി റിപ്പോർട്ടുകൾ സാമൂഹികരംഗം അതിസൂക്ഷ്മമായി നിരീക്ഷിക്കുന്ന ഒരു പത്രപ്രവർത്തന പ്രതിഭയെ നമുക്ക് പരിചയപ്പെടുത്തിത്തരുന്നു. വയനാട്ടിലെ അവിവാഹിതകളായ അമ്മമാരുടെയും ഉണ്ണാനും ഉടുക്കാനുമില്ലാതെ വളരുന്ന തലമുറയുടെയും പട്ടയങ്ങൾ സംഘടിപ്പിക്കുന്ന കുട്ടപ്പന്റെയും ഭൂമിയില്ലാത്തതുകൊണ്ട് ആദിവാസികളെപ്പോലെ കൂലിവേലയ്ക്കുപോകുന്ന ചെട്ടിയുടെയും ആദിവാസികളുടെ ക്ഷേമത്തിനായി

വകയിരുത്തിയ പണമെടുത്ത് കാർ വാങ്ങുകയും മകളെ കെട്ടിച്ചയയ്ക്കുകയും ചെയ്ത ഉദ്യോഗസ്ഥന്മാരുടെയുമൊക്കെ കഥകൾക്ക് നാം ജയന്റെ സാമൂഹ്യ മനഃസാക്ഷിയോട് കടപ്പെട്ടിരിക്കുന്നു. അസാധാരണ സംഭവങ്ങളിലെന്നപോലെ സാധാരണ സംഭവങ്ങളിലും ജയൻ വാർത്ത കണ്ടെത്തി. കൗതുകത്തിൽ കുടുങ്ങാതെ കാതലായ അംശത്തിലേയ്ക്ക് കടന്നുചെല്ലാനുള്ള ജയന്റെ കഴിവ് വാർത്തകൾ കൈകാര്യം ചെയ്ത രീതിയിൽ പ്രകടമാണ്.

ആദിവാസി മേഖലയിൽ കണ്ട ക്രൂരമായ ചൂഷണം കാട്ടുമനുഷ്യരെ വേട്ടയാടുന്ന നാട്ടുമനുഷ്യരാണ് നാം എന്നു പറയുവാൻ ജയചന്ദ്രനെ പ്രേരിപ്പിച്ചു. നിയമം ലംഘിച്ച് കാട്ടുമൃഗങ്ങളെ വളർത്തുന്ന വനംവകുപ്പുദ്യോഗസ്ഥരേയും ഉരുൾപൊട്ടലിൽ ചത്ത മുള്ളൻപന്നിയെ സർക്കിൾ ഇൻസ്പെക്ടർക്കായി ജീപ്പിൽ കടത്തിക്കൊണ്ടുപോയ പൊലീസുകാരെയും ജയൻ തുറന്നുകാട്ടി. ദുരിതാശ്വാസ പ്രവർത്തനത്തിന് വന്നതായിരുന്നു പൊലീസുകാർ. അവർ ജയനെ അറസ്റ്റ് ചെയ്ത് പ്രതികാരം തീർത്തു.

പിന്നോക്കക്കാരിൽ പിന്നോക്കക്കാരായ ആദിവാസികളിൽ നിന്നുപോലും ഡോക്ടറും എഞ്ചിനീയറും ഉണ്ടാകുമ്പോൾ തോട്ടം തൊഴിലാളികളുടെ മക്കൾ തോട്ടം തൊഴിലാളികളല്ലാതെ മറ്റാരുമായി തീരുന്നില്ലെന്ന് ജയചന്ദ്രൻ പതിനാറു കൊല്ലംമുമ്പ് ചൂണ്ടിക്കാണിച്ചു. എന്തിന്, അവർക്ക് തൊഴിലാളി നേതൃത്വത്തിലേയ്ക്ക് ഉയരാൻ പോലും കഴിയുന്നില്ല.

കോഴിക്കോട്ടായാലും കൽപറ്റയിലായാലും ജയചന്ദ്രൻ ഒന്നും കാണാതെ പോയില്ല. പ്രാകൃതരീതിയിൽ ഗർഭച്ഛിദ്രം നടത്തിയതിനെ തുടർന്നു ഒന്നര മാസത്തിലേറെ ആശുപത്രിയിൽ അപകടനില തരണം ചെയ്യാതെ കിടന്ന അടിയാത്തി മാച്ചിയും കടത്തിണ്ണയിൽ പട്ടിണി കിടന്ന കുടുംബവും സാധാരണ തടവുകാർക്കുള്ള അവകാശങ്ങൾക്കായി കണ്ണൂരും തിരുവനന്തപുരത്തും സമരം ചെയ്ത ജീവപര്യന്തം തടവുകാരും പാരലൽ കോളെജ് നടത്തുന്ന ലാഘവത്തോടെ ആശുപത്രി നടത്തുന്നവരും മൊട്ടക്കുന്നുകളായ ചീങ്ങേരി കാടുകളുമൊക്കെ ജയന്റെ കണ്ണിൽപ്പെട്ടു.

ഏഴാം തരം പാസായ ദലിത പെൺകുട്ടികൾക്ക് തുടർന്നു പഠിക്കാനാവുന്നില്ലെന്നു കണ്ടപ്പോൾ ജയൻ രോഷത്തോടെ ചോദിച്ചു: 'അക്ഷരം പഠിക്കുന്ന ശൂദ്രന്റെ നാവറുക്കുന്ന പോയകാലത്തെ തിരിച്ചു വിളിയ്ക്കുകയാണോ?' പേപ്പട്ടിവിഷബാധയെ തുടർന്നു അനിവാര്യമായ അന്ത്യം കാത്ത് ആശുപത്രിയിൽ കഴിയുന്ന രോഗികൾ ജയനെ കരുണാർദ്രനാക്കി. 'നോക്കിനിൽക്കാനേ കഴിയൂ,' ജയൻ എഴുതി. 'പ്രതിവിധിയില്ലാത്ത മരണമാണത്. പേപ്പട്ടി വിഷബാധയേറ്റ് മരണമടയുന്നവരുടെ എണ്ണം നമ്മുടെ നാട്ടിൽ വർദ്ധിച്ചുവരുന്നു.'

ജീവിതത്തിന്റെ പച്ചയായ കഥകളാണ് ജയചന്ദ്രൻ പത്രപംക്തികളിലൂടെ അവതരിപ്പിച്ചത്. അവയിൽ മണ്ണിന്റെ മണമുണ്ട്. ചെവി കൂർപ്പിച്ചാൽ അവയിൽ ഹൃദയത്തിന്റെ മിടിപ്പ് കേൾക്കാം.

ജയചന്ദ്രന് മാധ്യമ പ്രവർത്തനം ബഹുജന സേവനത്തിനുള്ള മാർഗ്ഗമായിരുന്നു. അതുകൊണ്ടാണ് പാർശ്വവത്കരിക്കപ്പെട്ട വിഭാഗങ്ങളുടെ പ്രശ്നങ്ങളിൽ ജയൻ ശ്രദ്ധ കേന്ദ്രീകരിച്ചത്.

പുരസ്കാരങ്ങൾക്ക് അർഹത തേടുവാനായി സാമൂഹിക പ്രസക്തിയുള്ള വിഷയങ്ങൾ തേടിപ്പിടിച്ച് വർഷാവസാനം ധൃതിയിൽ തുടർക്കഥകളെഴുതുന്ന പാരമ്പര്യം വളർന്ന കാലത്ത് ആ 'എലിപ്പന്തയ'ത്തിൽ ചേരാൻ കൂട്ടാക്കാതെ അനീതിക്കെതിരെ ഒരു ഒറ്റയാൾ പട്ടാളമായി പൊരുതുകയാണ് ജയൻ ചെയ്തത്.

ഒരു യഥാർത്ഥ മാധ്യമ പ്രൊഫഷണലിനെ സംബന്ധിച്ചിടത്തോളം മാധ്യമ സ്ഥാപനം ഒരുപകരണം മാത്രമാണ്. അത് അയാളെ വായനക്കാരുമായി, അഥവാ പ്രേക്ഷകരുമായി ബന്ധിപ്പിക്കുന്നു. അവരുമായി സംവദിക്കുവാൻ അതിന്റെ സഹായം കൂടിയേ തീരൂ. സ്ഥാപനത്തിന്റെ ജീവനക്കാരനാണെങ്കിൽ ആ നിലയ്ക്ക് അയാൾക്ക് ചില പരിമിതികൾ അംഗീകരിക്കേണ്ടി വന്നേക്കും. എന്നാൽ തൊഴിൽ മാന്യതയ്ക്ക് വില കല്പിക്കുന്നുണ്ടെങ്കിൽ അയാൾ ആത്യന്തികമായി പ്രതിബദ്ധത പുലർത്തേണ്ടത് സ്ഥാപനത്തിന്റെ ഉടമയോടല്ല, സ്ഥാപനത്തിലൂടെ അയാൾ സേവിക്കുന്ന സമൂഹത്തോടാണ്.

മാധ്യമ ഉടമകൾ തൊഴിൽ മൂല്യങ്ങളെക്കുറിച്ച് പ്രായേണ അജ്ഞരാണ്. ചില പ്പോൾ അവയെക്കുറിച്ച് അറിവുണ്ടെങ്കിലും മാധ്യമേതര താല്പര്യങ്ങളുടെ സമ്മർദ്ദ ത്തിൽ അവർ അവയെ അവഗണിക്കാൻ നിർബന്ധിതരാവുന്നു.

ആത്മസംഘർഷത്തിനിടയാക്കുന്ന ഇത്തരം സന്ദർഭങ്ങൾ മറ്റു പലരേയും പോലെ ജയനും നേരിടേണ്ടിവന്നു. അപ്പോഴൊക്കെ പത്രപ്രവർത്തകനെന്ന നില യിൽ തന്റെ പ്രതിബദ്ധത സമൂഹത്തോടാണെന്ന് ജയൻ വ്യക്തമാക്കുകയും ചെയ്തു. അധികൃതരുടെയും പത്ര ഉടമയുടെയും ശത്രുതയോ നിസ്സംഗതയോ ജയനെ വസ്തുതകൾ വായനക്കാരുടെ മുന്നിലെത്തിക്കുന്നതിൽ നിന്നു പിന്തി രിപ്പിച്ചില്ല.

ജയന്റെ സേവനോത്സുകത മാധ്യമ പ്രവർത്തനത്തിന്റെ പരിധിയിൽ ഒതു ങ്ങിയില്ല. താൻ കണ്ടെത്തിയ വാസ്തവകഥകളിലെ ഹതഭാഗ്യരായ കഥാപാത്ര ങ്ങൾക്ക് സഹായം സംഘടിപ്പിക്കുവാൻ ജയൻ പലപ്പോഴും ശ്രമിച്ചു. ആദിവാ സികളെ ദ്രോഹിക്കുന്ന നിയമത്തിനെതിരെ പൊതുതാല്പര്യഹർജിയുമായി കേരള ഹൈക്കോടതിയെ സമീപിച്ച ഡോ. നല്ലതമ്പി തേരയ്ക്കെതിരെ അധികൃ തർ കൈക്കൊണ്ട പ്രതികാരനടപടികൾ ജയനെ അത്യധികം വേദനിപ്പിച്ചു. വെള്ളവും വിദ്യുച്ഛക്തിയും നിഷേധിക്കപ്പെട്ട അവസ്ഥയിൽ സുൽത്താൻ ബത്തേ രിയിൽ ദുരിതപൂർണ്ണമായ ജീവിതം നയിക്കുന്ന ആ സാമൂഹ്യസേവകന് കേസ് തുടർന്നും നടത്തിക്കൊണ്ടുപോകാൻ എന്തെങ്കിലും സഹായം സംഘടിപ്പിക്കാ നാകുമോ എന്ന് ജയൻ അന്വേഷിച്ചത് ഞാനോർക്കുന്നു. *വിജിൽ ഇന്ത്യാ മൂവ് മെന്റിൽ* നിന്നും ഞാൻ ഡോ. തേരയ്ക്ക് ചെറിയൊരു സഹായം സംഘടിപ്പിച്ചു കൊടുത്തത് ജയനെ അത്യധികം സന്തോഷിപ്പിച്ചു.

ജാടകൾ കൂടാതെ സന്തോഷവും സങ്കടവും പങ്കിടാൻ ജയചന്ദ്രന് കഴിഞ്ഞു. കാരണം ജയന്റെ ഹൃദയം നിർമ്മലമായിരുന്നു.

# ഒരു എരിഞ്ഞടങ്ങൽ

ഒ.കെ. ജോണി

തങ്ങളർഹിക്കുന്നതെന്നു കരുതി പത്രപ്രവർത്തകർ അറിഞ്ഞാസ്വദിക്കുന്ന തൊഴിൽ സൗകര്യങ്ങളുടെ പിൻബലം നിസ്വനായ ജയചന്ദ്രന് എന്നും അന്യമായിരുന്നു. അവസാനകാലത്ത്, വേണമെങ്കിൽ ലഭ്യമായിരുന്നെങ്കിലും അത്തരം സൗകര്യങ്ങളെ ജയൻ തന്റെ 'ബൊഹീമിയൻ' പ്രകൃതത്തിന്റെ പുറം ചട്ടയാൽ പ്രതിരോധിക്കുകയും ചെയ്തു. സ്വയം ഒരടിമത്തൊഴിലാളിയായി ജീവിച്ചുകൊണ്ടാണ് അടിമകളുടെയും അടിയാളരുടെയും നീതി നിഷേധിക്കപ്പെടുന്നവരുടെയും സുഖകരമല്ലാത്ത ശബ്ദങ്ങളെ മലയാള മാധ്യമപ്രവർത്തനത്തിന്റെ ശബ്ദമുഖരിത മണ്ഡലത്തിലേക്ക് ജയൻ കടത്തിവിട്ടത്. മനുഷ്യകഥകളെ മാധ്യമങ്ങളിലേക്ക് കള്ളക്കടത്തു നടത്തുകയായിരുന്നു, ജയൻ എന്ന് സക്കറിയ അഭിപ്രായപ്പെട്ടത് ഈ അർത്ഥത്തിലാണെന്ന് ഞാൻ കരുതുന്നു. ഇത്തരമൊരു കള്ളക്കടത്തിലൂടെയല്ലാതെ അത് സാദ്ധ്യമല്ലെന്ന് വ്യവസ്ഥാപിത മാധ്യമങ്ങളും മനുഷ്യത്വവും തമ്മിലുള്ള വൈരുദ്ധ്യമറിയുന്നവർക്കറിയാം.

പത്രപ്രവർത്തന ജീവിതത്തിന്റെ തുടക്കത്തിൽ ജയൻ *മാതൃഭൂമി*യുടെ പുറമ്പോക്കിലായിരുന്നു. എഴുതിയ വാർത്തകൾ പത്രത്താളിൽ നിന്ന് മുറിച്ചെടുത്ത് സ്കെയിൽ വെച്ചളന്ന് കൂലി വാങ്ങിയിരുന്ന ജയചന്ദ്രന്റെ വൃത്താന്തകഥകളാണ് അക്കാലത്ത് ആ പത്രത്തിന്റെ സ്ഥാപനോദ്ദേശ്യത്തെയും മുദ്രാവാക്യത്തെയും സാധൂകരിച്ചതും 'നിഷ്പക്ഷത'യല്ല; ജനകീയ പക്ഷപാതിത്വമാണ് പത്രങ്ങൾക്കു വേണ്ടതെന്ന മാധ്യമസങ്കൽപ്പത്തെ സാക്ഷാത്കരിച്ചതും. പത്രത്തിന്റെ അക്കൗണ്ട്സ് വിഭാഗത്തെ തെളിവു ഹാജരാക്കി കൂലി തിട്ടപ്പെടുത്താൻ പത്രവാർത്ത മുറിച്ചെടുത്ത് കോഴിക്കോട്ടേക്ക് പോകുന്നതിനുപകരം കീറാതെതന്നെ ആ പത്രങ്ങൾ തൊട്ടടുത്ത പലചരക്കു കടയിൽ തൂക്കിവിൽക്കുകയാണ് ഉചിതമെന്ന തോന്നൽ പോലും ജയചന്ദ്രനുണ്ടായത്, പത്രസ്ഥാപനത്തിന്റെ ഫ്യൂഡൽ മനോഭാവത്തിന്റെ അശ്ലീലതയോടുള്ള ആവലാതിയിൽ നിന്നായിരുന്നില്ല; മറ്റേതോ ബോധത്തിൽ നിന്നും ബോദ്ധ്യത്തിൽ നിന്നുമായിരുന്നു. അഹംബോധത്തെ പരിപൂർണമായും ത്യജിച്ച ഒരുവന്റെ ആത്മബോധമാണ് അതെന്ന് എനിക്കുറപ്പിച്ചു പറയുവാൻ കഴിയും.

പിൽക്കാലത്ത് *മാതൃഭൂമിക്ക്* സ്വീകാര്യനായി 'സ്ഥാനക്കയറ്റം' കിട്ടിയപ്പോഴും, ആ സ്വീകാര്യതകളിൽ നിന്ന് സ്വയം ബഹിഷ്കൃതനാവാനാണ് ജയൻ തന്റെ

സഹജവാസനയാൽ നിർബന്ധിതനായത്. തൊഴിൽപരമായ വീഴ്ചകളുടെ പേരി ലല്ല, ലജ്ജാകരമായ കരിയറിസ്റ്റ് കൗശലങ്ങളുടെ അഭാവത്താലാണ് *മാതൃ ഭൂമി*യുടെ ഈ സ്റ്റാർ റിപ്പോർട്ടർ കോഴിക്കോടുനിന്ന് വടകരയിലെ മാറാല മൂടി ക്കിടന്ന വെറുമൊരു ഏജൻസി ആപ്പീസിലേക്ക് തുരത്തപ്പെട്ടത്. തന്നെ തമസ്ക്ക രിക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള ഈ നാടുകടത്തലിനെ ജയൻ നേരിട്ടത്, അതേ വരെ തമസ്ക്കരിക്കപ്പെട്ട വടകര പ്രദേശങ്ങളിലെ ചില ഞെട്ടിക്കുന്ന വാർത്ത കൾ വിളിച്ചുപറഞ്ഞു കൊണ്ടായിരുന്നു. നിശബ്ദരാക്കപ്പെട്ടവരുടെ ശബ്ദത്തിന് കാതോർക്കുകയാണ് തന്റെ പത്രപ്രവർത്തന ദൗത്യമെന്ന് അപ്പോഴും ജയൻ വിശ്വ സിച്ചു. അധികാരികളുടെ അപ്രീതിയ്ക്കു വിധേയനായി നാടുകടത്തപ്പെട്ടപ്പോഴും അവരെ പ്രീതിപ്പെടുത്തി സ്ഥാനം വീണ്ടെടുക്കുവാനല്ല; ഒരുപക്ഷെ തന്നെപ്പോലെ തന്നെ അവമതിക്കപ്പെടുന്നവരുടെ വിഷമവർത്തമാനത്തെച്ചൂണ്ടി വായനക്കാരെ പ്രകോപിപ്പിക്കുവാനാണ് ജയൻ തുനിഞ്ഞത്. നാദാപുരത്തെ ആശാരി കുടും ബത്തിന്റെ ഹൃദയഭേദകമായ കഥ അത്തരത്തിലൊന്നാണ്.

ഏതോ കൊലപാതകക്കേസിൽ സംശയിക്കപ്പെട്ടു നിരന്തരമായ പൊലീസ് പീഡനങ്ങൾക്കിരയായ ആ ദരിദ്രതൊഴിലാളി കുടുംബത്തിലെ മുഴുവനാളുകളും ഉന്മാദികളാവുകയായിരുന്നു. സ്വന്തം നിരപരാധിത്വം വെളിപ്പെടുത്താനുള്ള സ്വബോധം പോലും നഷ്ടമാക്കപ്പെട്ട ഈ മനുഷ്യരുടെ വീർപ്പുമുട്ടൽ സ്വയമനു ഭവിച്ചുകൊണ്ട് ജയനെഴുതിയ 'സ്റ്റോറി' പക്ഷെ, പ്രാദേശിക പേജിലെ മൂലയി ലൊതുക്കപ്പെട്ടു. തമസ്കരിക്കപ്പെട്ടത് ജയചന്ദ്രനല്ല; കേരളം മുഴുവൻ അറിഞ്ഞു ലജ്ജിക്കേണ്ടിയിരുന്ന വലിയൊരു പോലീസ് അതിക്രമത്തിന്റേയും പൈശാചി കതയുടെയും കഥയായിരുന്നു. ആരെയും തരംതാഴ്ത്തുന്ന തരംതാണവരുടെ ഇരയാവുക തന്റെയും വിധിയായി ജയൻ കരുതി. അതുകൊണ്ട് സ്വന്തം ജന്മ ത്തെയല്ലാതെ മറ്റാരെയും അയാൾ പഴി പറഞ്ഞില്ല.

ആദിവാസി സ്ത്രീ പീഡനങ്ങളുടെയും പട്ടിണിമരണങ്ങളുടെയും പൊലീസും ബ്യൂറോക്രസിയും സാധാരണ പൗരന്മാരോടു ചെയ്യുന്ന അതിക്രമങ്ങളുടെയും മറ്റും വൃത്താന്തങ്ങളെ, ആർക്കുമറിഞ്ഞുകൂടാത്ത പുതിയ വാർത്തകൾ എന്ന മട്ടിലല്ല, സാക്ഷിമൊഴികൾ എന്ന നിലയിലാണ് ജയൻ പരിചരിച്ചത്. റിപ്പോർട്ടു ചെയ്യുന്നതോടെ ആ റിപ്പോർട്ടിന്റെ ഉത്തരവാദിത്തത്തിൽ നിന്ന് മോചിതനാവാൻ അതുകൊണ്ടുതന്നെ ജയനു കഴിഞ്ഞിരുന്നില്ല. താൻ സാക്ഷ്യം നൽകുന്ന വൃത്താന്തം ഉന്നയിക്കുന്ന അടിസ്ഥാനസമസ്യകളുടെ പ്രായോഗികപരിഹാരം തേടിയുള്ള ഒരു കലാപമായിരുന്നു, ജയന്റെ 'ഫോളോ അപ്പു'കൾ.

വയനാട്ടിലെ ആദിവാസി ഗ്രാമങ്ങളിൽ വർഷങ്ങളായി തുടരുന്ന സ്ത്രീപീഡന ങ്ങളെക്കുറിച്ചുള്ള ജയന്റെ വാർത്തകൾ വയനാട്ടുകാർക്കെങ്കിലും പുതിയ വാർ ത്തകളായിരുന്നില്ല. അടിയാത്തിപ്പെണ്ണുങ്ങളുടെ 'കുത്തഴിഞ്ഞ ജീവിത'ത്തെക്കു റിച്ചുള്ള അപവാദകഥകളിലൂടെ ആ അതിക്രമങ്ങളെയെല്ലാം ന്യായീകരിക്കുകയോ സഹതപിക്കുകയോ ചെയ്യുന്ന ഒരു സമൂഹത്തിന്റെ നേർക്കാണ് നിരന്തര പീഡ നങ്ങൾക്ക് ഇരയായി ചത്തുജീവിക്കുന്ന ഹതഭാഗ്യകളായ അടിയാത്തികളുടെ പൊള്ളുന്ന ചോദ്യങ്ങൾ ജയൻ നിരന്തരം ഉന്നയിച്ചത്. അവരിലൊരാളായിരുന്നു അടിയാത്തി മാച്ചി.

തൃശ്ശിലേരി ഗ്രാമത്തിലെ ഒരു ജന്മിഗൃഹത്തിൽ വേലക്കാരിയായിരുന്ന മാച്ചി പലതവണ പ്രാകൃതരീതിയിലുള്ള ഗർഭഛിദ്രത്തിന് നിർബന്ധിക്കപ്പെട്ടു. ആറാം തവണയും ഗർഭഛിദ്രത്തിന് വിധേയയായപ്പോൾ മരണം മുന്നിൽ കണ്ട അവളെ ജയന്റെ വാർത്തയെത്തുടർന്നുണ്ടായ സമ്മർദ്ദങ്ങളാണ് മെഡിക്കൽ കോളെജി ലെത്തിക്കാൻ സഹായിച്ചത്. ആശുപത്രിയിൽ നിന്നു പുറത്തുവന്ന മാച്ചിയെ ജന്മിയും അയാളുടെ സഹായിയായ ഒരു കച്ചവടക്കാരനും കൂടി രഹസ്യമായി കോഴിക്കോട് പ്രസ്സ് ക്ലബ്ബിൽ കൊണ്ടുവന്നു. മാച്ചിയെക്കുറിച്ചു വന്ന പത്രവാർത്ത കൾ അവാസ്തവമാണെന്ന് അവളെക്കൊണ്ടുതന്നെ പറയിച്ച് കുറ്റകൃത്യത്തിന്റെ ഉത്തരവാദിത്തത്തിൽ നിന്നു രക്ഷപ്പെടുക എന്നതായിരുന്നു അവരുടെ ഉദ്ദേശ്യം. വർഷങ്ങളോളം തന്നെ ലൈംഗികപീഡനങ്ങൾക്കും പലതവണ പ്രാകൃതഗർഭഛി ദ്രത്തിനും വിധേയരാക്കിയവരുടെ ഭീഷണിക്കു വഴങ്ങി അവരെ കുറ്റവിമുക്തരാ ക്കാൻ പ്രസ്സ് ക്ലബ്ബിൽ പത്രസമ്മേളനം നടത്തേണ്ടി വന്ന മറ്റൊരു ആദിവാസി സ്ത്രീയുണ്ടാവില്ല. വയനാട്ടിലെ ആദിവാസി എം.എൽ.എ. പോലും കോഴിക്കോട് പ്രസ്സ് ക്ലബ്ബിൽ ഇന്നേവരെ ഒരു പത്രസമ്മേളനം നടത്തിയിട്ടില്ല. ഹതഭാഗ്യരായ ആദിവാസി സ്ത്രീകളുടെ നിസ്സഹായതയുടെ ആഴം ബോധ്യപ്പെടുത്തുന്നതാ യിരുന്നു ഈ സംഭവം.

മരണവക്ത്രത്തിൽ നിന്നു രക്ഷപ്പെട്ടെത്തിയ മാച്ചി വീണ്ടും പഴയ പ്രമാണി കളുടെ തുറന്ന ജയിലിൽ പീഡിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നതറിഞ്ഞ് ഞങ്ങൾ - ജയനും ഫോട്ടോഗ്രാഫർ സണ്ണിയും ഞാനും - തൃശ്ശിലേരിയിലെത്തി. ഞങ്ങൾ അവളുടെ പക്ഷത്താണെന്നറിയാമായിരുന്നിട്ടും മാച്ചി ആദ്യം ഞങ്ങളെ കാണു വാൻ കൂട്ടാക്കിയില്ല. പേടിയും സങ്കടവും ആത്മനിന്ദയുമെല്ലാം ചേർന്ന് അവളെ ഒരുന്മാദിനിയാക്കിയിരുന്നു. ഒടുവിൽ ശാപോക്തികളുമായി പൊട്ടിക്കരഞ്ഞു കൊണ്ട് അവൾ കുടിലിൽ നിന്നു പുറത്തു വന്നു. ആ കൂടിക്കാഴ്ചയെക്കുറിച്ചും ജയൻ *മാതൃഭൂമി*യിലെഴുതിയിരുന്നു. – 'അടിയാത്തി മാച്ചി സമൂഹത്തിനു നേരെ പൊട്ടിത്തെറിക്കുന്നു.' എന്ന ശീർഷകത്തിൽ.

ഉരുൾപൊട്ടലിൽപെട്ടവരെ രക്ഷിക്കുന്നതിനിടയിൽ യാദൃച്ഛികമായി കണ്ട കാട്ടുപന്നിയുടെ ഇറച്ചിയിൽ കൊതിപൂണ്ട് അത് ജീപ്പിൽ കടത്തിക്കൊണ്ടു പോകാൻ ശ്രമിക്കുന്ന പൊലീസുകാരുടെ ഹൃദയശൂന്യതയെക്കുറിച്ചുള്ള ജയന്റെ റിപ്പോർട്ട് പൊലീസിനെ പ്രകോപിപ്പിച്ചുവെന്നതു നേരാണ്. എന്നാൽ ഇതുമാ ത്രമായിരുന്നില്ല ജയനെ പൊലീസിന്റെ ശത്രുവാക്കിയത്. സ്ത്രീ പീഡനം മുതൽ കരാറുകാരുടെ അഴിമതി വരെയുള്ള എന്തിലും അനീതിക്കാരുടെ രക്ഷകരാവുന്ന പൊലീസായിരുന്നു ജയന്റെ പത്രവാർത്തകളിലെ മുഖ്യപ്രതി. കരാറുകാരും അഴി മതിക്കാരായ സർക്കാർ ഉദ്യോഗസ്ഥന്മാരും പൊലീസും സ്ത്രീപീഡകരായ നാട്ടു പ്രമാണികളുമെല്ലാം ഒത്തുചേർന്നുള്ള ഒരു ഗൂഢാലോചനയുടെ ഫലമായിരുന്നു ജയചന്ദ്രന്റെ അറസ്റ്റ്.

1984-ൽ ഓണത്തലേന്ന് ഞങ്ങൾ ജയന്റെ ജന്മനാടായ കായണ്ണയിലേക്ക് പോകാൻ തീരുമാനിച്ചിരിക്കുമ്പോഴാണ് തിരുനെല്ലിയിൽ പട്ടിണിമൂലം ഒരാദി വാസി ഗ്രാമമാകെ മരണത്തിന്റെ നിഴലിലാണെന്ന് സുഹൃത്തുക്കളിലാരോ വിളി ച്ചറിയിച്ചത്. സഹൃദയനായ ഒരു ഡെപ്യൂട്ടി തഹസിൽദാരുടെ ഔദാര്യത്തിൽ

അയാളുടെ ജീപ്പിൽ ഞാനും ജയനും തിരുനെല്ലിയിലെത്തി. അവിടെക്കണ്ട കാഴ്ച നടുക്കുന്നതായിരുന്നു. തലസ്ഥാനനഗരിയിൽ വിദേശ ടൂറിസ്റ്റുകൾക്കായി സർക്കാർ വക ഓണാഘോഷം നടക്കുമ്പോൾ ഒരു കേരള ഗ്രാമമാകെ തൊഴിലും ഭക്ഷണവുമില്ലാതെ നരകിക്കുവാനിടയാവുന്നതിന്റെ അശ്ലീലതയെക്കുറിച്ചാലോചിച്ച് ആത്മനിന്ദയോടെ ഞങ്ങൾ മടങ്ങി.

സുഹൃത്തുക്കളെല്ലാം ഓണാഘോഷത്തിലേക്ക് പിൻവാങ്ങിക്കഴിഞ്ഞതിനാൽ, ജനനിബിഡമാവാറുള്ള ജയന്റെ വാടകമുറിയിൽ ഞങ്ങളിരുവരും മാത്രമായി. ആ വ്യാകുലരാത്രിയിൽ മദ്യപാനത്തിനിടെ ജീവിതത്തിന്റെ നിരർത്ഥകതയെക്കുറിച്ചുള്ള ഞങ്ങളുടെ സംഭാഷണം എങ്ങിനെ അവസാനിച്ചുവെന്നോ അത്താഴപ്പട്ടിണിയിൽ എപ്പോഴുറങ്ങിയെന്നോ ഓർമയില്ല. പൊലീസാണ് വിളിച്ചുണർത്തിയത്. ജയനെ അറസ്റ്റു ചെയ്തുകൊണ്ടുപോകുമ്പോൾ കൂടെ പോകാനിറങ്ങിയ എന്നെ അവർ തടഞ്ഞു. ഭാഗ്യമായി. ഞാനും കൂടെപ്പോയിരുന്നെങ്കിൽ ജയന്റെ അറസ്റ്റ് ആരുമറിയുമായിരുന്നില്ല. അക്കാലത്ത് ഞങ്ങളുമായി അടുത്ത ബന്ധമുണ്ടായിരുന്ന എം.പി. വീരേന്ദ്രകുമാറിന്റെ സമയോചിതമായ ഇടപെടലുണ്ടായിരുന്നില്ലെങ്കിൽ വയലാർരവിയുടെ പൊലീസിൽ നിന്ന് ജയനെ തിരിച്ചുകിട്ടുമായിരുന്നില്ലെന്ന് പിന്നീട്, അവരുടെ ഗൂഢാലോചനയെക്കുറിച്ചറിഞ്ഞപ്പോൾ ബോധ്യമായി.

വ്യവഹാരത്തിലുള്ള പത്രഭാഷയുടെ അത്യുക്തി, നേരായതിനെയെല്ലാം വക്രീകരിച്ച് നിസ്സാരവത്ക്കരിക്കുന്നു എന്ന ബോധ്യം ജയനുമുണ്ടായിരുന്നു. നാദാപുരത്തെ ആശാരി കുടുംബത്തിന്റെ ശ്വാസം മുട്ടിക്കുന്ന നിസ്സഹായാവസ്ഥയെക്കുറിച്ചുള്ള ഏതൊരെഴുത്തും അത്യുക്തി കലർന്ന പതിവു പത്രവാർത്തപോലെ 'ആസ്വദിക്കപ്പെടു'ന്നതിനും ഞങ്ങൾ സാക്ഷികളായി. ഈ ദുരവസ്ഥയെ മറികടക്കുവാനെന്തുവഴി എന്ന അന്വേഷണമാണ്, മലയാളത്തിലെ ആദ്യത്തെ സ്വകാര്യ ടെലിവിഷൻ ചാനലും ആദ്യത്തെ വീഡിയോ മാഗസിനും പ്രത്യക്ഷപ്പെടുന്നതിനും എത്രയോ മുമ്പേ വീഡിയോ ജേർണലിസത്തിന്റെ സാധ്യതകളിലേക്ക് ഞങ്ങളെ നയിച്ചത്. പത്രത്തിൽ നിന്ന് ടെലിവിഷനിലേക്കുള്ള ജയന്റെ കൂടുമാറ്റം ഒരു തൊഴിലന്വേഷകന്റെ യാദൃച്ഛികതയായിരുന്നില്ല. വടകരയിലെ ഒരു സ്നേഹിതനിൽ നിന്നും കടമെടുത്ത എസ്.വി.എച്ച്.എസ് ക്യാമറയുമായി ഞങ്ങൾ നാദാപുരത്തെത്തി. നാദാപുരത്തുകാർ പോലും തികച്ചും സ്വാഭാവികമെന്ന മട്ടിൽ അവഗണിച്ച ആശാരി കുടുംബത്തിന്റെ ദുരവസ്ഥ, ഞങ്ങളുടെ വീഡിയോ ക്യാമറയുടെ സാന്നിദ്ധ്യത്തിൽ ഒരു ഭയാനക യാഥാർത്ഥ്യമായി അവർക്കു മുന്നിൽ വേഷപ്പകർച്ചയാർജ്ജിക്കുന്നതു ഞങ്ങൾ കണ്ടു. ഇരുപതു മിനിറ്റോളം ദൈർഘ്യമുള്ള ആ വാസ്തവ കഥാഖ്യാനത്തിന്റെ രചനാവേളയിൽ ആശാരി കുടുംബത്തിന്റെ നിസ്സഹായതയും ഞങ്ങൾ ചെയ്യുന്ന പ്രവൃത്തിയുടെ നിഷ്ഫലതയും ഓർത്ത് കുടിച്ചുതീർത്ത മദ്യത്തിന് കണക്കില്ല. പേനയല്ല, വീഡിയോ ക്യാമറയാണ് ഇനി ആയുധമെന്ന് പാതി കാര്യമായും പാതി കളിയായും അന്ന് ജയൻ ഉറപ്പിച്ചിരുന്നു.

# മാപ്പ് - മണ്ണിനും മനുഷ്യസ്ത്രീക്കും

നാട്ടിലൊരിടത്ത് ലക്ഷംവീട് കോളനിയിൽ പട്ടികൾ പെറ്റുപെരുകുന്നതായി വിശേഷ വാർത്ത. ആ ഭാഗങ്ങളിലേക്ക് കത്തുകളുമായി ചെല്ലാൻ പോസ്റ്റുമാൻ പേടിക്കുന്നത്രെ. വയനാട്ടിലെ ആദിവാസികോളനികളിൽ ഇതുപോലെ അച്ഛനാരെന്നറിയാത്ത കുഞ്ഞുങ്ങൾ പെറ്റു പെരുകുകയാണ്. ഇങ്ങനെ എഴുതേണ്ടി വന്നതിൽ മാപ്പ്. മണ്ണിനോടും മനുഷ്യസ്ത്രീയോടും മാപ്പ്. ഇവിടെ ഇതൊരു വിശേഷ വാർത്തകൂടി ആകുന്നില്ല. എന്തെന്നാൽ 'അരവയർ നിറയാപ്പെണ്ണിന് മുഴുവയർ നൽകും മർത്ത്യൻ' സ്തുതിക്കപ്പെടേണ്ടവനായിരുന്നു. പാലു ചുരത്തുന്ന മുലകളോടെ ഒരമ്മയും അയാൾക്ക് നേരെ വിരൽ ചൂണ്ടുന്നില്ല. ആർക്കും ആരുമായും ഇണ ചേരാമെന്ന ചരിത്രാതീത സംസ്ക്കാരത്തിന് പരിഷ്കൃത മനുഷ്യൻ, പാവം ആദിവാസികളിലൂടെ അർത്ഥം കണ്ടെത്തുകയാണോ?

രണ്ടു വർഷമായി കെട്ടി മേയാത്ത കൂരയുടെ മുന്നിൽ ഇരുന്ന് ഒരു ആദിവാസി കാരണവർ നഷ്ടമായ അവരുടെ കുടുംബബന്ധങ്ങളെ ചൊല്ലി വിലപിക്കുന്നു. അയാളുടെ വിവാഹം കഴിക്കാത്ത മൂത്ത മകൾക്ക് നാലു കുട്ടികളുണ്ട്. മക്കൾക്കോരോരുത്തർക്കുമായി ഓരോ അച്ഛനുമുണ്ട്. അവർ ഒരിക്കലും കാണാത്ത അച്ഛന്മാർ. അവരാരൊക്കെയാണെന്ന് അമ്മക്കറിയാം. അമ്മ മരണം വരെ അതൊരറിവ് മാത്രമായി മനസ്സിൽ സൂക്ഷിക്കുകയാണ്. വഴിയിൽ അച്ഛനെ കണ്ടുമുട്ടുമ്പോൾ അമ്മയും കുട്ടിയും വഴി മാറി നടക്കുന്നു. ഇവിടെ അമ്മക്ക് കുഞ്ഞ് അദൃശ്യനായ ദൈവത്തിന്റെ സൃഷ്ടി മാത്രം.

വിവാഹം ഒരു സാമൂഹ്യാചാരമായി തീരുകയും അന്യപുരുഷനെ കാമാർത്തയായി നോക്കിയാൽ കണ്ണുപൊട്ടി പോകുമെന്നുള്ള വിശ്വാസത്തോളം അത് പവിത്രമാക്കപ്പെടുകയും ചെയ്ത ആദിവാസി സമൂഹങ്ങളിൽ ആചാരങ്ങളും വിശ്വാസങ്ങളും എങ്ങനെ പിഴച്ചു പോയി? ജീവിതം എങ്ങനെ താളം തെറ്റി? അതിനുത്തരം തരേണ്ടത് അവരല്ല. നമ്മൾ തന്നെയാണ്. കാട്ടുമനുഷ്യരെ വേട്ടയാടുന്ന നാട്ടുമനുഷ്യരായ നമ്മൾ.

ഉയർന്ന ജാതിക്കാരെ കണ്ടാൽ ആറടി മാറി നിൽക്കേണ്ടവരാണ് അടിയാർ. ഇപ്പോൾ അവരുടെ സ്ത്രീകൾ ഈ അകൽച്ചയുടെ ഗർഭം പേറുന്നവരായി തീർന്നിരിക്കുന്നു. വെട്ടിക്കീറി ചവുട്ടി ചളിയാക്കി വിത്തു വിളയിക്കുക. നമുക്ക് മണ്ണും സ്ത്രീയും ഒരു പോലെയാണ്.

വള്ളിയൂർക്കാവിലെ അടിമക്കച്ചവടം നിലച്ചിരിക്കാം. വല്ലിക്കു പകരം കൂലിപ്പണിയായിരിക്കാം. ആദിവാസികളിലൊരാളെ തെരഞ്ഞുപിടിച്ച് സ്ഥാനാർത്ഥിയാക്കിയിരിക്കാം. എല്ലാവരും ചേർന്ന് അയാളെ ജയിപ്പിച്ചിരിക്കാം. എന്നാലും തരം താഴ്ത്തപ്പെട്ട ചൂഷണം ചെയ്യപ്പെട്ട ആദിവാസി അടിമകളുടെ ചരിത്രം ഇപ്പോഴും ഒരു കഥയില്ലായ്മയായി ആവർത്തിക്കുന്നു. പാപ്പന്റെ (യജമാനന്റെ) പത്തായം നിറഞ്ഞാൽ പട്ടിണി തീരുമോ? തീരുമായിരുന്നു. അടിമ, ഉടമ ബന്ധങ്ങളുടെ കാലഘട്ടത്തിൽ അടിമത്തത്തിൽനിന്നുള്ള മോചനം ആദിവാസികൾക്ക് ഒന്നും നേടിക്കൊടുത്തില്ല. അടിമത്തം പോയപ്പോൾ അവർ ഒന്നിന്റെയും ഉടമക

ളായി മാറിയില്ല. ഐ.ആർ.ഡി.പി. സ്കീം പ്രകാരം കൊടുത്ത പശുക്കൾപോലും രണ്ടുദിവസം കഴിഞ്ഞാൽ ആരാന്റെ ആലയിലാണ്. ആടും കോഴിയും ആദിവാസിക്കുടിലുകളിലെത്തിയാൽ ഉടനെ 'ആത്മഹത്യ' ചെയ്യുന്നു. പഴയതുപോലെ വർഷത്തിൽ മൂന്നു മാസമേ പണിയുള്ളൂ. ആ കാലത്തു തന്നെയാണ് സർക്കാർ കനിഞ്ഞരുളുന്ന സൗജന്യ റേഷനും. വള്ളിയൂർ കാവിലെ ഉത്സവത്തിനു പോകാൻ കണക്കു തെറ്റിച്ചാണെങ്കിലും നാലണ കൊടുക്കാൻ ഒരു പാപ്പനില്ലാതെ ഇന്നാണ് ആദിവാസികൾ നിസ്സഹായരായ അടിമകളായി തീർന്നത്. ഈ നിസ്സഹായതയുടെ സൃഷ്ടികളാണ് ആദിവാസി കോളനിയിൽ പെറ്റു പെരുകുന്ന കുഞ്ഞുങ്ങൾ. തൃശ്ശിലേരി, തിരുനെല്ലി ഭാഗങ്ങളിലെ അടിയാത്തികൾ ആ കഥ പറയുന്നു. അച്ഛനില്ലാത്ത നൂറു കണക്കിന് കുഞ്ഞുങ്ങളുടെ കഥ.

കാലിൽ അടിമച്ചങ്ങല. അതും കാത്ത് മേലാളരുടെ മുന്നിൽ തല താഴ്ത്തി നിന്ന അടിയരും പണിയരും. എല്ലാറ്റിനും ബള്ളീരമ്മെ (വള്ളിയൂർക്കാവിലമ്മ) സാക്ഷിയായിരുന്നു. കല്ലും മരവും നദിയും ദൈവമായിരുന്ന കാലത്ത് അവർക്ക് പ്രകൃതിയെ സാക്ഷി നിറുത്തി ആരുടെയെങ്കിലും മുന്നിൽ തല കുനിക്കേണ്ടി വന്നിരുന്നോ?

ബള്ളീരമ്മെയുടെ കഥയും ഒരു കൊടും ചതിയുടേതാണ്. അടിയാരുടെ ഗദ്ദിഗെപ്പാട്ടിലും തിറെപ്പാട്ടിലും ആ സംഭവം വിവരിക്കുന്നുണ്ട്. ബള്ളീരമ്മയെ കല്യാണം കഴിച്ചിരിക്കുന്നത് കൊട്ടിയൂർ പെരുമാളാണ്. അവർക്കുണ്ടായിരുന്ന കുഞ്ഞിനെ പെരുമാൾ കൊന്നുകളഞ്ഞു. കുഞ്ഞിനെ ചോദിച്ച് ഊരിയ വാളുമായി ബള്ളീരമ്മെ പെരുമാളുടെ അടുക്കൽ ചെന്നു. കോപം തണുപ്പിക്കാൻ പെരുമാൾ പലതും പറഞ്ഞു നോക്കി. അരിശം മൂത്ത് ദേവി ഒരു വാഴ ഒറ്റവെട്ടിനു മുറിച്ചു വീഴ്ത്തി. വള്ളിയൂർ കാവിലെ ഉത്സവത്തിനു അടിയാർ ഈ കഥ വേഷം കെട്ടി അഭിനയിക്കുമായിരുന്നത്രെ. സ്വന്തം കുഞ്ഞിനെ കൊന്നതിന് വാഴ വെട്ടി മുറിച്ചു പ്രതികാരം ചെയ്ത കഥ. തിരുനെല്ലിയിലെ അടിയാത്തികൾക്ക് ഈ കഥയറിയാം. അവരുടെ പുതിയ 'പെരുമാക്കൾ' എത്ര നല്ലവരാണ്. കുഞ്ഞുങ്ങളെ പൂർണ്ണമായും അവർക്കു തന്നെ കൊടുത്തിരിക്കുകയല്ലേ. വയൽ വരമ്പിലെ ചപ്പനുള്ളി വേവിച്ച് കൊടുത്താണ് അടിയാത്തികൾ പെരുമാളന്മാരുടെ കുഞ്ഞുങ്ങളെ പോറ്റുന്നത്. ഒരു പാതിരാവിൽ മാത്രം കുടിലുകളിലേക്ക് എഴുന്നെള്ളി പിന്നെ തിരിഞ്ഞു നോക്കാത്ത പെരുമാക്കളെ ചൊല്ലി അവർക്ക് നൊമ്പരങ്ങളില്ല. മുറ്റത്തു കളിക്കുന്ന കുഞ്ഞുങ്ങളുടെ അച്ഛനാരാണെന്നു പറയാൻ പലരും നാണം കാണിച്ചു. അടിമ മനസ്സിന്റെ മധുരമായ നാണം.

കഴുത്തു നിറയെ, കാതുനിറയെ, കൈ നിറയെ നിറമുള്ള കല്ലുമാലകളും വളകളും വാരിയണിയാൻ കൊതിച്ചിരുന്ന ആദിവാസി സ്ത്രീകളുടെ മുന്നിൽ ചാന്തും കൺമഷിയും ടാൽക്കം പൗഡറുമൊക്കെയാണ് ഇന്ന് അലങ്കാര വസ്തുക്കൾ. പുറത്തെ പരിഷ്ക്കാരങ്ങൾ മുഴുവൻ അവർക്കിപ്പോൾ ഏറ്റുവാങ്ങാൻ ധൃതിയാണ്. ഈ മാനസികാവസ്ഥയിൽ ഒരു കുപ്പി ചാന്തുമായെത്തുന്ന, കൺമഷിയുമായെത്തുന്ന, ആർക്കും അവരുടെ എല്ലാം അടിയറ വെക്കുന്നു. മേൽ ജാതിക്കാരെ കണ്ടാൽ ആറടി മാറി നിൽക്കേണ്ടവരല്ല ഇപ്പോൾ അടിയാർ. എല്ലാം അടിയറ വെക്കുന്നവരാണ്. അടിയാത്തികളുടെ ദുരന്തകഥകളിലെ നായകന്മാ

രെല്ലാം പരിഷ്ക്കാരികളായ ചെറുപ്പക്കാരനും കച്ചവടക്കാരനുമാണ്.

അനാഥഗർഭം പേറുന്ന, അച്ഛനില്ലാത്ത കുഞ്ഞുങ്ങളെപ്പെറ്റ അടിയാത്തി യുവതികൾ തിരുനെല്ലി പഞ്ചായത്തിൽ കൂരകളിലൊതുങ്ങുന്ന രഹസ്യമല്ല. ഇതിന്നോ ഇന്നലെയോ തുടങ്ങിയതല്ലെന്നു പറഞ്ഞ് ഭീകരമായ ഈ സാമൂഹ്യ പ്രശ്നത്തെ ചിലർ ചെറുതാക്കാൻ ശ്രമിക്കുന്നു. നെൽപ്പാടത്തെ കാവൽ പുരയിൽ തമ്പ്രാന്റെ സമ്മതത്തോടെ മുറപ്പെണ്ണിനെ ഒളിപ്പിച്ചിരുത്തി മൂപ്പന് പെൺപണം നൽകി കല്യാണം നടക്കുന്ന കാലത്തും കുടിലുകളിൽ രൂപസാദൃശ്യംകൊണ്ട് തമ്പ്രാന്റെ മുറിച്ചമുറി പോലെ തോന്നുന്ന കുഞ്ഞുങ്ങൾ പിറന്നിരുന്നത്രെ. ആദിവാസി യുവതികളുടെ ശുദ്ധമായ മനസ്സിൽ ഇച്ഛാശക്തി വളർത്തി മോഹിപ്പിച്ചു നടത്തുന്ന കീഴടക്കൽ ഇന്ന് അധികരിച്ചിരിക്കുന്നു. ആദിവാസികൾക്ക് അന്നത്തേക്കാൾ മോഹങ്ങൾ ഇന്നുണ്ട്. സ്ത്രീത്വത്തെ മാനസികമായി 'ബലാൽസംഗത്തിന്നു' വിധേയമാക്കുന്ന ക്രൂരമായ ഒരവസ്ഥയാണിത്. നേരും നുണയും തിരിച്ചറിയാത്ത ലോകത്തെക്കുറിച്ച് ഒന്നുമറിയാത്ത ആദിവാസി സ്ത്രീകളെ മോഹവലയത്തിൽ പെടുത്തി ഇണ ചേരാൻ പ്രേരിപ്പിക്കുക. എന്നിട്ട് ഒരായുസ്സ് മുഴുവൻ അവരെ നരകത്തിലാക്കുന്ന ദുർഗതിക്ക് ഇടവരുത്തുക. തന്റെ രക്തത്തിൽ പിറന്ന കുഞ്ഞിനെ സ്നേഹപൂർവം ഒന്നു നോക്കി കാണാൻ കൂടി സാഹചര്യമുണ്ടാകാത്ത അവസ്ഥ സൃഷ്ടിച്ച് പാപവിമുക്തനായി സമൂഹത്തിൽ മാന്യനായി ജീവിതം തുടരുക. പിതൃത്വത്തിന്റെ ദൈവദത്തമായ ചേതന ഇത്തരക്കാർ എവിടെയാണ് ഒളിപ്പിച്ചു വെക്കുന്നത്. പാടത്തിനക്കരെ അടിയാത്തി കുടിലിൽ തന്റെ രക്തത്തിൽ പിറന്ന കുഞ്ഞ് ഞണ്ടും ചപ്പും കാട്ടുകിഴങ്ങും തിന്നു വളരുന്നത് മാളിക മുകളിലിരുന്ന് ഒരച്ഛന് നോക്കിക്കാണാൻ കഴിയുമോ?

തൃശ്ശിലേരിയിലെ രണ്ട് അടിയാത്തികൾ കുഞ്ഞു ജനിച്ചപ്പോൾ പഞ്ചായത്തിലെ ജനന രജിസ്റ്ററിൽ സവർണരായ പിതാക്കളുടെ പേരെഴുതിച്ചു. അതറിഞ്ഞപ്പോൾ അവർ യുവതികളെ ഭീഷണിപ്പെടുത്തിയത്രെ. നിസ്സഹായരായി അവരാ കഥ പറഞ്ഞു. ഒരു പ്രഭാതത്തിൽ ചായക്കടയിൽ തീ ഊതാൻ അടുപ്പിനടുത്തേക്ക് വിളിച്ച അന്ന് തൊട്ടുള്ള ആത്മബന്ധങ്ങളുടെ കഥ. ബന്ധങ്ങൾ അവസാനിച്ചത് അടിയാത്തി ഗർഭിണിയാണെന്നറിഞ്ഞ നിമിഷമാണ്. അടിമ ഉടമ മനസ്സുകളുടെ ഇണ ചേരലിന്റെ പരിസമാപ്തി എല്ലാം ഇങ്ങനെയാണ്. 17 വയസ്സുള്ള ഒരു യുവതി തിരുനെല്ലിയിൽ ഏഴ് മാസങ്ങളായി 'ആത്മപ്രിയനെ' കാത്തിരിക്കുന്നു. വഴിയിൽ കണ്ടുമുട്ടുമ്പോഴെങ്കിലും അയാൾ കാണട്ടെയെന്നു കരുതി അവൾ എപ്പോഴും മുടിയിൽ ഒരു പൂ ചൂടുന്നു. താൻ ഗർഭിണിയാണെന്ന് അടിയാത്തികൾ ഭർത്താവിനെ അറിയിക്കുന്നത് മുടിയിൽ ഒരു പൂവു വെച്ചാണത്രെ. തൃശ്ശിലേരിയിൽ നാലു അച്ഛനില്ലാത്ത കുഞ്ഞുങ്ങളെ പ്രസവിച്ച് ഭ്രാന്ത് പിടിച്ച അടിയാത്തി. വയസ്സു ചെന്ന അച്ഛനടക്കം ഏഴു പേരുള്ള ആ കുടുംബത്തെ പോറ്റുന്നത് അവളുടെ കൊച്ചനിയത്തിയാണ്. കഴിഞ്ഞ ജന്മം ഈ കുട്ടി ആദിവാസി സ്ത്രീയെ പിഴപ്പിച്ച ഏതെങ്കിലും പരിഷ്കൃതനായിരുന്നോ?

ആദിവാസി യുവതികൾ ഇന്ന് കള്ളക്കടത്തു സാധനങ്ങളുടെ പട്ടികയിലാണ്. ഒറീസയിൽ ഓരോ കൊല്ലവും ആയിരം ആദിവാസി യുവതികളെയെങ്കിലും ജോലി കൊടുക്കാമെന്ന് പറഞ്ഞ് തട്ടിക്കൊണ്ടു പോയ സംഭവങ്ങൾ മുമ്പ് പത്ര

ങ്ങൾ റിപ്പോർട്ട് ചെയ്തിരുന്നു. വീട്ടുപണിക്കു പോയി കുഞ്ഞുങ്ങളുമായി തിരിച്ചെത്തിയ ആദിവാസി സ്ത്രീകൾ തിരുനെല്ലിയിൽ നിരവധി ഉണ്ട്. സ്ത്രീകളുടെ നേരെയുള്ള വഞ്ചനക്ക് അധികവും ഇരയാകുന്നത് അടിയാത്തികളാണ്. പരിഷ്കൃത ലോകത്തിന്റെ സൗന്ദര്യബോധമാണ് ഇതിന് പിന്നിൽ. കൈക്കും മുഖത്തും പച്ച കുത്തി യൗവനം സൂക്ഷിക്കുന്ന അടിയാത്തികൾ മറ്റു ആദിവാസി സ്ത്രീകളിൽനിന്നും വ്യത്യസ്തരാണ്. അവരുടെ മോഹങ്ങൾക്കു പോലും കാട്ടിന്റെ കുളിരുണ്ട്. നക്സലൈറ്റ് അക്രമകാലത്ത് തിരുനെല്ലിയിൽ ഉണ്ടായിരുന്ന സി.ആർ.പി. ക്യാമ്പാണ് അടിയാരുടെ ഇടയിൽ ഇന്നു കാണുന്ന സാമൂഹ്യ വിപത്തിന് ആഴം കൂട്ടിയത്. പല ദേശക്കാരുമടങ്ങിയ സി.ആർ.പി.ക്കാരുടെ കയ്യിൽ അടിയാത്തി യുവതികൾ വെറും കാട്ടുപുഷ്പങ്ങൾ മാത്രമായിരുന്നു. ഇന്ന് തിരുനെല്ലിയിൽ സി.ആർ.പി.ക്കാരില്ല. പക്ഷെ, പല മുഖങ്ങളും അടിയാത്തികളുടെ മനസ്സിലുണ്ട്. ചിലർ സ്വന്തം മക്കളിലൂടെ അവരെ കാണുകയാണ്. നാട്ടുകാരുമായുള്ള ഇത്തരം സമ്പർക്കം ആദിവാസികൾക്കിടയിൽ നല്ലൊരു തലമുറയെ സൃഷ്ടിച്ചെടുക്കുമെന്ന് ഒരു ആദിവാസി നേതാവ് അഭിപ്രായപ്പെടുന്നു. അത് നല്ലതല്ലേ? നാടിന്റെ പരിഷ്ക്കാരവും കാടിന്റെ തനിമയും ചേർന്ന ആദിവാസികൾ. നമുക്കിനിയും വനറാണിമാരെ തെരഞ്ഞെടുക്കണ്ടേ.

വയനാട്ടിലെ ജനസംഖ്യയുടെ 23 ശതമാനം വരുന്ന ആദിവാസി ജനസംഖ്യയിൽ അടിയാർ 14,000 ത്തിന് താഴയെയുള്ളൂ. സ്ത്രീകളാണ് കൂടുതൽ. കല്യാണ പ്രായം തെറ്റിയ അടിയാത്തികളെക്കൊണ്ട് കോളനികൾ നിറഞ്ഞിരിക്കുന്നു. വിവാഹം കഴിഞ്ഞ് ഭർത്താവ് ഉപേക്ഷിച്ചവരാണ് അധികവും. ആദിവാസികൾക്ക് ഭാര്യയെ ഉപേക്ഷിക്കാനല്ല നല്ല വസ്ത്രം മാറുന്നതിനാണ് പ്രയാസം. അവർക്ക് ആകെകൂടി ഒരു വസ്ത്രമേ കാണൂ. ഉടുക്കാനും പുതയ്ക്കാനും ഉത്സവത്തിനു പോകാനും എല്ലാംകൂടി ഒരു മുണ്ട്.

ഭാര്യയെ വേണ്ടെന്നു തോന്നിയാൽ അടിയാൻ ഉടനെ 25 രൂപ ഉണ്ടാക്കുന്നു. അതുകൊണ്ട് മൂപ്പനു പിഴ കെട്ടിയാൽ മംഗല്യം ഉപേക്ഷിച്ചു. അടിയാത്തികൾ വഴി തെറ്റി പോകുന്നതിന് ഈ മുടിഞ്ഞ മൂപ്പന്മാരും ഈ രീതിയിൽ കാരണക്കാരാകുന്നുണ്ടെന്ന് ഒരു അടിയ യുവാവ് രോഷത്തോടെ പറഞ്ഞു. ആണിന് പെണ്ണിനെ കിട്ടാൻ എളുപ്പം. ഉപേക്ഷിക്കപ്പെട്ട സ്ത്രീ അവരുടെ കുഞ്ഞുങ്ങളുമായി നിരാംലംബയായി കഴിയണം. ഈ രീതിയിൽ സ്ത്രീ ജന്മത്തിന്റെ കൊടിയ ശാപം പേറുന്ന എത്രയോ യുവതികൾ അടിയ കോളനിയിലുണ്ട്. മൂപ്പൻ ഇപ്പോൾ കോളനികളിൽ ഗദ്ദിക പാടാൻ തുടിയുമായെത്താറില്ല. മൂപ്പന്റെ ഗദ്ദികപാട്ടുകൊണ്ടും ഒഴിയാത്ത പേയ്കളാണ് ഇപ്പോൾ ആദിവാസികളെ ബാധിച്ചിരിക്കുന്നത്.

*മാതൃഭൂമി വാരാന്തപ്പതിപ്പ്,*
*1984 ഏപ്രിൽ 14.*

# ആദിവാസിയുടെ എന്നും നനവാർന്ന കണ്ണ്

മത്സ്യത്തിന്റെ കണ്ണുകളാണവർക്കുള്ളത്. എപ്പോഴും നനഞ്ഞിരിക്കും. കൺപോളകൾ എവിടെയോ ഒളിപ്പിച്ചുവെച്ച് അവർ നമ്മെ നോക്കുന്നു.

കാണുക എന്നതിനപ്പുറം ആ നോട്ടത്തിനു മറ്റൊരർത്ഥമില്ലേ?

എന്തുകൊണ്ടോ ഇത്രയും കാലമായിട്ടും നമുക്കതറിയാൻ കഴിഞ്ഞില്ല.

കടത്തിണ്ണകളിലിരിക്കുമ്പോഴും കോളനിമുറ്റത്ത് വെയിൽ കാഞ്ഞിരിക്കുമ്പോഴും നമ്മെ തുറിച്ചുനോക്കുന്ന ആദിവാസി. അടുത്തേയ്ക്ക് ചെല്ലരുതെന്ന് ആ കണ്ണുകൾ വിലക്കുന്നു. ബലാൽസംഗം ചെയ്യപ്പെടുന്ന സ്ത്രീയുടെ കണ്ണുകളിലെ നിസ്സഹായതയാണ് ആ കണ്ണുകളിൽ. ഇത്രയും കാലത്തെ സമുദ്ധരണ പ്രവർത്തനങ്ങളിലൂടെ ആദിവാസി സമൂഹം ജീവച്ഛവങ്ങളായി തീർന്നിരിക്കുന്നു.

നമ്മളൊരിഞ്ചും പിന്നോട്ടില്ല. സമുദ്ധരിച്ചേ അടങ്ങൂ. വയനാട്ടിലോ അട്ടപ്പാടിയിലോ പട്ടിണി കിടന്നു പൊറുതിമുട്ടുന്ന ആദിവാസികൾക്ക് ഒരു നേരത്തെ കഞ്ഞിക്കുള്ള വകയുമായി മന്ത്രി തിരുവനന്തപുരത്തുനിന്നും കാറിൽ കുതിച്ചെത്തുന്നു. വെപ്രാളപ്പെട്ട് ഓടിവരുന്ന കാറിനടിയിൽ ആരെങ്കിലും വീണു ചത്താൽ അപ്പോഴും മന്ത്രിയുടെ ഉദ്ദേശ്യശുദ്ധി പ്രകീർത്തിക്കപ്പെടുന്നു. പട്ടിണികൊണ്ട് ആദിവാസികൾ മരിക്കുന്നതു പോലെ ഇതെല്ലാം ചില യാഥാർത്ഥ്യങ്ങൾ മാത്രമാണ്. ബ്ലോക്ക് ഡെവലപ്മെന്റ് ഓഫീസറും കീഴ്ജീവനക്കാരും ഒരു ജെഴ്സി പശുവിനെ കെട്ടിവലിച്ച് കൊണ്ടുപോയി ആദിവാസിയുടെ മേൽപ്പുരയില്ലാത്ത കുടിലിൽ തളച്ചിട്ടു മടങ്ങിപ്പോരുന്നു.

സ്ഥലത്തെ ദേശസാൽകൃതബാങ്ക് ശാഖാ മാനേജർ രണ്ട് ആട്ടിൻ കുഞ്ഞുങ്ങളേയും തെളിച്ച് അങ്ങോട്ട് ചെല്ലുന്നു. വഴിവാണിഭക്കാരെപ്പോലെ തലയിൽ തുണിക്കെട്ടുമായി ചിലപ്പോഴെല്ലാം സാമൂഹ്യസേവാ സംഘടനക്കാരും കോളനി വഴിയിലൂടെ വിളിച്ചുകൂവി പോകുന്നു.

"ഇക്കുറി സൗജന്യ റേഷൻ മുഴുവനും കിട്ട്വോ കറുമ്പോ?" അപ്പോഴും വൻ കൺപോളകൾ എവിടെയോ ഒളിപ്പിച്ചുവെച്ചു അവർ നമ്മെ നോക്കുന്നു. കണ്ണുകൾകൊണ്ട് പ്രതികരിക്കാൻ മാത്രമേ ആദിവാസികൾക്കറിഞ്ഞുകൂടൂ. വിശപ്പിന്റെ ആർത്തിയറിയണോ? നിസ്സഹായതയുടെ ആഴമറിയണോ? ആ കണ്ണുകളിൽ നോക്കിയാൽ മതി.

ഇതുവരെ സർക്കാർ നടത്തിയ ആദിവാസി ക്ഷേമപ്രവർത്തനങ്ങളുടെ ചെലവു കണക്കുകൾ നോക്കൂ. സാമാന്യബോധത്തിനപ്പുറത്തുള്ളതാണ് അത്. ഓരോ വർഷവും കോടിക്കണക്കിൽ ഉറുപ്പിക സർക്കാർ ആദിവാസി ക്ഷേമത്തിനായി നീക്കിവെയ്ക്കുന്നു. ആദിവാസി ക്ഷേമവകുപ്പിൽ ഒരുകൂട്ടം കണക്കെഴുത്തുകാർ മാത്രമാണുള്ളത്. വെള്ളം നനയാതിരിക്കാൻ കാലു മുട്ടോളം തെരുത്തുവെച്ച് നനഞ്ഞാൽ ഉതിർന്നു പോകുന്ന ചെരുപ്പുകൾ കയ്യിൽ പിടിച്ച് അവർ ആദിവാസികോളനിയിൽ ചെല്ലുന്നു. ആദിവാസികളുടെ സുഖവിവരങ്ങൾ അന്വേ

ഷിക്കുന്നു. നേട്ടങ്ങളുടെ കണക്കുകൾ രേഖപ്പെടുത്തുന്നു. കൂടിലിനകത്തെ വെറും തറയിൽ ദീനം പിടിച്ച് ചാകാൻ കിടക്കുന്ന ആദിവാസിക്കുഞ്ഞുങ്ങളെ അവർ കാണുന്നില്ല. അകത്തെ ദയനീയ രോദനങ്ങളും അവർ കേൾക്കുന്നില്ല. മുറ്റത്ത് ചൊറി മാന്തി വെയിലു കാഞ്ഞിരിക്കുന്ന ആദിവാസിയുടെ കണ്ണിലേയ്ക്ക് ആരും നോക്കിയിട്ടുണ്ടാകില്ല.

ആദിവാസി വംശപരമ്പരകളെക്കുറിച്ച് പത്തിരുപത് കൊല്ലത്തിലധികമായി ഒരാൾ ഇവിടെ ഗവേഷണം നടത്തിവരുന്നു. കോഴിക്കോട്ടാണ് അയാളുടെ ഓഫീസ്. മറ്റൊന്നും വേണ്ട, ടാക്സി ഇനത്തിൽ മാത്രം ഇതുവരെ ഇദ്ദേഹം ചെലവഴിച്ച സർക്കാർ ഫണ്ടിന്റെ കണക്കൊന്നു വെളിപ്പെടുത്താമോ? (ഗവേഷണ റിപ്പോർട്ട് സമർപ്പണം ഇനിയും നീണ്ടുപോകട്ടെ).

അപ്പോളറിയാം ആദിവാസി ക്ഷേമത്തിന്റെ പേരിൽ, ഉദ്ധാരണത്തിന്റെ പേരിൽ ഇവിടെ നടക്കുന്നതെന്താണെന്ന്. ഇനി ചെയ്യാനുള്ളത് ഒന്നു മാത്രമേയുള്ളൂ. ഗവേഷകന്റെ കയ്യിൽ ഒരു സൂചി കൊടുക്കുക ആദിവാസിയുടെ വിടർന്ന കണ്ണുകളിൽ ചെലവു കണക്കുകളെഴുതട്ടെ. സൂക്ഷ്മതയോടെ സൂചിമുന കുത്തിയിറക്കട്ടെ. അതിലെ നീലമുത്തുകൾ ചികഞ്ഞെടുക്കട്ടെ. അവ നല്ല ഭംഗിയുള്ളതാണ്.

കണ്ണുകൊണ്ട് ആദിവാസികൾ ഇനിയൊന്നും കാണരുത്. ഇല ചീയുന്നതു പോലെ ഈ മണ്ണിനു വളമാകട്ടെ. അവരുടെ നാശം വേഗമാകട്ടെ.

അജ്ഞതയല്ലേ അവർക്കീ ഗതിയുണ്ടാക്കി കൊടുത്തത്? മുഴുമടിയന്മാരാണവർ? ആദിവാസികളെ അറിയാമെന്നു പറയുന്നവരുടെയെല്ലാം പ്രതികരണം ഇങ്ങനെയാണ്. കിട്ടുന്ന കാശ് കള്ളുകുടിച്ച് തീർത്താൽ ആദിവാസികളെങ്ങനെ നേരെയാകും. ആണും പെണ്ണും കള്ളു കുടിക്കും. ആദിവാസി കോളനിക്കടുത്ത് ചായക്കടവച്ച് അതിൽ ചാരായം വിൽക്കുന്ന സമർത്ഥനായ കുടിയേറ്റക്കാരനും ഇതുതന്നെ പറയുന്നു: ഇവറ്റകളൊന്നും നേരെയാകാൻ പോകുന്നില്ലെന്ന്.

നമുക്ക് പോലും അജ്ഞാതമായ സാമൂഹ്യധാരയിലേക്ക് ആദിവാസികളെ ഉയർത്തിക്കൊണ്ടുവരാനുള്ള ശ്രമമാണവിടെ. കുളിച്ചു വെടിപ്പായി അങ്ങാടിക്കിറങ്ങി പത്രപാരായണം നടത്തി കൃഷിയും കാര്യങ്ങളും നോക്കി കഴിയുക. ആദിവാസി സമൂഹത്തെ ഉയർത്തിക്കൊണ്ടു വരാനുള്ള ശ്രമം 37 വർഷത്തിലേറെയായി നാം നടത്തിക്കൊണ്ടിരിക്കുന്നു. ഇപ്പോഴും ആദിവാസിയുടെ കണ്ണ് അവന്റെ ജന്മഗേഹമായ കാടിന്റെ പച്ച എവിടെയെന്നു തെരയുകയാണ്. കാട്ടിൽ നിന്നിറങ്ങി നാട്ടാരുടെ മുന്നിൽ നഗ്നനായി നിൽക്കുന്ന അനുഭവമാണ് ആദിവാസിയുടേത്. ഇതൊരു നാണക്കേടാണല്ലോ എന്നു കരുതി നമ്മുടെ മന്ത്രിമാരെല്ലാം മാറി മാറിവന്ന് നഗ്നനായ ആദിവാസിയെ മുണ്ടുടുപ്പിക്കുന്നു. പക്ഷേ, ഒന്നും അവന്റെ അരയിലുറയ്ക്കുന്നില്ല. എല്ലാം ഊർന്ന് താഴെ വീഴുന്നു.

നാട്ടുകാരുടെ മുന്നിൽ താൻ നഗ്നനാണെന്ന ദുഃഖം മറക്കാനാണവൻ കുടിക്കുന്നത്. കുടിച്ച് ലക്കുകെടുമ്പോഴാണ് ആദിവാസികൾക്ക് നമ്മളെല്ലാം ഒന്നാണെന്നു തോന്നുന്നത്. നമ്മൾ അപ്പോഴും ആദിവാസിയെ പരിഹസിക്കുകയാണ്: നീ നന്നാവില്ലെടാ മുഴുമടിയാ മുഴുക്കുടിയാ! പട്ടിണി കിടന്നും കള്ളുകുടിച്ചും ആദിവാസി മരിച്ചുകൊണ്ടേയിരിക്കുന്നു. നമ്മുടെ കൂട്ടത്തിലെ നഗ്നരായ മനുഷ്യരെക്കുറിച്ച് നമുക്ക് ദുഃഖമില്ല. വയനാട്ടിലെ ഒരു മലഞ്ചെരുവിൽ പാറക്കൂട്ട

ങ്ങൾക്കിടയിൽ പട്ടിണികിടന്ന് സ്വാതന്ത്ര്യ ദിനത്തിന്റന്ന് ചത്തുപോയ തോലന്റെ അവശേഷിക്കുന്ന കുടുംബത്തിന് ഒരാഴ്ചത്തെ സൗജന്യറേഷനും തുടർന്നുള്ള ജീവിതവൃത്തിക്കായി രണ്ടു കുഞ്ഞാടുകളേയും നൽകി പട്ടിണി മരണമുണ്ടാക്കുന്ന അസ്വാസ്ഥ്യങ്ങളിൽ നിന്നും നമ്മൾ വിമുക്തനാകുന്നു.

നമുക്ക് ശുദ്ധമായിരിക്കണമെന്ന് നിർബന്ധമാണ്. ആദിവാസിപ്പെണ്ണ് നൊന്തു പ്രസവിച്ച കുട്ടിക്ക് തമ്പ്രാന്റെ മുഖഛായയാണെന്നറിഞ്ഞിട്ടും - അങ്ങനെ നാലാൾ പറഞ്ഞു കേട്ടിട്ടും സ്വന്തം തന്തയുടെ വീട്ടിൽ ആ കുട്ടിക്ക് ഒരു കന്നുകാലിച്ചെറുക്കനായെങ്കിലും കയറിച്ചെല്ലാൻ പറ്റുന്നില്ല. വയനാട്ടിലെ ബ്രഹ്മഗിരിക്കു താഴെ നമ്മുടെ പൊലീസുകാരുടെ കുഞ്ഞുങ്ങളുണ്ട്. തിരുനെല്ലിയിൽ പോകുന്ന ആ തീർത്ഥാടകർ ആ കുഞ്ഞുങ്ങളുടെ വെളുത്ത നഗ്നത കണ്ട് അത്ഭുതപ്പെടാറുണ്ട്.

തന്റെ ഗർഭത്തിനുത്തരവാദി ഇന്ന ആളല്ലെന്ന് ഒരു ആദിവാസി സ്ത്രീയെക്കൊണ്ട് പത്രസമ്മേളനത്തിൽ മൊഴി കൊടുപ്പിച്ചവരാണ് നമ്മൾ. ഓർമ്മയില്ലേ വയനാട്ടിലെ ഒരു ആദിവാസി സ്ത്രീ കോഴിക്കോട്ടു വന്ന് പ്രസ്സ് ക്ലബ്ബിൽ പത്രസമ്മേളനം നടത്തിയ സംഭവം. അന്ന് പത്രക്കാരും ചേരിതിരിഞ്ഞു. "ഗർഭം ഇന്നവന്റേതാണ്. അല്ല മറ്റവന്റേതാണ്." ഗർഭത്തെ രാഷ്ട്രീയവൽക്കരിച്ചവരാണ് നമ്മുടെ പത്രക്കാർ.

വിലമതിക്കപ്പെടേണ്ട സ്ത്രീത്വത്തെ കാബറാ ഹാളിൽ ആരെല്ലാം കൂടി ചവിട്ടി മെതിക്കുന്നു. സ്ത്രീയുടെ രക്ഷയ്ക്കായി കേരളത്തിൽ സ്ത്രീയുടെ പ്രതിഭ ഉണർന്നുകണ്ട അപൂർവ്വ സന്ദർഭം. തലസ്ഥാനത്ത് കാബറെക്കെതിരെ സ്ത്രീകളുടെ സമരം. തന്തമാരില്ലാത്ത കുഞ്ഞുങ്ങൾ വിശന്നു കരയുമ്പോൾ അവർക്ക് പച്ചിലകൾ പുഴുങ്ങിക്കൊടുക്കുന്ന ആദിവാസി സ്ത്രീകൾ ഇതൊന്നുമറിയുന്നില്ല. അവർക്കുവേണ്ടി ആരും ഇതുവരെ ഒരു പാട്ടു പാടിയിട്ടില്ല. ഒരു സമരം നയിച്ചിട്ടില്ല. അവരോട് കവിക്ക് കവയിത്രിക്ക് ഒന്നേ പറയാനുള്ളു. "ഇനി ഇ......"

വയനാട്ടിൽ ആദിവാസികളുടെ ഭവനനിർമ്മാണ പദ്ധതി പ്രകാരം വീടുകൾ കരാറെടുത്ത 40 ഓളം പേരെ എനിക്കറിയാം. അവരുടെ സാമ്പത്തിക ചുറ്റുപാടുകളെക്കുറിച്ചു ജീവിതരീതികളെക്കുറിച്ചും നേരിട്ടറിയാം. ആദിവാസികളുടെ വീടു നിർമ്മിക്കാനുള്ള പണം ഇവർ മുൻകൂട്ടി കൈപ്പറ്റിയവരാണ്. അധികംപേരും വീടുപണി തറയിൽനിന്ന് ഉയർത്തിയിട്ടില്ല. വർഷകാലങ്ങൾ നാലോ അഞ്ചോ കടന്നുപോയി. വീടിനായി തീർത്ത തറപോലും മഴയിൽ തകർന്നുപോയി. വീടുപണിക്കായുള്ള സർക്കാർ പണം വാങ്ങി സ്വന്തമായി കാറു വാങ്ങുകയും മാളിക വെയ്ക്കുകയും ചെയ്തവരാണവർ. അവരിപ്പോഴും നല്ല നിലയിലാണ്. സമൂഹത്തിനോടും സർക്കാരിനോടും സഹകരിച്ച് അല്ലലില്ലാതെ കഴിഞ്ഞു കൂടുന്നു.

ആദിവാസികൾ ആകാശത്തിനു ചുവട്ടിലാണ് ഉറങ്ങുന്നത്. പണ്ടത്തേതുപോലെ തലയണയായി അവരുടെ തുടിപോലും അടുത്തുകാണാറില്ല. ഏതോ മന്ത്രിക്ക് സ്വീകരണം നൽകുന്ന ബഹളത്തിൽ തുടി നഷ്ടമായി. മുമ്പ് കാട് പൂത്തിരുന്നത് ആദിവാസികളുടെ തുടിയൊച്ച കേട്ടായിരുന്നു. മണ്ണ് കോരിത്തരിച്ചത് അവരുടെ ചുവടുകൾക്കൊപ്പമായിരുന്നു. ജന്മാന്തരങ്ങളുടെ ആ ഓർമ്മകളാണ് ആദിവാസികളുടെ കണ്ണിൽ മിന്നിമറയുന്നത്. നമുക്ക് നമ്മുടെ മുന്നിൽ നഗ്നയായി നിൽക്കുന്ന ആദിവാസിയെ നോക്കി ചിരിക്കാം. അവനെ മുണ്ടുടുപ്പി

ക്കാൻ ശ്രമിക്കുന്ന മന്ത്രിയെ നോക്കി ചിരിക്കാം.

ആദിവാസികളുടെ വീടു പണിയാതെ കാർ വാങ്ങിയ കരാറുകാരൻ രണ്ടു വർഷം കഴിഞ്ഞ് ജില്ലാ വികസനസമിതി അംഗമായതും ഇന്ന് മറ്റൊരു ആദിവാസി ഭവനനിർമ്മാണ പദ്ധതിക്ക് വിശിഷ്ടാതിഥിയായി തറക്കല്ലിൽ കർമ്മം നടത്തിയതും നേരിലറിയുന്ന കാര്യമാണ്. ഈ അക്ഷരങ്ങളെ സത്യം ചെയ്തു പറയുന്നു. ഈ സംഭവം നേരാണ്. അദ്ദേഹവും എന്നോടു പറഞ്ഞു ആദിവാസികൾ എത്ര ശ്രമിച്ചാലും നേരെയാകാൻ പോകുന്നില്ലെന്ന്.

എല്ലാവരും പറയുന്ന സാമൂഹ്യധാരയിലേയ്ക്ക് ആദിവാസികളെ ഉയർത്തിക്കൊണ്ടുവരാൻ ഒരു മാർഗ്ഗമേയുള്ളു. അത് സർക്കാർ അവർക്ക് തൊഴിൽ നൽകുക എന്നുള്ളതാണ്. പത്താംതരം പാസ്സായവരും തോറ്റവരും പ്രീഡിഗ്രിക്കാരുമായി ആയിരക്കണക്കിനു ആദിവാസി യുവാക്കൾ തൊഴിലിനായി വയനാട് എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽ പേരു നൽകിയിട്ടുണ്ട്. വർഷങ്ങളായി അവർ തൊഴിലിന്നായി കാത്തിരിക്കുന്നു. അവർക്കുവേണ്ടി നീക്കിവച്ച തൊഴിൽ സംവരണങ്ങൾപോലും മറ്റുള്ളവർ തട്ടിയെടുക്കുകയാണ്.

ഇക്കാര്യത്തിൽ കുട്ടിയുടെ കയ്യിൽനിന്ന് അപ്പം കൊത്തിപ്പറിക്കുന്ന കാക്കയുടെ സാമർത്ഥ്യമാണ് ആളുകൾക്ക്. പാവം ആദിവാസി എവിടേയും വിഷണ്ണനാകുന്നു. അവർക്ക് സാമർത്ഥ്യങ്ങളൊന്നുമറിയില്ല. എല്ലാവരും പറയുന്നത് നേരാണെന്നവർ വിശ്വസിക്കുന്നു. എന്റെ പറമ്പിന് നിന്റെ പറമ്പിൽ വേലികെട്ടിക്കോട്ടേ എന്നൊരു ആദിവാസിയോടു ചോദിച്ചാൽ അവരതും സമ്മതിക്കും. അതിരുകളില്ലാത്ത മനസ്സാണവരുടേത്. ആ മനസ്സ് ചൂഷണം ചെയ്താണ് വയനാട് ഇന്നുള്ള നിലയിലെത്തിയത്.

ബാങ്കുകളും സ്കൂളുകളിലും പി. ആന്റ് ടിയിലും ജോലി ലഭിച്ച ഭാഗ്യവാന്മാരായ ആദിവാസി സുഹൃത്തുക്കളുടെ ജീവിതരീതിയും എനിക്കു നേരിട്ടറിയാം. കൃത്യമായി മാസശമ്പളം ലഭിക്കുന്ന ജോലിയാണവരെ നേരത്തെ പറഞ്ഞ സാമൂഹ്യ ധാരയിലേയ്ക്ക് കൊണ്ടുവന്നത്. അവർക്കിപ്പോൾ സർക്കാരിന്റെ ഒരു സൗജന്യങ്ങളും ആവശ്യമില്ല. അവരുടെ കുട്ടികൾ പഠിക്കുന്നത് ഇംഗ്ലീഷ് മീഡിയം സ്കൂളുകളിലാണ്. അവരുടെ കുട്ടികളെ എല്ലാവരും പറയുന്ന സാമൂഹ്യധാരയുടെ ഏറ്റവും മുകളിൽ കൊണ്ടെത്തിക്കാനുള്ള ശ്രമമാണവർ നടത്തുന്നത്. വെടിപ്പുള്ള വസ്ത്രങ്ങൾ ധരിച്ച് അങ്ങാടിക്കിറങ്ങുന്നതും പത്രപാരായണം നടത്തുന്നതും കൃഷിയും കാര്യങ്ങളും നോക്കി നടത്തുന്നതും അവർക്കൊരു ശീലമാണിപ്പോൾ.

ആദിവാസി കുഞ്ഞുങ്ങളെ പഠിപ്പിക്കുന്നതിലും പഠിച്ചവർക്കു ജോലി നൽകുന്നതിലും മനസ്സിരുത്തിയാൽ മാത്രം ആദിവാസികൾ നേരിടുന്ന ഇന്നത്തെ കടുത്ത കഷ്ടപ്പാടുകളെ ഒരു പരിധിവരെയെങ്കിലും ഇല്ലാതാക്കാം. 20 വർഷത്തിലേറെയായി സർക്കാരിന്റെ ചെലവിൽ നാടു മുഴുവൻ ചുറ്റുന്ന ഗവേഷകന്റെ സേവനം ഇതിനാവശ്യമില്ല. മന്ത്രിമാരും ഇക്കാര്യത്തിനായി വയനാട്ടിലേക്ക് ഓടിവരേണ്ട. ട്രൈബൽ വകുപ്പിലും ബന്ധപ്പെട്ട വകുപ്പുകളിലും ആദിവാസികളുടെ പണം പിടുങ്ങിക്കഴിയുന്ന ഉദ്യോഗസ്ഥന്മാരെ ആദ്യം ചെവിയ്ക്കുപിടിച്ചു പുറത്താക്കണം. ആത്മാർത്ഥതയുള്ള, മനുഷ്യസ്നേഹവുമുള്ളവരെ തെരഞ്ഞുപിടിച്ച് കാര്യങ്ങൾ

ഏൽപ്പിക്കണം. അത്യാവശ്യമായി ചെയ്യേണ്ടത് അഭ്യസ്തവിദ്യരായ ആദിവാസികൾക്കു മറ്റു തടസ്സങ്ങളിലേക്കൊന്നും എത്തിനോക്കാതെ ഉടൻ ജോലി നൽകണമെന്നതാണ്. അവരും സ്വന്തം കുട്ടികളെ ഇംഗ്ലീഷ് മീഡിയം സ്കൂളിലേക്കയയ്ക്കട്ടെ.

ഒരു വർഷം ആദിവാസികൾക്ക് സൗജന്യമായി നൽകിവന്ന ജേഴ്സിപ്പശുക്കളുടേയും മേൽത്തരം ആടുകളുടേയും വില കണക്കാക്കിയാൽ ആദിവാസികൾക്ക് സ്ഥിരമായി ജോലി നൽകുന്നതാണു ലാഭകരമെന്നും കണ്ടെത്താം. പക്ഷേ, ഇതിനായി നിയോഗിക്കപ്പെട്ടവർ നൽകുന്ന കണക്കുകൾ വിശ്വസിക്കരുത്. കാരണം ഇത് കണക്കുകളുടെ പുറത്താണ്. ഉദ്യോഗസ്ഥന്മാർ കാറു വാങ്ങുന്നതും മാളിക പണിയുന്നതും മക്കളുടെ കല്യാണം നല്ല നിലയ്ക്ക് കഴിച്ചുകൊടുക്കുന്നതുമെല്ലാം. അതുകൊണ്ടുതന്നെ ആദിവാസി ക്ഷേമത്തിന്റെ കണക്കുകൾ നേരെയാകാൻ അവർക്ക് താൽപര്യമുണ്ടാകില്ല. അവർ ഒരിക്കലും ആദിവാസികളുടെ ആ വീർത്ത കണ്ണിലേക്ക് നോക്കാത്തവരാണ് - സത്യം.

*മാതൃഭൂമി വാരാന്തപ്പതിപ്പ്,*
*1985 സെപ്തംബർ.*

# രണ്ടുസേർ നെല്ലും ഇത്തിരി ചോറും കൂലി; അവരിന്നും അടിമകൾ തന്നെ

അവരിന്നും അടിമകൾതന്നെ. ആദിവാസികൾ അടിമകളായിരുന്ന കാലത്തെ കൂലിസമ്പ്രദായം (വല്ലി) കേരള-തമിഴ്നാട് അതിർത്തി ഗ്രാമങ്ങളിൽ ഇന്നും നില നിൽക്കുന്നു. ഉദയം തൊട്ട് ഇരുട്ടും വരെ പണി എടുത്താൽ ആണുങ്ങൾക്ക് രണ്ടു സേർ നെല്ലാണ് കൂലി. പെണ്ണുങ്ങൾക്ക് ഒന്നര സേറും. വെളുപ്പാൻകാലം മുതൽ ഇരുട്ടു പരക്കുന്നതുവരെയുള്ള പണിയും കഴിഞ്ഞു അന്നന്നു കിട്ടുന്ന വല്ലി ഉടുമുണ്ടിന്റെ തലപ്പിൽ കെട്ടി കുടിലിലേക്ക് തിരിക്കിട്ടു നടക്കുന്ന മണ്ണിന്റെ മക്കളുടെ ഇരുണ്ട ചിത്രം മറയ്ക്കാൻ കഴിയാത്ത ഒരു നാണക്കേടായി തുടരുകയാണ്.

വയനാട്ടിലെ നൂൽപ്പുഴ പഞ്ചായത്തിൽ ചെട്ട്യാലത്തൂർ നെന്മേനിക്കുന്നിനടുത്ത പൂതാടി, മുത്തങ്ങയ്ക്കടുത്ത കമ്മിളി, പൊൻകുഴി, കല്ല്മുക്കു, അരക്കഞ്ചി, പച്ചാടി, കോളൂർ, കറിച്ച്യാട്, അമ്മവയൽ തമിഴ്നാടിനോടു ചേർന്ന പാട്ടവയൽ തുടങ്ങിയ ഗ്രാമങ്ങളിലാണ് ആദിവാസി പണിയരും കാട്ടുനായ്ക്കരും അടിമകളെപ്പോലെ കഴിയുന്നത്. ഇവരിൽ തന്നെ കൂടുതൽ പേർ ചെട്ട്യാലത്തൂരാണ്. പണിയരും കാട്ടുനായ്ക്കൻമാരുമായി 60 ഓളം കുടുംബങ്ങളുണ്ട്.

ചീരാലിൽനിന്നും തെറ്റി ഗൂഡല്ലൂർ റോഡിൽ പാട്ടവയലിൽ ബസ്സിറങ്ങി 6 കിലോമീറ്റർ കാട്ടിലൂടെ നടന്നാൽ ചെട്ട്യാലത്തൂർ കൊല്ലിയിൽ എത്തും. അവിടെ അറ്റം കാണാത്ത വയലുകളിൽ കാക്കക്കറുപ്പുള്ള കുറെ മനുഷ്യർ ഇരുട്ടും വരെ അധ്വാനിക്കുന്നു. പണിയൻ നൂഞ്ചനും പാലനും കാര്യങ്ങൾ തുറന്നു പറഞ്ഞു. രണ്ടു സേർ വല്ലിയാണ് കൂലി. പിന്നെ ഉച്ചക്ക് ഇത്തിരി ചോറും ചേമ്പിൻതണ്ടോ വാഴക്കുലയുടെ തോടൊ കറിവെച്ചതും കിട്ടും. ഈ ഉച്ചയൂണിനെ ഓർത്താണ് അവർ പുലരുംമുമ്പ് തമ്പ്രാന്റെ പാടത്തെത്തുന്നത്. രണ്ടുസേർ വല്ലി ജോലി തീരും മുമ്പ് തന്നെ അളന്നുതരും. രാത്രി അതു കുത്തിവെളുപ്പിച്ച് വേണം കഞ്ഞികുടിക്കാൻ. ഒന്നര സേർ വല്ലിക്കു പണിയെടുക്കുന്ന വെള്ളി (50) കങ്കി (40) കറുപ്പി മകൾ തങ്ക (20) എന്നിവരേയും കൊല്ലിയിലെ പണിയപുരയിൽ കണ്ടു. ആഴ്ചയിൽ ആറു ദിവസം പണിയെടുത്താൽ പണിയും വല്ലിയുമില്ലാത്ത ഞായറാഴ്ച മുറുക്കാൻ വാങ്ങാൻ ഒരുറുപ്പിക കൊടുക്കുമത്രെ. ഞായറാഴ്ച ഒഴിവുദിവസമാക്കിയത് ആദിവാസികൾക്കു വേണ്ടിയല്ല. ഈ ഭാഗങ്ങളിലെ ഭൂവുടമകൾക്കു ചന്തക്ക് പോകാനുള്ള സൗകര്യമോർത്താണ്. കൊല്ലിയിലെ പണിയക്കുടിലുകൾക്കു നമ്പർ ഇല്ല. റേഷൻ കാർഡ് ചോദിച്ചപ്പോൾ അത് മണ്ണെണ്ണ വാങ്ങിക്കാൻ ചെട്ട്യാർ വാങ്ങിക്കൊണ്ടുപോയെന്നുമാത്രമാണ് പറഞ്ഞത്.

കൊല്ലിയിൽ നിന്നും നേരെ വയലുകൾ താണ്ടി നടന്നാൽ ചെട്ട്യാലത്തൂരെത്തും. അവിടെ വയലിൽ പണിയെടുക്കുന്ന രണ്ടു കുട്ടികളെ കണ്ടു. പുളിയാടി പീഞ്ചനും ബൊമ്മനും. ഇവർക്ക് 14 വയസ്സുപോലും തികഞ്ഞിട്ടില്ല. ഇരുവർക്കും കിട്ടും ഒരു സേർ നെല്ല്. സുൽത്താൻബത്തേരി സബ് ജില്ലയുടെ കീഴിൽ ചെട്ട്യാലത്തൂരിൽ ഒരു എൽ.പി. സ്ക്കൂൾ പ്രവർത്തിക്കുന്നുണ്ട്. അവിടെ

4 ക്ലാസുകളിലുമായി 83 കുട്ടികൾ ഉണ്ട്. 66 പേരും ആദിവാസി കുട്ടികൾ. എന്നാൽ ഹാജർ നാലു ക്ലാസിലും കൂടി 12 പേരാണ്. ബാക്കിയുള്ളവർ പാടത്തു പണി എടുക്കാനും കാലികളെ നോക്കാനും പോകുന്നു. ആദിവാസി കുട്ടികളെ സ്കൂളി ലയക്കുന്നതിനെ ഈ പ്രദേശത്തെ സവർണർ എതിർക്കുന്നു. കുട്ടികൾ സ്കൂളിൽ പോകാൻ തുടങ്ങിയാൽ അവരുടെ കാലികൾ അനാഥമാകും. അന്തിയാവോളം പത്തും പതിനഞ്ചും കാലികളെ നോക്കിയാൽ ഒരു കുട്ടിക്ക് കൊടുക്കുന്നത് 25 പൈസയാണ്. കാലികളെ അഴിക്കാൻ വരുമ്പോൾ കൊടുക്കുന്ന പഴങ്കഞ്ഞി പുറ മെയും.

വല്ലി വേണ്ട എന്നു ശാഠ്യം പിടിക്കുന്നവർക്ക് 4 ക കൂലി കൊടുക്കാൻ ഇപ്പോൾ ചില ഭൂവുടമകൾ സമ്മതിച്ചിട്ടുണ്ട്. എന്നാൽ കൂലി പണമാണെങ്കിൽ വേല ചെയ്യു ന്നവരുടെ മേലുള്ള നിയന്ത്രണവും മുറുകും. അധ്വാനഭാരം കൂടും.

ചെട്ട്യാലത്തൂരിൽ തെണ്ടങ്കര പണിയ കോളനിയിൽ കണ്ട കാഴ്ച നടുക്കു ന്നതായിരുന്നു. അപ്പുചെട്ടി എന്നൊരാളുടെ വീട്ടിൽ പണി കഴിഞ്ഞ് വല്ലിയുമായി മാതി കുടിലിലെത്തുമ്പോഴേക്കും അവരുടെ ഒരു മകൻ മരിച്ചു കഴിഞ്ഞിരുന്നു. നീരു വന്നു വീങ്ങിത്തടിക്കുന്ന ദീനമായിരുന്നുവത്രെ കുട്ടിക്ക്. ചികിത്സയൊന്നും നടന്നില്ല. അന്നു കിട്ടിയ വല്ലി പുറത്തെ തിണ്ണയിൽ വെച്ച് അമ്മ മകന്റെ മൃത ദേഹം നോക്കി തളർന്നിരിക്കുന്നു. കോളനിയിലെ മറ്റുള്ളവർ പോളനും, മാതനും മൂപ്പനും, കുള്ളൻ, മാരൻ മാച്ചി, ചെന്തൻ എന്നിവരും പത്തോളം കുട്ടികളും മാതിയ്ക്കു ചുറ്റും കൂടി നിൽക്കുന്നുണ്ട്. ആരും വല്ലിയുടെ പൊതി അഴിച്ചിട്ടില്ല. ശവസംസ്ക്കാരമെപ്പോഴെന്നു ചോദിച്ചപ്പോൾ ഇരുട്ടായാൽ കാട്ടിൽ കൊണ്ടുവിടും എന്നാണ് പോളൻ പറഞ്ഞത്. ഇവർ പണിക്കു പോകുന്ന അപ്പു ചെട്ടിയുടെ സ്ഥലത്തു തന്നെയാണ് കുടിൽ കെട്ടി കഴിയുന്നത്.

തെണ്ടങ്കരയിലെ പണിയ കുടുംബങ്ങൾക്ക് റേഷൻ കാർഡ് ഉണ്ട്. അതിലൊ രാൾ കള്ളൻ നായ്ക്കൻ അയാളുടെ കാർഡ് കാണിച്ചുതന്നു. നൂൽപ്പുഴ പഞ്ചായ ത്തിൽ വാർഡ് നമ്പർ 7ൽ എ.ആർ.ഡി. 66ാം നമ്പർ റേഷൻ ഷാപ്പിലെ കാർഡ്. കാർഡിൽ പ്രതിമാസവരുമാനം ചേർത്തത് 200ക യാണ്. 54 വല്ലി നെല്ല് എന്നാ യിരുന്നു. കാണിക്കേണ്ടിയിരുന്നത് ഈ വർഷം ഒരുദിവസത്തെ അരിപോലും കാർഡിൽ വാങ്ങിയിട്ടില്ല. മണ്ണെണ്ണയും പഞ്ചസാരയും ചെട്ടിയാർ വാങ്ങിക്കാറു ണ്ടത്രെ. പിന്നെ നിത്യവും വല്ലി കൂലികിട്ടുന്ന കള്ളൻ നായ്ക്കന് റേഷൻ അരി എന്തിന്ന്?

ചെട്ട്യാലത്തൂരിലെ വീട്ടിപ്പുര നായ്ക്കകോളനിയിൽ പത്തോളം വീടുകളുണ്ട്. അവിടെ ആണുങ്ങളാരും വല്ലി പണിക്കു പോകുന്നില്ല. കാട്ടിൽ കിഴങ്ങു മാന്താൻ പോകും. പെണ്ണുങ്ങൾ പണി കഴിഞ്ഞ് ഓരോ സേർ വല്ലി കൊണ്ടുവരും. അതും കുത്തിവെളുപ്പിച്ചു കഞ്ഞിയാക്കി കുടിച്ച് അന്തിയുറങ്ങുകയാണ് ഈ കാട്ടുനാ യ്ക്കന്മാർ.

വീട്ടിപ്പുരയിലെ എല്ലാ കുടിലുകൾക്കും നമ്പർ ഉണ്ട്. കാർഡുകൾ പണയ ത്തിലും. കഴിഞ്ഞ തെരഞ്ഞെടുപ്പുകാലത്ത് വോട്ടുപിടുത്തക്കാർ കുടിലുകളിൽ ഒട്ടിച്ചുപോയ തോണിയും കയ്യും തെങ്ങുമെല്ലാം ഇപ്പോഴും മായാതെ കിടപ്പുണ്ട്. അവർ ഇവിടെ നിന്നും പിടിച്ചുകൊണ്ടുപോയത് കുറെ അടിമവോട്ടുകളായിരു

ന്നെന്ന സത്യം ആരും അറിഞ്ഞില്ലെന്നോ?

വീട്ടിപ്പുരയിലെ മാരയോട് കുട്ടികളുടെ എണ്ണം ചോദിച്ചപ്പോൾ അഞ്ചാറെണ്ണം എന്നായിരുന്നു മറുപടി. ഒരുസേർ വല്ലികൊണ്ട് ഇവരെ എങ്ങിനെ തീറ്റിപ്പോറ്റും. അതുകൊണ്ട് 9 വയസ്സ് കൂടി ആകാത്ത മക്കളെയും പണിയെടുക്കാനയക്കുന്നു. വൈകുന്നേരം അവൾക്കും കിട്ടും ഒരു സേർ നെല്ല്. പതിനാലു തികയാത്ത മാതനും എത്തനും ഈ കോളനിയിൽ നിന്നും പണിക്കു പോകുന്നുണ്ട്.

ചെട്ട്യാലത്തൂരിൽ ഭൂവുടമകളായ ചെട്ടിമാരുടെ കൂട്ടത്തിൽ ഭൂമി ഇല്ലാത്ത ഒരു ദാമോദരൻ ചെട്ടിയേയും കണ്ടു. അയാളും പുറത്ത് കൂലിപ്പണിക്ക് പോവുകയാണ്. കൂലി എത്ര കിട്ടുമെന്നു ചോദിച്ചപ്പോൾ അയാൾക്ക് നാണം. വല്ലി വാങ്ങാൻ മടിക്കുന്നതു കൊണ്ട് 5 കയാണത്രെ ഈ മനുഷ്യന് ദിവസക്കൂലി.

*മാതൃഭൂമി,*
*1985 മാർച്ച് 1.*

# അനാഥ ശിശുക്കൾ പെറ്റുപെരുകുന്ന ആദിവാസി കോളനികൾ

ആദിവാസി കോളനികളിൽ അനാഥശിശുക്കൾ പെറ്റു പെരുകുകയാണ്. ഗവൺമെന്റിന്റെ എല്ലാ ക്ഷേമപദ്ധതികൾക്കും ഒരു വെല്ലുവിളിയായി ഒപ്പം പരിഷ്കൃതമെന്നു പറയുന്ന സാമൂഹ്യ മനസ്സിന് മറക്കാൻ പറ്റാത്ത നാണക്കേടായി ഈ അനാഥ കുഞ്ഞുങ്ങൾ ഓരോ കോളനിയിലും വളർന്നു വരുന്നു.

വടക്കേ വയനാട്ടിൽ നരിനിരങ്ങി മലയുടെ ചുറ്റുമായി വിവാഹിതകളാകാതെ അനാഥഗർഭം പേറുന്ന 17 അടിയാത്തികളുടെ പേരുകൾ അവരുടെ ഒരു മൂപ്പൻ വിരലുകളിൽ എണ്ണി പറഞ്ഞുതന്നു.

ഭ്രൂണഹത്യയുടെ പ്രേതഭൂമിയായിരിക്കുന്നു അടിയോർ തിങ്ങിപ്പാർക്കുന്ന തിരുനെല്ലി പഞ്ചായത്ത്. പ്രാകൃതമായ ഗർഭഛിദ്രത്തെ തുടർന്ന് അവശയായി ഒന്നര മാസക്കാലമായി കോഴിക്കോട് മെഡിക്കൽ കോളേജിൽ കിടക്കുന്ന അടിയാത്തി മാച്ചിയുടെ ദുരന്തം ഒറ്റപ്പെട്ട സംഭവമല്ല. കൈതക്കൊല്ലിയിൽ നാല്, കുളിർമാൻ കുന്നിൽ അഞ്ച്, പ്ലാമൂല കോളനിയിൽ നാല്, അശ്വംകൊല്ലിയിൽ രണ്ട്, നരിനിരങ്ങിയിൽ രണ്ട്, മൂപ്പന്റെ ഓർമ്മയിലെ കണക്ക് തീർന്നപ്പോൾ ട്രൈബൽ എക്സ്റ്റൻഷൻ ഓഫീസർ പ്രേമചന്ദ്രനും പറഞ്ഞു: ഈ രീതിയിലുള്ള രണ്ടു കേസുകൾ കൂടി തിരുനെല്ലിയിൽ നിന്നും പുതിയതായി റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

അച്ഛനെ കാണാത്ത മൂന്നു കുട്ടികളുമായി പ്ലാമൂലക്കുന്നിൽ രണ്ടു വർഷമായി കെട്ടി മേയാത്ത കൂരയിൽ കഴിയുകയാണ് ഗൗരി. അജ്ഞതയെ, കഴിഞ്ഞുപോയ ദുർബല നിമിഷങ്ങളെ ശപിച്ചു തള്ളാനേ ഇപ്പോൾ ഗൗരിക്ക് കഴിയുന്നുള്ളൂ. വയറ്റിൽ കിടക്കുന്ന കുട്ടിയുടെ അച്ഛനാരെന്നു ആങ്ങളമാർ നിർബന്ധിച്ച് ചോദിക്കുമ്പോൾ ഗൗരി കണ്ണീരിലൂടെ മാത്രമേ മറുപടി നൽകുന്നുള്ളൂ. കുട്ടികളെ സ്കൂളിൽ അയക്കുന്നില്ല. മൂത്ത മകളെ വയൽവരമ്പിൽ ചപ്പനുള്ളാൻ കൊണ്ടുപോകും. വളർന്നു വരുന്നു മൂന്നു കുട്ടികളുടെയും അച്ഛനാരെന്ന് ഗൗരി പറഞ്ഞു.

സവർണവർഗത്തിൽപെട്ട അവരെല്ലാം പുറത്ത് സസുഖം കഴിയുന്നുണ്ടാകും. ഗൗരി തോട്ടുവക്കത്ത് ചപ്പ നുള്ളാൻ പോയി അവരുടെ മക്കളെ പോറ്റുന്നു.

ആദിവാസികളോട് കാണിക്കുന്ന ക്രൂരതകളുടെ ആഴം അളക്കുന്ന ഇത്തരം സംഭവങ്ങൾ ഏതാണ്ട് എല്ലാ കോളനികളിലുമുണ്ട്. പ്ലാമൂല കുന്നിൽ പുറത്തെ ട്രൈബൽ ബാലവാടിയിൽ ചേർത്ത ആദിവാസി കുട്ടികളുടെ രജിസ്റ്ററിൽ പകുതി പേർക്കും അച്ഛന്റെ പേരില്ല! തൃശ്ശിലേരി ഹൈസ്കൂളിനു കുറച്ചു മാറി ഒരു കൂരയിൽ പൊന്നി എന്ന അടിയാത്തി വയറുവേദന മാറുന്നതും കാത്ത് കിടക്കുകയാണ്. ഇപ്പോൾ പണിക്ക് പോകുന്നില്ല. രണ്ടു കുപ്പി മരുന്ന് കഴിച്ചിട്ടും വയറുവേദന സുഖപ്പെട്ടിട്ടില്ല. ഒരധ്യാപകനാണത്രെ പൊന്നിക്കീ മരുന്നു കൊടുത്തത്.

തൃശ്ശിലേരി, തിരുനെല്ലി ഭാഗങ്ങളിൽനിന്നും വടക്കേ മലബാറിന്റെ പല സ്ഥലങ്ങളിലേക്കും വീടുപണിക്കായി ആദിവാസി പെൺകുട്ടികളെ അയച്ചു വരുന്നു.

ഒരു ആദിവാസി യുവാവ് പറഞ്ഞു. പട്ടി പെറുംപോലെ പെറ്റു കൂട്ടാനേ പിന്നെ

അവർക്കു കഴിയൂ. അയാളുടെ രോഷം ആളിക്കത്തി. ഗർഭഛിദ്രത്തെ തുടർന്ന് ആദിവാസികളിലുണ്ടാകുന്ന ദുർമരണങ്ങളെക്കുറിച്ചും അയാൾ വിവരിച്ചു.

പാരമ്പര്യമായി അടിയോരുടെ കുടുംബബന്ധങ്ങൾ സുദൃഢമായിരുന്നു. അടുത്ത കാലത്തായി അതെല്ലാം ചിന്നിച്ചിതറി നാമവശേഷമായിക്കൊണ്ടിരിക്കുകയാണ്.

*മാതൃഭൂമി,*
*1984 മാർച്ച് 21.*

# ഓണത്തിനൊരു കോടി മുണ്ടും വിഷുവിന്നു തലപ്പാട്ടവും

അതിർത്തി ഗ്രാമങ്ങളിലെ വല്ലി സമ്പ്രദായത്തെക്കുറിച്ച് കൂടുതൽ വിവരങ്ങൾ പുറത്തു വന്നുകൊണ്ടിരിക്കുന്നു. ആദിവാസികൾക്ക് ഒരു സേർ നെല്ല് കൂലി നൽകുന്ന കാര്യം ഭൂവുടമകൾ നിഷേധിക്കുന്നില്ല. കണക്കുകൂട്ടി നോക്കിയാൽ പുരുഷന്മാർക്ക് രണ്ട് സേർ നെല്ല് നൽകുന്നതു തന്നെ അധികക്കൂലിയാണെന്നാണ് ഒരു ഭൂവുടമ പറഞ്ഞത്. ദിവസേന കൊടുക്കുന്ന വല്ലിക്കു പുറമെ വിശേഷ ദിവസങ്ങളിൽ മറ്റു പല ആനുകൂല്യങ്ങളും ആദിവാസികൾക്ക് നൽകുന്നുണ്ടത്രെ. ഓണത്തിന് ഒരുകോടി മുണ്ട് കൊടുക്കും. വിഷുവിന്ന് തലപ്പാട്ടം കൊടുക്കും. പിന്നെ ആദിവാസികൾക്കു അവരുടേതായ വിശേഷ ദിവസങ്ങളിലൊക്കെ പണമായും നെല്ലായും കൂലിക്ക് പുറമെ നൽകിവരുന്നുണ്ടെന്ന് ചെട്ട്യാലത്തൂരിലെ ഒരു ഭൂവുടമ പറഞ്ഞു. അയാൾ ഒരു അദ്ധ്യാപകൻ കൂടിയാണ്. ആദിവാസികൾ പൊതുവെ മടിയന്മാരാണെന്നാണ് അയാളുടെ അഭിപ്രായം. രണ്ടു സേർ നെല്ല് പുരുഷന്മാർക്ക് കൂലിയായി കൊടുക്കുവാൻ അതിന്ന് മൂന്നര രൂപയോളം വരും. പിന്നെ ഉച്ചക്ക് വയറുനിറയെ ചോറും കൊടുക്കുന്നുണ്ട്. എല്ലാംകൂടി ഒരു പുരുഷതൊഴിലാളിക്ക് എട്ടു രൂപയോളം ചെലവ് വരുമെന്നാണ് ചെട്ടിയാർ പറയുന്നത്. ഗവണ്മെണ്ട് ഒരു കർഷക തൊഴിലാളിക്ക് കണക്കാക്കിയ കൂലി പുരുഷന് 15 രൂപയും സ്ത്രീക്ക് 12 രൂപയുമാണ്. ആദിവാസികൾക്ക് പണിയെടുക്കുവാൻ വേണ്ടത്ര ആരോഗ്യമില്ലാത്തതു കാരണമാണ് കൂലി കുറയ്ക്കുന്നതെന്ന് "നിഷ്കളങ്കനായ" ഒരു ചെട്ടിയാർ പറഞ്ഞു. ആദിവാസികളുടെ സാമൂഹ്യശാസ്ത്രം പഠിച്ചാണത്രെ അയാൾ ഇത് തെളിയിക്കുന്നത്. 15-ാം വയസ്സിൽ വിവാഹം കഴിക്കുന്ന ശീലമാണത്രെ ആദിവാസികൾക്ക് - 20 വയസ്സാകുമ്പോഴേക്കും രണ്ടും മൂന്നും കുട്ടികളായി. പിന്നെ ജോലിക്ക് വരുന്ന നേരത്ത് ആദിവാസി സ്ത്രീകളുടെ കൂടെ അവരുടെ കുഞ്ഞുങ്ങളും കാണും. അവർക്ക് കൊടുക്കുന്ന ഭക്ഷണം ആ കുഞ്ഞുങ്ങളാണ് തിന്നുതീർക്കുന്നത്. പിന്നെ അവരെങ്ങിനെ പാടത്ത് പണിയെടുക്കും. അതുകൊണ്ടാണ് കുറഞ്ഞ പണിക്ക് കുറഞ്ഞകൂലി (ഒരു സേർ നെല്ല്) എന്ന രീതി ഞങ്ങൾ പ്രാവർത്തികമാക്കിയതെന്ന് ഭൂവുടമകൾ ഒട്ടും സങ്കോചമില്ലാതെ പറഞ്ഞു.

വിഷുവിന് തലപ്പാട്ടം കൊടുക്കുന്നത് ഓരോരുത്തർക്കും 25 രൂപ വീതമാണ്. പിന്നെ ഞാറ് വിതച്ചാൽ രണ്ട് കണ്ടം ആദിവാസികൾക്ക് കൊടുക്കുന്ന പതിവുണ്ടത്രെ.

ആദിവാസികളായ പണിയരേയും നായ്ക്കന്മാരേയും വലവെച്ചു പിടിച്ചു മെരുക്കിയെടുത്തവരാണെന്ന് ഈ പ്രദേശത്തെ ഭൂവുടമകളായ ചെട്ടി സമുദായക്കാർ പരസ്യമായി വിശ്വസിച്ചുവരുന്നു. അതുകൊണ്ടു തന്നെ അവർ വേലചെയ്യാൻ ബാധ്യസ്ഥരാണത്രെ. പാടത്തെ ഏറ്റവും നല്ല കണ്ടവും അതിലെ പുല്ലും നെല്ലും ഇവരുടെ അവകാശമായി അനുവദിച്ചു കൊടുക്കാനും മുമ്പുള്ളവർ തയ്യാറായി

രുന്നു. നൂൽപ്പുഴ തേരമ്പറ്റ നടക്കുന്ന ഉച്ചാൽ തിറക്ക് അഡ്വാൻസ് കൊടുത്തു പണിയരെ ഏർപ്പാടു ചെയ്യുന്ന രീതിയായിരുന്നു അടുത്ത കാലംവരെ.

വല്ലി സമ്പ്രദായം നിലനിൽക്കുന്ന ചെട്ടിയാലത്തൂരിന്നു കിഴക്ക് ഒരു മലയുണ്ട്, പനം കന്നൻമുടി. ഇവിടെയാണ് ഗ്രാമത്തിന്റെ പരദേവത കുടികൊള്ളുന്നത്. പരദേവതക്ക് മാസത്തിൽ ഒരു ഊട്ട് കൊടുത്തിരുന്നു. ആ സമയത്ത് ചെട്ടിമാർ പണിയരുടേയും നായ്ക്കന്മാരുടെയും മൊതലിമാരെ (മൂപ്പന്മാർ) ക്ഷേത്രത്തിലേക്ക് ക്ഷണിച്ച് പൂജാകർമ്മങ്ങളിൽ പങ്കെടുപ്പിച്ച് പ്രതിജ്ഞ ചെയ്യിക്കുമായിരുന്നുവത്രെ. പണിയന്മാരും നായ്ക്കന്മാരും ചെട്ടിയാലത്തൂർ പ്രദേശം വിട്ട് പുറത്തു പോവില്ലെന്നാണ് പ്രതിജ്ഞ. പ്രതിജ്ഞപ്രകാരം ഈ ആദിവാസി വിഭാഗത്തിന് ഈ പ്രദേശം വിട്ട് മറ്റ് തോട്ടങ്ങളിൽ ജോലി ചെയ്യാൻ കഴിയില്ല. ഊട്ടും പ്രതിജ്ഞയും ഇന്ന് നടക്കുന്നില്ലെങ്കിലും പരമ്പരാഗത വിശ്വാസങ്ങളുടെ കുരുക്കിൽ കിടക്കുന്ന ആദിവാസികൾ യാന്ത്രികമായി പഴയ ശീലുകൾ തന്നെ തുടർന്നു പോരുന്നു.

*മാതൃഭൂമി,*
*1983 മാർച്ച്.*

# ചോദ്യമുയർത്തുന്ന ആദിവാസികഥകൾ

കഥയിൽ ചോദ്യമില്ലെന്നാണ് പ്രമാണം. എന്നാൽ ചോദ്യമുള്ള കഥകളും ഉണ്ട്- വയനാട്ടിലെ ആദിവാസികളുടെ കഥകൾ.

സ്വാതന്ത്ര്യം കിട്ടി 34 വർഷം കഴിഞ്ഞിട്ടും ആദിവാസികളുടെ കഥകൾ കേൾക്കുമ്പോൾ മനസ്സിൽ അറിയാതെ ഉയരുന്ന ചില ചോദ്യങ്ങൾ. ഉത്തരവാദപ്പെട്ടവർക്ക് ഉത്തരം മുട്ടുന്ന ഇത്തരം ചോദ്യങ്ങളാണ് ആദിവാസികളുടെ വളർച്ചയുടെ കഥകൾ. അവർ ഉടുമുണ്ടില്ലാതെ, കിടന്നുറങ്ങാൻ കൂരയില്ലാതെ ഇന്നും നമുക്കു മുന്നിൽ ഒരു ചോദ്യചിഹ്നമായി നിൽപ്പുണ്ട്.

വയനാട്ടിലെ ആദിവാസികൾ പട്ടിണി കിടന്നു മരിച്ച സംഭവങ്ങൾ, അവരുടെ ഭൂമി മറ്റുള്ളവർ കൃത്രിമരേഖകളുണ്ടാക്കി തട്ടിയെടുക്കുന്ന കഥകൾ, വികസന പദ്ധതികൾക്കുവേണ്ടി ആദിവാസികളുടെ ഭൂമി അക്വയർ ചെയ്തു അതിന്റെ വിലയും കള്ളരേഖയുണ്ടാക്കി ഉദ്യോഗസ്ഥന്മാർ തട്ടിയെടുത്ത ക്രൂരമായ സംഭവങ്ങൾ. മനസ്സാക്ഷിയുള്ളവരെ നടുക്കുന്ന ഇത്തരം കഥകളാണു ആദിവാസി കേന്ദ്രങ്ങൾക്ക് ഇന്നും പറയാനുള്ളത്. ഉദ്യോഗസ്ഥന്മാർ അവരെ ചൂഷണം ചെയ്യുന്നു. പരിഷ്കൃതസമൂഹം മുഴുവൻ അവരെ ചൂഷണം ചെയ്തുവരികയാണ്.

അധികാരിയുടെ പശു ആദിവാസിയുടെ കിണറ്റിൽ വീണാൽ കുറ്റം ആദിവാസിക്കാണ്. ആദിവാസി കിണറ്റിനു വേലി കെട്ടിയില്ല.

ആദിവാസിയുടെ പശു അധികാരിയുടെ കിണറ്റിൽ വീണാലും കുറ്റം ആദിവാസിക്കാണ്, ആദിവാസി പശുവിനെ കയറൂരിവിട്ടു.

ഈ നീതിനടപ്പിൽ തന്നെയാണ് ഇന്നും ആദിവാസികൾ ജീവിക്കുന്നത്.

വയനാട്ടിലെ അഞ്ചരലക്ഷം ജനസംഖ്യയിൽ ഒരു ലക്ഷത്തിനു മേലെ ആദിവാസികളാണ്. അതിൽ ഭൂരിപക്ഷവും പണിയർ. 34 വർഷം കൊണ്ട് ഒരു പണിയനെയെങ്കിലും ബിരുദധാരിയാക്കാൻ നമുക്ക് കഴിഞ്ഞില്ല. ആദിവാസി വിദ്യാഭ്യാസത്തിനു ഗവൺമെന്റ് വർഷം തോറും ചെലവഴിക്കുന്നത് കോടിക്കണക്കിൽ രൂപയാണ്.

കുറിച്യർ, കുറുമർ, പണിയർ, കാട്ടുനായ്ക്കന്മാർ, ഊരാളികൾ, കാടർ, അടിയാൻ തുടങ്ങിയ വിവിധ വർഗങ്ങൾ അടങ്ങിയ വയനാട്ടിലെ ഒരു ലക്ഷത്തിന്നു മേലെ ആദിവാസികളിൽ ഇതേവരെ അഞ്ചു ബിരുദധാരികളെ മാത്രമേ നമുക്ക് സൃഷ്ടിക്കാൻ കഴിഞ്ഞിട്ടുള്ളു. പോസ്റ്റ്ഗ്രാജുവേറ്റ് ഡിഗ്രിയുള്ള ഒരേ ഒരാൾ മാത്രമേയുള്ളു. അതാണെങ്കിൽ ആദിവാസികളുടെ ഇടയിൽ പ്രകൃത്യാ തന്നെ അൽപം മുന്നിൽ നിൽക്കുന്ന കുറുമ സമുദായത്തിൽപ്പെട്ട ആളാണ്.

ലാസ്റ്റ്ഗ്രേഡ് തസ്തികയിൽ ജോലിചെയ്യാൻ അർഹതപ്പെട്ടവരടക്കം 500 ആദിവാസികൾ മാത്രമേ സർക്കാർ ജോലിക്ക് അർഹരായ വിദ്യാഭ്യാസമുള്ളവരായി ഒരുലക്ഷത്തിനു മേലെ ജനസംഖ്യയിൽ ഇതുവരെ എത്തിയിട്ടുള്ളു.

ഈ 500 പേരും കൽപറ്റയിൽ പ്രവർത്തിക്കുന്ന ഗാന്ധിയൻ ഹോസ്റ്റലിന്റെ ഉൽപന്നങ്ങളാണ്. എസ്.കെ.എം.ജെ. ഹൈസ്ക്കൂളും, ഗാന്ധിസദൻ ഹോസ്റ്റലും അവിടെ ആത്മാർത്ഥമായി പ്രവർത്തിക്കുന്ന കുറേ ജീവനക്കാരും ഇല്ലായിരുന്നെ

ങ്കിൽ ഈ അഞ്ഞൂറു പേരിൽ പകുതിയിലധികം പേരും ഇടയ്ക്ക്വെച്ച് പഠിത്തം നിർത്തി പിരിഞ്ഞു പോകുമായിരുന്നു.

വയനാട്ടിലെ ആദിവാസികളുടെ കൂട്ടത്തിൽ ബി.എ.വരെ പഠിച്ച ഒരു വനിത മാത്രമേ ഉള്ളൂ. അതും ആദിവാസികളുടെ ഇടയിൽ പാരമ്പര്യമായി സംസ്കാര മുള്ളവരായ കുറുമരുടെ ഇടയിൽ നിന്നുമാത്രം.

പണിയസമുദായത്തിൽപ്പെട്ട ഒരു വനിത മാത്രം എസ്.എസ്.എൽ.സി. പാസാ യിട്ടുണ്ട്. അവരിപ്പോൾ എ.എൻ.എം. ആയി ജോലി നോക്കുന്നുണ്ട്.

ആദിവാസികളുടെ ഇടയിൽ പ്രീഡിഗ്രി വരെ പഠിച്ചവരും ഇപ്പോൾ കൂലിവേ ലക്ക്പോയി ജീവിതം കഴിക്കുന്നു എന്നതാണ് ഏറെ ഖേദകരം.

566 ആദിവാസികളാണ് വയനാട്ജില്ലാ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽ പേർ രജിസ്റ്റർ ചെയ്തിരിക്കുന്നത്.

402 പുരുഷന്മാരും 164 വനിതകളും. ഇതിൽ അമ്പതോളംപേർ മാത്രമേ ആദി വാസികളുടെ ഇടയിൽ ഏറ്റവും അടിത്തട്ടിൽക്കിടക്കുന്ന പണിയസമുദായ ത്തിൽപ്പെട്ടവരുള്ളൂ.

ഈ 566 പേരും ഇപ്പോൾ എന്തെങ്കിലും ജോലിക്കുവേണ്ടി കാത്തിരിക്കുക യാണ്. സർക്കാർ സർവ്വീസിൽ ഇവർക്ക് ജോലി കൊടുത്താൽ അവർക്ക് മറ്റ് എന്താനുകൂല്യങ്ങളേക്കാളും ഗുണം ചെയ്യും.

ജോലിയുള്ള എല്ലാ ആദിവാസികളും അവരുടെ കുടുംബത്തെ നല്ല നില യിൽ വളർത്തുന്നവരാണ്. പരിഷ്കൃത സമൂഹത്തിനൊപ്പം ഉയർന്നുവരാൻ ജോലി യുള്ള ആദിവാസികൾക്ക് എളുപ്പം കഴിഞ്ഞു. സൗജന്യവസ്ത്രത്തിനും സൗജന്യ റേഷനും ആദിവാസികളെ എഴുന്നള്ളിച്ചു കൊണ്ടുവരുന്നതിനു പകരം അവർക്ക് വിദ്യാഭ്യാസം നൽകിയും വിദ്യാഭ്യാസമുള്ളവർക്ക് ജോലി നൽകിയും മാത്രമേ അവരെ സമൂഹത്തിനൊപ്പം ഉയർത്തിക്കൊണ്ടുവരാൻ പറ്റൂ എന്ന് ഇതിനകം തെളി ഞ്ഞിട്ടുണ്ട്.

സൗജന്യറേഷനും ആദിവാസിമേളക്കും വൻതട്ടിപ്പുകളുടെ കഥകളേ പറയാ നുള്ളൂ. ആദിവാസികളുടെ വികസനത്തിനുവേണ്ടി ഗവ. മുതലിറക്കുന്ന കോടി ക്കണക്കിനു രൂപ ഇന്നുവരെ പാഴ്ച്ചെലവുകളുടെ പട്ടികയിലേ പെടുത്തിക്കൂടു. എന്തുകൊണ്ട് ഇതു സംഭവിച്ചു, അല്ലെങ്കിൽ ഇപ്പോഴും സംഭവിച്ചുകൊണ്ടിരി ക്കുന്നു?

കാരാപ്പുഴയിൽ പദ്ധതിക്കുവേണ്ടി ഭൂമി അക്വയർ ചെയ്ത വകയിൽ കിട്ടിയ പണം ആദിവാസികളുടെ കയ്യിൽ നിന്നും തന്ത്രപൂർവ്വം പലരും തട്ടിയെടുത്ത കഥ നിരവധിയാണ്. ആദിവാസികൾക്ക് ചെക്ക് മാറേണ്ടത് എങ്ങനെയാണെ ന്നെറിയില്ല. അതിനും അവരെ സഹായിക്കാനായി ചില ഏജന്റുമാർ തയ്യാറാ കുന്നു. 79,000 രൂപയുടെചെക്ക് വൈത്തിരിയിൽനിന്നും മാറിക്കൊടുത്ത വക യിൽ ഒരാൾ 2000 രൂപ ആദിവാസിയിൽനിന്നു വാങ്ങി. അമ്പലവയൽ എന്ന സ്ഥലത്തുനിന്നേ അയാൾ ആദിവാസിയുടെ പിറകേ വന്നതായിരുന്നു. ട്രഷറി ഓഫീസു വരെ അയാളെ അനുഗമിച്ചിരുന്നില്ലെങ്കിൽ പാവംആദിവാസി എന്തു ചെയ്യുമായിരുന്നു? ചെക്ക് എന്തുചെയ്യണമെന്നുപോലും അറിയാത്തവരാണ് ആദി വാസികൾ. അവരുടെ കയ്യിലാണ് ഗവൺമെന്റ് പതിനായിരക്കണക്കിന് 18 രൂപ

യുടെ ചെക്ക് ഏൽപിച്ചു കൊടുക്കുന്നത്.

കാരാപ്പുഴയിൽ ഇപ്പോൾ ഈ ബിസിനസ്സ് നന്നായി നടന്നുവരുന്നു. ആദിവാസികൾക്ക് അവരുടെ ഭൂമി നഷ്ടപ്പെട്ട വകയിൽ കിട്ടുന്ന സംഖ്യ മുഴുവൻ പലരുടെയും കീശയിലാകുന്നു. അജ്ഞത, അതൊന്നു മാത്രമാണ് ആദിവാസിയെ എന്നും ചളിക്കുണ്ടിൽക്കിടത്തുന്നത്. അജ്ഞത തീർക്കാൻ സൗജന്യ റേഷനോ വസ്ത്രവിതരണമോ കുടുംബാസൂത്രണമോ സഹായിക്കില്ല. വിദ്യാഭ്യാസം തന്നെ വേണം. വിദ്യാഭ്യാസം ലഭിക്കുന്നവർക്ക് ഉടനെ ജോലിയും നൽകുവാനുള്ള സംവിധാനം ഉണ്ടാക്കണം.

വയനാട്ടിലെ എല്ലാ റേഷൻഷാപ്പുകളിലും ആദിവാസികളുടെ റേഷൻ കാർഡുകൾ അട്ടിവെച്ചതായി കാണാം. ഇത് പണയത്തിനു വാങ്ങിവെച്ച കാർഡുകളാണ്. ആദിവാസികളുടെ കാർഡുകൾ എന്നും പണയത്തിലായിരിക്കും. നാലോ അഞ്ചോ രൂപ കൊടുത്താൽ റേഷൻകാർഡ് ആദിവാസികളിൽ നിന്നും പെട്ടെന്നു കൈക്കലാക്കാം. ആ കാർഡു പ്രകാരമുള്ള എല്ലാ സാധനങ്ങളും എഴുതിത്തള്ളുകയും ചെയ്യാം. റേഷൻ ഷാപ്പിൽ കരിഞ്ചന്ത നടത്താൻ ഇതുപോലെ നൂറ് കാർഡുകൾ സംഘടിപ്പിച്ചാൽ മതി.

ഒരു കാലത്ത് വയനാട് മുഴുവൻ ആദിവാസികളുടേതായിരുന്നല്ലോ. ഇന്ന് അവരുടെ സ്ഥാനമെവിടെ. ആദിവാസികളുടെ ഭൂമിയെന്ന നിലയിൽ വയനാട്ടിൽ നിരവധി നിർമ്മാണ പ്രവർത്തനങ്ങൾ നടന്നിട്ടുണ്ട്. റോഡുകൾ, തോടുകൾ, പാലങ്ങൾ എല്ലാം ആദിവാസികൾക്കുവേണ്ടി. ടാറിട്ട റോഡിലൂടെ വാഹനങ്ങൾ ഇരമ്പിപ്പായുന്നു. ആദിവാസികൾ ഏന്തിവലിഞ്ഞു നടക്കുന്നതു കണ്ടുകൊണ്ട് നമുക്ക് യാത്രചെയ്യാം. അവർ നമ്മുടെ വാഹനത്തിനു കടന്നുപോകാൻ വേണ്ടി മാറിത്തരും. നമ്മേക്കാൾ പൗരബോധവും വിനയവും കൂടിയവരാണ് അവർ.

*മാതൃഭൂമി,*
*1981 ഡിസംബർ 24.*

ങ്കിൽ ഈ അഞ്ഞൂറു പേരിൽ പകുതിയിലധികം പേരും ഇടയ്ക്ക്വെച്ച് പഠിത്തം നിർത്തി പിരിഞ്ഞു പോകുമായിരുന്നു.

വയനാട്ടിലെ ആദിവാസികളുടെ കൂട്ടത്തിൽ ബി.എ.വരെ പഠിച്ച ഒരു വനിത മാത്രമേ ഉള്ളൂ. അതും ആദിവാസികളുടെ ഇടയിൽ പാരമ്പര്യമായി സംസ്ക്കാര മുള്ളവരായ കുറുമരുടെ ഇടയിൽ നിന്നുമാത്രം.

പണിയസമുദായത്തിൽപ്പെട്ട ഒരു വനിത മാത്രം എസ്.എസ്.എൽ.സി. പാസാ യിട്ടുണ്ട്. അവരിപ്പോൾ എ.എൻ.എം. ആയി ജോലി നോക്കുന്നുണ്ട്.

ആദിവാസികളുടെ ഇടയിൽ പ്രീഡിഗ്രി വരെ പഠിച്ചവരും ഇപ്പോൾ കൂലിവേ ലക്ക്പോയി ജീവിതം കഴിക്കുന്നു എന്നതാണ് ഏറെ ഖേദകരം.

566 ആദിവാസികളാണ് വയനാട്ജില്ലാ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽ പേർ രജിസ്റ്റർ ചെയ്തിരിക്കുന്നത്.

402 പുരുഷന്മാരും 164 വനിതകളും. ഇതിൽ അമ്പതോളംപേർ മാത്രമേ ആദി വാസികളുടെ ഇടയിൽ ഏറ്റവും അടിത്തട്ടിൽക്കിടക്കുന്ന പണിയസമുദായ ത്തിൽപ്പെട്ടവരുള്ളൂ.

ഈ 566 പേരും ഇപ്പോൾ എന്തെങ്കിലും ജോലിക്കുവേണ്ടി കാത്തിരിക്കുക യാണ്. സർക്കാർ സർവ്വീസിൽ ഇവർക്ക് ജോലി കൊടുത്താൽ അവർക്ക് മറ്റ് എന്താനുകൂല്യങ്ങളേക്കാളും ഗുണം ചെയ്യും.

ജോലിയുള്ള എല്ലാ ആദിവാസികളും അവരുടെ കുടുംബത്തെ നല്ല നില യിൽ വളർത്തുന്നവരാണ്. പരിഷ്കൃത സമൂഹത്തിനൊപ്പം ഉയർന്നുവരാൻ ജോലി യുള്ള ആദിവാസികൾക്ക് എളുപ്പം കഴിഞ്ഞു. സൗജന്യവസ്ത്രത്തിനും സൗജന്യ റേഷനും ആദിവാസികളെ എഴുന്നള്ളിച്ചു കൊണ്ടുവരുന്നതിനു പകരം അവർക്ക് വിദ്യാഭ്യാസം നൽകിയും വിദ്യാഭ്യാസമുള്ളവർക്ക് ജോലി നൽകിയും മാത്രമേ അവരെ സമൂഹത്തിനൊപ്പം ഉയർത്തിക്കൊണ്ടുവരാൻ പറ്റൂ എന്ന് ഇതിനകം തെളി ഞ്ഞിട്ടുണ്ട്.

സൗജന്യറേഷനും ആദിവാസിമേളക്കും വൻതട്ടിപ്പുകളുടെ കഥകളേ പറയാ നുള്ളൂ. ആദിവാസികളുടെ വികസനത്തിനുവേണ്ടി ഗവ. മുതലിറക്കുന്ന കോടി ക്കണക്കിനു രൂപ ഇന്നുവരെ പാഴ്ച്ചെലവുകളുടെ പട്ടികയിലേ പെടുത്തിക്കൂടു. എന്തുകൊണ്ട് ഇതു സംഭവിച്ചു, അല്ലെങ്കിൽ ഇപ്പോഴും സംഭവിച്ചുകൊണ്ടിരി ക്കുന്നു?

കാരാപ്പുഴയിൽ പദ്ധതിക്കുവേണ്ടി ഭൂമി അക്വയർ ചെയ്ത വകയിൽ കിട്ടിയ പണം ആദിവാസികളുടെ കയ്യിൽ നിന്നും തന്ത്രപൂർവ്വം പലരും തട്ടിയെടുത്ത കഥ നിരവധിയാണ്. ആദിവാസികൾക്ക് ചെക്ക് മാറേണ്ടത് എങ്ങനെയാണെ ന്നെറിയില്ല. അതിനും അവരെ സഹായിക്കാനായി ചില ഏജന്റുമാർ തയ്യാറാ കുന്നു. 79,000 രൂപയുടെചെക്ക് വൈത്തിരിയിൽനിന്നും മാറിക്കൊടുത്ത വക യിൽ ഒരാൾ 2000 രൂപ ആദിവാസിയിൽനിന്നു വാങ്ങി. അമ്പലവയൽ എന്ന സ്ഥലത്തുനിന്നേ അയാൾ ആദിവാസിയുടെ പിറകേ വന്നതായിരുന്നു. ട്രഷറി ഓഫീസു വരെ അയാളെ അനുഗമിച്ചിരുന്നില്ലെങ്കിൽ പാവംആദിവാസി എന്തു ചെയ്യുമായിരുന്നു? ചെക്ക് എന്തുചെയ്യണമെന്നുപോലും അറിയാത്തവരാണ് ആദി വാസികൾ. അവരുടെ കയ്യിലാണ് ഗവൺമെന്റ് പതിനായിരക്കണക്കിന് 18 രൂപ

യുടെ ചെക്ക് ഏൽപിച്ചു കൊടുക്കുന്നത്.

കാരാപ്പുഴയിൽ ഇപ്പോൾ ഈ ബിസിനസ്സ് നന്നായി നടന്നുവരുന്നു. ആദിവാസികൾക്ക് അവരുടെ ഭൂമി നഷ്ടപ്പെട്ട വകയിൽ കിട്ടുന്ന സംഖ്യ മുഴുവൻ പലരുടെയും കീശയിലാകുന്നു. അജ്ഞത, അതൊന്നു മാത്രമാണ് ആദിവാസിയെ എന്നും ചളിക്കുണ്ടിൽക്കിടത്തുന്നത്. അജ്ഞത തീർക്കാൻ സൗജന്യ റേഷനോ വസ്ത്രവിതരണമോ കുടുംബാസൂത്രണമോ സഹായിക്കില്ല. വിദ്യാഭ്യാസം തന്നെ വേണം. വിദ്യാഭ്യാസം ലഭിക്കുന്നവർക്ക് ഉടനെ ജോലിയും നൽകുവാനുള്ള സംവിധാനം ഉണ്ടാക്കണം.

വയനാട്ടിലെ എല്ലാ റേഷൻഷാപ്പുകളിലും ആദിവാസികളുടെ റേഷൻ കാർഡുകൾ അട്ടിവെച്ചതായി കാണാം. ഇത് പണയത്തിനു വാങ്ങിവെച്ച കാർഡുകളാണ്. ആദിവാസികളുടെ കാർഡുകൾ എന്നും പണയത്തിലായിരിക്കും. നാലോ അഞ്ചോ രൂപ കൊടുത്താൽ റേഷൻകാർഡ് ആദിവാസികളിൽ നിന്നും പെട്ടെന്നു കൈക്കലാക്കാം. ആ കാർഡു പ്രകാരമുള്ള എല്ലാ സാധനങ്ങളും എഴുതിത്തള്ളുകയും ചെയ്യാം. റേഷൻ ഷാപ്പിൽ കരിഞ്ചന്ത നടത്താൻ ഇതുപോലെ നൂറ് കാർഡുകൾ സംഘടിപ്പിച്ചാൽ മതി.

ഒരു കാലത്ത് വയനാട് മുഴുവൻ ആദിവാസികളുടേതായിരുന്നല്ലോ. ഇന്ന് അവരുടെ സ്ഥാനമെവിടെ. ആദിവാസികളുടെ ഭൂമിയെന്ന നിലയിൽ വയനാട്ടിൽ നിരവധി നിർമ്മാണ പ്രവർത്തനങ്ങൾ നടന്നിട്ടുണ്ട്. റോഡുകൾ, തോടുകൾ, പാലങ്ങൾ എല്ലാം ആദിവാസികൾക്കുവേണ്ടി. ടാറിട്ട റോഡിലൂടെ വാഹനങ്ങൾ ഇരമ്പിപ്പായുന്നു. ആദിവാസികൾ ഏന്തിവലിഞ്ഞു നടക്കുന്നതു കണ്ടുകൊണ്ട് നമുക്ക് യാത്രചെയ്യാം. അവർ നമ്മുടെ വാഹനത്തിനു കടന്നുപോകാൻ വേണ്ടി മാറിത്തരും. നമ്മേക്കാൾ പൗരബോധവും വിനയവും കൂടിയവരാണ് അവർ.

*മാതൃഭൂമി,*
*1981 ഡിസംബർ 24.*

# മാറാത്ത വിശപ്പിൽ മാറിവരുന്ന ശീലങ്ങൾ

**ഹോ**ട്ടലുകൾക്കു പിന്നിൽ എച്ചിലിലയ്ക്ക് ശണ്ഠകൂടുന്ന വിശക്കുന്ന മനുഷ്യരുടെ ചിത്രം നമ്മുടെ നഗരങ്ങളുടെമാത്രം നാണക്കേടാണോ? അത്ഭുതം തോന്നേണ്ട. കുഗ്രാമങ്ങളിലും ഈ രംഗം അരങ്ങേറുന്നു. ഇവിടെ ഒരു നേരത്തെ വിശപ്പടക്കാൻ എച്ചിലില പരതുന്നത് നമുക്ക് പ്രിയപ്പെട്ട ആദിവാസികളാണ്. വയനാട്ടിൽ ഏതെങ്കിലും വീട്ടിൽ വിവാഹമോ മറ്റു സദ്യവട്ടങ്ങളോ ഉണ്ടെങ്കിൽ അവിടെയെല്ലാം ഈ നാണക്കേട് തുടരുന്നു.

കല്യാണവീട്ടിനു പിന്നിൽ ദൂരെമാറി എച്ചിലില കൂമ്പാരങ്ങൾ പൊതിയാൻ കാക്കകളെപ്പോലെ വന്നുകൂടുന്ന മനുഷ്യർ. ആദിവാസികളായ ഇവർ ഒരു കാലത്ത് വയനാട്ടിലെ 'സമ്പന്ന'രായിരുന്നു. കാടിന്റെ സമ്പന്നത അവരുടെ ജീവിതത്തേയും അന്ന് സമ്പന്നമാക്കി. ഇന്നതെല്ലാം ഒരോർമ്മ പോലുമല്ലാതായി. സദ്യ നടക്കുന്നിടത്ത് ദൂരെമാറി എച്ചിലില വീഴുന്നതും കാത്തിരിക്കുന്ന ആദിവാസികൾക്ക് അവരുടെ നഷ്ടസമ്പത്തിനെക്കുറിച്ചോർക്കാൻ നേരമെവിടെ? കാടും നാടുമില്ലാതെ എവിടേയ്ക്കോ ആട്ടിയോടിക്കപ്പെട്ടവരായ ആദിവാസികൾ ഒടുക്കം ഇവിടെയാണെത്തിയത്, ദൂരെ വലിച്ചെറിയുന്ന എച്ചിലിലകൾക്കു മുന്നിൽ. കുടിലുകളിൽ വിശപ്പിന്റെ വിളി ഉയരുമ്പോഴും യാചന ഒരിക്കലും ആദിവാസികൾക്കൊരു ശീലമായിരുന്നില്ല. ദുർബ്ബലരിൽ ദുർബ്ബലരായ പണിയർക്കു പോലും എല്ലുമുറിയെ പണിയെടുത്ത് കഴിയാനായിരുന്നു ഇഷ്ടം. അടിമവേലയുടെ കാലത്തുകൂടി അവർക്ക് വിശപ്പടക്കാൻ എച്ചിലില പരതേണ്ടി വന്നിട്ടില്ല. നിത്യകൂലിയായി കിട്ടുന്ന 'വല്ലി'ക്കുപുറമേ വിശേഷദിവസങ്ങളിൽ തമ്പുരാക്കന്മാർ അവർക്കു പ്രത്യേകം നെല്ലളന്നു കൊടുക്കുമായിരുന്നു. തമ്പ്രാന്റെ പത്തായത്തിൽ നെല്ലുണ്ടെങ്കിൽ പണിയരുടെ കുടിലിലും ഒരുനേരമെങ്കിലും തീ പുകഞ്ഞിരുന്നു.

ഇന്നവർക്ക് ഒരുപിടി നെല്ല് ചോദിക്കാൻ ആരുമില്ല. ദൈവത്തെപ്പോലെ അവരുടെ സംരക്ഷകനായ സർക്കാരും അവർക്ക് അന്യമാണ്, അദൃശ്യമാണ്. സൗജന്യ റേഷനിലൂടെ, ഡോക്ടർ മരുന്നിനെഴുതിക്കൊടുക്കുന്ന ചീട്ടിലൂടെ അവർ സർക്കാറിനെ അറിയുന്നു. "സർക്കാർ എന്തെല്ലാം ആനുകൂല്യങ്ങളാണ് ഇവർക്കുവേണ്ടി നൽകുന്നത്; മടിയന്മാർ. എന്നിട്ടും എച്ചിലില നോക്കി എത്തുന്നതു കണ്ടില്ലേ" കല്യാണപ്പുരയിൽ നിന്നു ഒരു മാന്യദേഹം മനസ്സിന് ഒരു പോറലുമേൽക്കാതെ പറഞ്ഞു.

പട്ടിണി ആരാലും നിഷേധിക്കാനാകാത്ത ഒരു സത്യമായി ഇവിടെ നിൽക്കുന്നു. മക്കളേയും കൂട്ടി കല്യാണവീടുകളിൽ എച്ചിലില പെറുക്കാൻ എത്തുന്ന അമ്മമാരുടെ ചിത്രം. പട്ടിണി ഈ കാട്ടുമനുഷ്യരെ നാഗരികതയിലേക്ക് എത്തിച്ചിരിക്കുന്നു. ഒരുനേരത്തെ വിശപ്പടക്കാൻ മനുഷ്യൻ എച്ചിലിലകൾക്കായി ശണ്ഠ കൂടുന്ന നാഗരികതയിലേയ്ക്ക്. ഇതിനിടയിൽ ആദിവാസികൾക്കു കയ്യയച്ചു നൽകുന്ന ആനുകൂല്യങ്ങൾ എല്ലാംതന്നെ അവർ പലവഴിക്കായി നമുക്കു തന്നെ തിരിച്ചുതരുന്നു. പശുവിനെ വാങ്ങാൻ കൊടുക്കുന്ന പണം പകരം മദ്യം കൊടുത്തു നമ്മൾ തിരിച്ചുവാങ്ങുന്നു. കോഴിയെ നമ്മൾതന്നെ

പൊരിച്ചു തിന്നുന്നു. അവരുടെ റേഷൻകാർഡുകൾ ആദ്യം പണയത്തിനെടു ത്തിട്ടാണ് സൗജന്യറേഷൻ പ്രഖ്യാപനം. ഈ രീതിയിൽ നാം കൊടുക്കുന്ന ആനു കൂല്യങ്ങളെല്ലാം നമ്മൾക്കുതന്നെ അവർ തിരിച്ചുതരുന്നു. എന്തിനധികം ഒരു ചെലവുമില്ലാതെ അവരുടെ കുട്ടികളുടെ അച്ഛനാകാൻ പോലും അവർ നമ്മെ അനുവദിക്കുന്നു!

പട്ടിണി വീട്ടുകാരെയല്ലാതെ വിരുന്നുകാരേയും ബോദ്ധ്യപ്പെടുത്തണോ? ചില നേരങ്ങളിൽ അങ്ങനെയൊരു ഗതികേടും നമുക്ക് കൈവരുന്നു. ലോകബാങ്കിന്റെ പ്രതിനിധികൾ കഴിഞ്ഞ രണ്ടു മാസത്തിനിടക്ക് മൂന്നു തവണ വയനാട്ടിലെ വിവിധ കേന്ദ്രങ്ങളിൽ എത്തി. വനംവകുപ്പുമായി ബന്ധപ്പെട്ടു ചില നിർമ്മാണപ്രവർത്ത നങ്ങൾ ആരായുകയായിരുന്നു വിദേശികളായ അവരുടെ ഉദ്ദേശ്യം. കോടിക്കണ ക്കിനുറുപ്പികയുടെ പദ്ധതികളിൽ ആകൃഷ്ടരായി നമ്മുടെ ഉദ്യോഗസ്ഥന്മാർ വിദേശ പ്രതിനിധികളെ കൂട്ടിക്കൊണ്ടു പോയതു വയനാട്ടിലെ കൊടും പട്ടിണി ക്കാരായ ആദിവാസികളുടെ കോളനികൾ തെരഞ്ഞെടുത്ത് അവിടേക്കായിരുന്നു. ദാരിദ്ര്യം അതിന്റെ എല്ലാ ഭീകരതയോടും കൂടി വിദേശീയർ കാണട്ടെ എന്നു കരുതിത്തന്നെ അവരങ്ങിനെ ചെയ്തു എന്നാണറിയുന്നത്. സത്യസന്ധമായ നട പടി എന്നു കരുതി സമാധാനിക്കാം. എന്നാൽ നമ്മുടെ മന്ത്രിമാരും മറ്റും പങ്കെ ടുക്കുന്ന പൊതുചടങ്ങുകളിൽ ഉദ്യോഗസ്ഥന്മാർ ഈ പട്ടിണിക്കോലങ്ങളെത്ത ന്നെയാണു കുളിപ്പിച്ചൊരുക്കി സുമുഖന്മാരാക്കി സ്വീകരണത്തിനു തയ്യാറായി നിർത്തുന്നതും!

*മാതൃഭൂമി,*
*1984 സെപ്തംബർ 23.*

# അവർക്കു മാത്രം മോചനമില്ല

രാഷ്ട്രീയ തടവുകാരെന്നോ സാധാരണ തടവുകാരെന്നോ തരം തിരിക്കപ്പെടാതെ പതിനാലു വർഷങ്ങളായി പത്ത് ജീവപര്യന്തം തടവുകാർ തിരുവനന്തപുരം കണ്ണൂർ ജയിലുകളിൽ കഴിയുന്നു. ജീവപര്യന്തം ശിക്ഷ വിധിക്കപ്പെട്ട മറ്റാർക്കും ഇത്രയും നീണ്ടകാലം തടവനുഭവിക്കേണ്ടി വന്നിട്ടില്ല. ഇന്ത്യൻ ജയിൽ നിയമങ്ങളും ചട്ടങ്ങളും ജീവപര്യന്തം ശിക്ഷ മാനുഷിക പരിഗണനകളാൽ ചില പരിധിയിലൊതുക്കുന്നു. കൂടിയാൽ പത്തു വർഷം. പതിനാലു വർഷം കഴിഞ്ഞിട്ടും ഈ പത്തു തടവുകാരുടെ മോചനം യാഥാർത്ഥ്യമാകാത്തതെന്താണ്?

നമ്മുടെ ജനാധിപത്യ സങ്കല്പത്തിനും സമൂഹമാർജ്ജിച്ച സാംസ്കാരിക മൂല്യങ്ങൾക്കും ഒരു നാണക്കേടായി തീർന്നിരിക്കുന്നു ഇവരുടെ മോചനമില്ലാത്ത അവസ്ഥ. തൂക്കുമരത്തിന്റെ നിഴലിൽ നിന്നുപോലും മോചനം സാധ്യമായ തടവുകാരുടെ ചരിത്രം ഈ പത്തു തടവുകാരുടെ മുന്നിൽ പകച്ചുനിൽക്കുകയാണ്. കേരളത്തിലെ ജയിലുകളിൽ രാഷ്ട്രീയതടവുകാരാരുമില്ലെന്നു ആഭ്യന്തരവകുപ്പ് മന്ത്രി നിയമസഭയിൽ പറഞ്ഞു. ആ നിലക്ക് നഗരൂർ, കുമിൾ, കോങ്ങാട്, വെള്ളത്തൂവൽ കേസുകളിൽ ജീവപര്യന്തം ശിക്ഷിക്കപ്പെട്ട ഇവരെ കൊലപാതകകുറ്റത്തിന് ശിക്ഷിക്കപ്പെട്ടവരെപ്പോലെ ജയിലിലെ സാധാരണ തടവുകാരായി പരിഗണിക്കേണ്ടതാണ്. എന്നാൽ ഈ പത്തു തടവുകാരെ അങ്ങിനെയും പരിഗണിക്കുന്നില്ല. സാധാരണ തടവുകാരെപോലെ ജയിലിനകത്ത് കൂട്ടമായി കഴിയാനോ മറ്റുള്ളവരോട് സംസാരിക്കുവാനോ ഇവർക്കനുവാദമില്ലത്രെ. ഇവരെ ജയിലിനകത്തെ ജോലിക്ക് നിയോഗിക്കുന്നില്ല. അടുത്ത കാലത്തായി ജോലിയൊന്നും ചെയ്യിക്കാതെ 70 പൈസയുടെ വേതനം കണക്കാക്കാൻ തുടങ്ങിയിട്ടുണ്ടത്രെ. ജയിലിൽ കാന്റീനിലോ ആശുപത്രിയിലോ മറ്റുതടവുകാരോടൊപ്പം അഴികൾക്കുള്ളിലെ സ്വാതന്ത്ര്യം പോലും ഇവർക്ക് അനുവദിക്കപ്പെടുന്നില്ല. പ്രത്യേക ബ്ളോക്കിൽ ഓരോ സെല്ലിനകത്തായി ജയിലിനുള്ളിലെ ജയിലിൽ ഇവർ ഒറ്റപ്പെട്ടു കഴിയുന്നു. ജയിൽചട്ടപ്രകാരം എല്ലാ തടവുകാർക്കും നൽകേണ്ട ഹിസ്റ്ററി ടിക്കറ്റ് തിരുവനന്തപുരത്തെ ജയിലിൽ കഴിയുന്ന 6 തടവുകാർക്ക് ഇല്ല. കണ്ണൂരിലെ നാലു പേർക്ക് അടുത്ത കാലത്ത് നൽകി. ഇതെല്ലാം നിഷേധിക്കപ്പെടുന്നത് ഇവർ സാധാരണ തടവുകാരിൽ പെടാത്തവരായതുകൊണ്ടാണത്രെ. സാധാരണ തടവുകാരുമല്ല രാഷ്ട്രീയതടവുകാരുമല്ല ജയിലിൽ നീതി നിഷേധിക്കപ്പെടുന്ന തടവുകാരായി ഇവർ ഇനിയും എത്രകാലം അഴികൾക്കു പിന്നിൽ ജീവിതം തളച്ചിടണം?

ഇനിയും ഇവരുടെ ജയിൽ ജീവിതം നീട്ടിക്കൊണ്ടുപോകുന്നത് നീതിക്ക് നിരക്കാത്തതാണെന്നും അവരെ വിട്ടയക്കണമെന്നും സാമൂഹ്യ സാംസ്കാരിക രാഷ്ട്രീയ രംഗത്തെ പ്രതിനിധികരിക്കുന്ന നേതാക്കൾ നേരത്തെ ആവശ്യപ്പെട്ടിരുന്നു. ജസ്റ്റിസ് വി.ആർ കൃഷ്ണയ്യർ, സി. അച്ചുതമേനോൻ, എം.പി. വീരേന്ദ്രകുമാർ, ജസ്റ്റിസ് ചന്ദ്രശേഖര മേനോൻ, വൈക്കം മുഹമ്മദ് ബഷീർ, എം.ടി. വാസുദേവൻ നായർ, പി. വത്സല, തിക്കോടിയൻ, പി.ആർ. നമ്പ്യാർ എന്നിവർ

തടവുകാരുടെ മോചനം ആവശ്യപ്പെട്ട സാംസ്കാരിക നായകന്മാരിൽ ഉൾപ്പെടും.

എന്നാൽ എല്ലാ അഭ്യർത്ഥനകളും ഇവരെ മോചിപ്പിക്കാൻ അധികാരമുള്ള ആരുടേയോ ഒരു ശാഠ്യത്തിനു മുന്നിൽ അവഗണിക്കപ്പെടുകയാണ്. രാഷ്ട്രീയ തടവുകാരായി പരിഗണിച്ചിരുന്നെങ്കിൽ ഈ പത്തു പേരും എന്നോ മോചിതരാ യേനെ. സാധാരണ തടവുകാരായി കണ്ടാലും ഇവർക്ക് നേരത്തെ മോചനം ലഭി ക്കുമായിരുന്നു. നക്സലൈറ്റ് തടവുകാരായിട്ടാണ് ഇവർ കണക്കാക്കപ്പെടുന്ന തെങ്കിൽ അവിടേയും ഇവർക്ക് നീതി ലഭിച്ചില്ല. ഇവരുടെ കൂടെ പിടിക്കപ്പെട്ട വരും ജീവപര്യന്തം ശിക്ഷിക്കപ്പെട്ടവരുമായ പത്തു നക്സലൈറ്റുകൾ വർഷ ങ്ങൾക്കു മുമ്പു തന്നെ മോചിതരായി. ജയിൽ ചട്ടങ്ങൾ അനുഭവിച്ച ഇളവ് കൊടുത്ത് അവരെ പറഞ്ഞു വിടുകയായിരുന്നു.

പതിനാലു വർഷമായി തടവറയിൽ കഴിയുന്ന പത്തുപേരിൽ രണ്ടാളുകൾ കോഴിക്കോട് കൊമ്മേരിയിൽ ഒറ്റമൂച്ചിക്കൽ ചന്ദ്രനും ബാലുശ്ശേരിക്കടുത്ത് ശിവ പുരം കൊളക്കാടൻകണ്ടി ദാമോദരനും രണ്ടുമാസത്തെ പരോളിൽ വീടും നാടും കാണാനെത്തി. പരോളിൽ പുറത്തു വന്നപ്പോൾ ചിറകൊടിഞ്ഞ പക്ഷിയെപ്പോലെ അവർ പതിനാല് വർഷത്തെ തടവറയുടെ കഥ പറഞ്ഞു തുടങ്ങുന്നു. ഇത്രയും കാലത്തെ ജയിൽവാസം ഇരുമ്പഴികൾക്കുള്ളിൽ പോലും സ്വതന്ത്രനാണെന്ന അവസ്ഥയിലേക്കാണ് മനസ്സിനെ കൊണ്ടെത്തിച്ചത്. ബന്ധുക്കളെയും പഴയ സുഹൃത്തുക്കളെയും കണ്ട് ജയിലിലേക്കു തന്നെ തിരിച്ചു പോണം. മനസ്സിന്റെ തളർച്ച അവരുടെ വാക്കുകൾക്കും. സംസാരിക്കാനൊരാളില്ലാതെ നാവിറങ്ങി പ്പോയ അവസ്ഥയിൽ ഇവർക്ക് ഏറെക്കാലം കഴിയേണ്ടിവന്നിരുന്നത്രെ. കണ്ണു നീരോടെയാണ് ഇവരെ വീട്ടുകാർ എതിരേറ്റത്. ജീവിതത്തിന്റെ നല്ലകാലം മുഴു വൻ തടവറയിലായി. ഇനിയും മോചനം അടുത്തെങ്ങുമില്ല. നര വന്നുതുടങ്ങി യിരിക്കുന്നു. വൈകിയാണെങ്കിലും മക്കളുടെ വിവാഹം പോലും മനസ്സിൽ ഒരു സ്വപ്നമായി സൂക്ഷിക്കാനാകാതെ എല്ലാ മോഹങ്ങളും കണ്ണീരിലൊഴുക്കാൻ വിധി ക്കപ്പെട്ട ഇവരുടെ അമ്മമാർ ജീവിക്കുന്നത് ജയിലിലല്ല, നമ്മുടെ കൂടെയാണ്. നിയമം നടപ്പാക്കുന്നവരും ശിക്ഷ വിധിക്കുന്നവരും കുറ്റം ചെയ്യുന്നവരുമായ നമ്മുടെ കൂടെ ആരും കുറ്റവാളികളായി ജനിക്കുന്നില്ലെന്ന പാഠം നാം ഇനിയും ഉരുവിട്ടു പഠിക്കേണ്ടിയിരിക്കുന്നു.

*മാതൃഭൂമി,*
*1985 മാർച്ച് 24.*

# അഴികൾക്കിടയിൽ തളച്ചിടാനാകാത്ത മനസ്സുമായി

മന്ത്രിയെ കാണണം. ശരീരം പോലെ അഴികൾക്കിടയിൽ തളച്ചിടാനാകാത്ത മനോവികാരങ്ങൾ അദ്ദേഹത്തെ അറിയിക്കണം. അതിനായി കണ്ണൂർ സെൻട്രൽ ജയിലിലെ 3 തടവുകാർ 12 ദിവസമായി നിരാഹാര സമരത്തിലാണ്. ഉപ്പുവെള്ളം മാത്രം കുടിച്ച് കഴിയുന്ന ഈ തടവുകാരെ അവശരായ നിലയിൽ കോഴിക്കോട് മെഡിക്കൽ കോളെജിലേക്ക് കൊണ്ടു വന്നിട്ടുണ്ട്.

മൂന്നുപേരും ജീവപര്യന്തം തടവുകാരാണ്. ഇളവടക്കം പതിനൊന്നു വർഷം കഴിഞ്ഞു. സി നമ്പർ 1506 സൈനുലാബ്ദീൻ ജയിലിൽ കഴിയുന്നു. ഇളവടക്കം 19 വർഷം കഴിഞ്ഞു സി നമ്പർ 4026 എ.കെ. കേശവന്റെ ജയിൽ ജീവിതം. സി. നമ്പർ 2603 പെരുമ്പാവൂർക്കാരൻ ശിവരാമൻ 5 വർഷമായിട്ടേയുള്ളു. അയാളുടെ പ്രധാന ആവശ്യം ദീനരായി കിടക്കുന്ന മാതാപിതാക്കളെ ചെന്നു കാണാനുള്ള പരോൾ വേണമെന്നാണ്.

തിരുവനന്തപുരം കുഞ്ഞാലുംമൂട് ചരുവിള സൈനുലാബ്ദീന് സ്ഥിരമായ പരോളോ മാപ്പ് നൽകിയുള്ള മോചനമോ ആണാവശ്യം. ഷൊർണ്ണൂരിലെ കൊള പ്പള്ളി കേശവനും അതുതന്നെ ആവശ്യപ്പെടുന്നു.

ബാപ്പ മരിച്ചു. കുഷ്ഠരോഗം വന്ന് ഉമ്മയുടെ ഇരുപതു വിരലുകളും അടർന്നു പോയി. സൈനുലാബ്ദീൻ അയാളുടെ വേദന നിറഞ്ഞ കഥ പറഞ്ഞു തുടങ്ങുന്നു. കുഷ്ഠരോഗിയായ ഉമ്മയെ ആറാം വയസ്സ് തൊട്ട് ശുശ്രൂഷിച്ച് വന്നത് സൈനു വായിരുന്നു. സഹായത്തിന് ഒരു കൊച്ചു പെങ്ങൾമാത്രം. ഉമ്മ ആസ്പത്രിയിലാ കുമ്പോൾ സൈനുലാബ്ദിനു പെങ്ങളും മാത്രമേ വീട്ടിലുണ്ടാകൂ. ഉമ്മയുടെ രോഗം കുഷ്ഠമാണെന്നറിഞ്ഞതോടെ മറ്റു ബന്ധുക്കളാരും വീട്ടിലേക്കു വരാതായി. അനാ ഥയായ സഹോദരിയെ പോറ്റി വളർത്തുക എന്നതായിരുന്നു സൈനുവിന്റെ ജീവിത ലക്ഷ്യം. അതിനിടയിലാണ് അയാൾ കൊലക്കേസിൽ പ്രതിയായത്. സഹോദരിയെ മാനഭംഗപ്പെടുത്താൻ വന്ന ആളെ സൈനുവിനു കുത്തിക്കൊ ല്ലേണ്ടിവന്നു. ബുദ്ധിമോശത്താലും അറിവില്ലായ്മകൊണ്ടും ചെയ്തു പോയ ഒരു പാതകമെന്നാണ് അതിനെ അയാൾ വിശേഷിപ്പിക്കുന്നത്.

ഇളവടക്കം 14 വർഷത്തെ ശിക്ഷയായി. കുഷ്ഠരോഗിയായ ഉമ്മയുടേയും സഹോദരിയുടേയും കാര്യം നോക്കാൻ ഇന്നാരുമില്ല. 19 വയസ്സിലാണ് കേസിൽ പ്രതിയായത്. ഇന്ന് വയസ്സ് 31 ആയി. കാലാവധിയില്ലാത്ത ശിക്ഷയും പേറി ജയി ലിൽ കഴിയുമ്പോഴും മനസ്സ് കരമന കുഞ്ഞാലും മൂടിലെ കുടിലിലാണ്. ഒരു വിവാഹം കഴിച്ച് കുടുംബത്തോടൊന്നിച്ചു കഴിയണമെന്നുണ്ട്.

25-ാമത്തെ വയസ്സിൽ ബോംബെയിൽ ശിവസേനക്കാരും മലയാളികളുമാ യുണ്ടായ സംഘട്ടനത്തെതുടർന്ന് കൊലക്കേസിനു ബോംബെ സെഷൻസ് കോടതി ജീവപര്യന്തം ശിക്ഷിച്ച ഷൊർണ്ണൂർക്കാരൻ കേശവന്റെ കഥയും വ്യത്യ സ്തമല്ല.

വയസ്സായ അമ്മയും വിവാഹപ്രായം കഴിഞ്ഞു നിൽക്കുന്ന രണ്ടു സഹോദ

രിമാരും മാനസിക തകരാറുള്ള അനിയനും-ഇവരെ സംരക്ഷിക്കേണ്ട മുഴുവൻ ചുമതലയും അഴികൾക്കുള്ളിൽ ജീവപര്യന്തം കഴിയേണ്ട കേശവനുതന്നെയാണ്. കഴിഞ്ഞ പരോൾ സമയത്ത് വീട്ടിൽ ചെന്നപ്പോൾ രണ്ടു സഹോദരിമാരെയും വിവാഹം ചെയ്തയയ്ക്കേണ്ടതിനെക്കുറിച്ച് കേശവൻ ആലോചിച്ച് ചില തീരുമാനങ്ങളെടുത്തിരുന്നു. മനസ്സിനെ അഴികൾക്കുള്ളിലിടാൻ കഴിയുന്നില്ല. തടവറയിലും ജീവിതത്തെക്കുറിച്ചുള്ള നിറഞ്ഞ സ്വപ്നങ്ങളാണ്. ഒരു ദീർഘകാല പരോൾ അനുവദിക്കണം. ഇല്ലെങ്കിൽ ഇളവടക്കം 19 വർഷത്തെ ശിക്ഷ അനുഭവിച്ച തന്നെ മാപ്പുതന്ന് മോചിപ്പിക്കണം; കേശവന്റെ താഴ്മയോടേയുള്ള അപേക്ഷയിതാണ്. പരോൾ ലഭിക്കാതെ എല്ലാ വഴികളും മുട്ടി ഉപവാസത്തിനിറങ്ങിയ ശിവരാമന് മൊത്തം തടവുകാരുടെ പ്രശ്നങ്ങളാണ് പറയാനുള്ളത്. എട്ടു വർഷം ഇളവടക്കം ശിക്ഷയായവരെ മോചിപ്പിക്കണം ഹൈക്കോടതി വിധിച്ച 8 ക ശമ്പളം പ്രാബല്യത്തിൽ വരുത്തണം. ഇതിനെതിരെ സർക്കാർ സുപ്രീം കോടതിയിൽ സമർപ്പിച്ച അപ്പീലും സ്റ്റേയും പിൻവലിക്കണം. പരോൾ തടവുകാരന്റെ അവകാശമായി അംഗീകരിക്കണം. ഇതൊക്കെയാണ് പ്രീഡിഗ്രി വിദ്യാഭ്യാസമുള്ള ശിവരാമൻ ഉന്നയിക്കുന്ന ആവശ്യങ്ങൾ.

ഈ സമരത്തെ തുടർന്ന് മരിക്കുകയാണെങ്കിൽ വൃക്ക, കിഡ്നി, കണ്ണ്, കട്ടപിടിക്കാത്ത രക്തം എന്നിവ പാവപ്പെട്ടവർക്ക് ദാനം ചെയ്യാൻ പരിപൂർണ സമ്മതമാണെന്ന് ഇവർ എഴുതിവെച്ചിരിക്കുന്നു. ശരീരം മെഡിക്കൽ വിദ്യാർത്ഥികൾക്ക് പഠിക്കുവാൻ നൽകണം. മെഡിക്കൽ കോളെജിലെ 21-ാം വാർഡിൽ ഇവർ അതെഴുതി ഒട്ടിച്ചു വെച്ചിട്ടുണ്ട്.

ആവശ്യങ്ങളെക്കുറിച്ച് ചർച്ച ചെയ്യുവാനും ഉപവാസം കിടക്കുന്ന തടവുകാരെ കാണാനും ജയിൽ വകുപ്പ് കൈകാര്യം ചെയ്യുന്ന മന്ത്രി തയ്യാറാകുമെന്ന് കരുതിയ തങ്ങൾ നിരാശരാണെന്ന് അവർ പറഞ്ഞു. ഉപവാസം മരണം വരെ തുടരാനാണ് തീരുമാനം. അതിനിടയിൽ മെഡിക്കൽ കോളെജിൽ വന്ന് വകുപ്പുമന്ത്രി തങ്ങളെ കാണാതെ പോയ്ക്കളഞ്ഞു എന്ന് തടവുകാർ ആരോപിച്ചു.

*മാതൃഭൂമി,*
*1985 മെയ് 3.*

# ഈ പരാതി കേട്ടിട്ട് നാണക്കേടെന്തെങ്കിലും തോന്നുന്നുണ്ടോ!

**കളവു കേസ് തെളിയിക്കാൻ പൊലീസ് അച്ഛനും അമ്മയും മകളുമടങ്ങുന്ന കുടുംബത്തെ മൂന്ന് ദിവസം ലോക്കപ്പിലിട്ടു. വൃദ്ധനായ അച്ഛൻ ചക്കിട്ടപ്പാറയിലെ പീടിയാക്കേൽ സ്കറിയച്ചേട്ടൻ വസ്ത്രങ്ങളില്ലാതെ ലോക്കപ്പിൽ ഇരുമ്പഴിക്ക കത്ത്. (സ്റ്റേഷനിൽ വസ്ത്രാക്ഷേപം പാടില്ലെന്ന് മന്ത്രി നിർദ്ദേശിച്ചതിന് മുമ്പാ യിരുന്നു സംഭവം) 15 വയസ്സ് തികഞ്ഞ മന്ദബുദ്ധിയായ പെൺകുട്ടി ലിസി സ്റ്റേഷ നകത്ത് മറ്റൊരു മുറിയിൽ. അമ്മ, മറിയക്കുട്ടി സ്റ്റേഷൻ വരാന്തയിലും.**

മൂന്നുദിവസത്തെ ചോദ്യം ചെയ്യലിനിടയിൽ പെൺകുട്ടിയെയും അച്ഛനെയും പോലീസ് തല്ലിച്ചതച്ചു. മന്ദബുദ്ധിയായ പെൺകുട്ടി ഇപ്പോൾ രോഗം കലശലായി കോഴിക്കോട് മെഡിക്കൽ കോളെജ് ആശുപത്രിയിലാണ്. രണ്ടാം തവണയാണി പ്പോൾ ലിസിയെ ആശുപത്രിയിലാക്കുന്നത്.

കൂരാച്ചുണ്ട് പൊലീസ് സ്റ്റേഷൻ പരിധിയിൽ ഒരു സ്വർണ്ണമാല കളവു പോയ തുസംബന്ധിച്ച് ആയിരുന്നു ഈ കുടുംബത്തെ ഒരുമാസം മുമ്പ് പൊലീസ് കസ്റ്റ ഡിയിൽ എടുത്തത്. സബ്ബ് ഇൻസ്പെക്ടർ അവധിയിലായിരുന്നു. ആ സമയത്ത് സ്ഥലത്തെ ഒരു രാഷ്ട്രീയ നേതാവിന്റെ വീട്ടിൽ നിന്നും കളവുപോയ സ്വർണ്ണ മാല കണ്ടെടുക്കാനുള്ള തീവ്രശ്രമത്തിലാണ് മനുഷ്യസംസ്കാരത്തെ തന്നെ നാണം കെടുത്തുന്ന ഈ സംഭവമുണ്ടായത്.

സ്കറിയാ ചേട്ടനും കുടുംബവും ലക്ഷം വീട്ടിലാണ് താമസം. ലിസി ചെറു പ്പം തൊട്ടേ മന്ദബുദ്ധിയായിരുന്നുവത്രെ. മനസ്സ് മടുക്കുന്ന സംഭവങ്ങളുണ്ടായാൽ അവൾ വീടുവിട്ടിറങ്ങും. എവിടെയെങ്കിലും കറങ്ങി ദിവസങ്ങൾ കഴിയുമ്പോൾ തിരിച്ചുവരും. ലിസിക്ക് രോഗം മാറാനുള്ള ചികിത്സ നടത്താൻ ഒരു നിവൃത്തി യുമുണ്ടായിരുന്നില്ല. അമ്മ വീട്ടുവേല ചെയ്താണ് കുടുംബം കഴിച്ചിരുന്നത്.

ഒരുദിവസം ലിസി വീട്ടിൽ നിന്നും അപ്രത്യക്ഷയായ നേരത്താണ് തൊട്ട ടുത്ത വീട്ടിൽ കളവ് നടക്കുന്നത്. ആ വീട്ടുപറമ്പിന്റെ മേലെ വിജനമായൊരിട ത്തായിരുന്നുവത്രെ ലിസി വീടുവിട്ട് കഴിഞ്ഞിരുന്നത്. അവരുടെ തെങ്ങിൽ നിന്നും കുറെ കരിക്കുകളും പറിച്ചിട്ടതായി കാണാനുണ്ട്. രണ്ടര പവന്റെ സ്വർണ്ണമാല യായിരുന്നു വീട്ടിൽ നിന്നും കാണാതായത്. അതന്വേഷിക്കുന്നതിനിടയിലാണ് ലിസിയുടെ വീട്ടിലേക്കുള്ള തിരിച്ചുവരവ്. ലിസി മൂന്ന് പാവാടകളും കൊണ്ടാണ് വന്നത്. ഈ പാവാട സ്വർണ്ണമാല കളവുപോയ വീട്ടിലേതു തന്നെയായിരുന്നു. അവിടെനിന്നും പൊലീസുകാർ ലിസിയെ ജീപ്പിൽ കയറ്റി കൊണ്ടുപോവുകയാ യിരുന്നു.

മോളെ തനിച്ചയക്കേണ്ടെന്നു കരുതി നാട്ടുകാർ പറഞ്ഞതനുസരിച്ച് അമ്മ മറിയക്കുട്ടിയും ജീപ്പിൽ കയറി. സ്കറിയാചേട്ടനേയും വഴിക്കുവെച്ച് ജീപ്പിൽ കയറ്റി. കണ്ടെടുത്ത മൂന്ന് പാവാടയും പൊലീസുകാർ കൊണ്ടുപോയിരുന്നു. രാത്രി ഏറെക്കഴിഞ്ഞ് പൊലീസുകാർ ലിസിയേയും കൊണ്ട് തിരിച്ചുവന്നതും പറമ്പിലെല്ലാം പരതിനടക്കുന്നതും കണ്ടെന്ന്, ലക്ഷം വീട്ടിലെ താമസക്കാർ

പറഞ്ഞു. പിറ്റേന്നും ഈ തെരച്ചിൽ നടന്നു.

മൂന്നാം ദിവസമാണ് വൈകുന്നേരം മറിയക്കുട്ടിയും ലിസിയും സ്കറിയാച്ചനും വീട്ടിൽ തിരിച്ചെത്തിയത്. ലിസി ദേഹമാസകലം തടിച്ചുവീർത്ത് അവശയായിരുന്നു. സ്റ്റേഷനിലെ കഥ അമ്മ മറിയക്കുട്ടി വിവരിച്ചു. അവരെ വരാന്തയിലാണ് കിടത്തിയത്. മകളെ സ്റ്റേഷനകത്തെ ഒരു മുറിയിലും, അച്ഛൻ ലോക്കപ്പിലും.

മർദ്ദനമേറ്റ് ലിസി നിലവിളിക്കുന്നതും കേട്ട് അവർ വരാന്തയിൽ ഉറക്കമില്ലാതെ കിടന്നു.

മർദ്ദനം അസഹ്യമാകുമ്പോൾ ലിസി സ്വർണ്ണച്ചെയിൻ വീട്ടുപറമ്പിലുണ്ടെന്നു പറയും. അപ്പോൾ അവളേയും കൊണ്ട് പൊലീസുകാർ അങ്ങോട്ട് പോകും. പിന്നൊരിക്കൽ അപ്പനെ ഏൽപിച്ചെന്നു പറയും. അപ്പോഴാണ് സ്കറിയയ്ക്കും മർദ്ദനമേൽക്കുന്നത്. വീട്ടിലെ കോഴിത്തീറ്റയിൽ സ്വർണ്ണച്ചെയിനുണ്ടെന്നു ലിസി പറഞ്ഞപ്പോൾ അന്വേഷണം ആ വഴിക്കായി. വീട്ടിൽ ചെന്നുനോക്കിയപ്പോൾ കോഴിത്തീറ്റ വേറൊരാൾ കൊണ്ടുപോയിരുന്നു. അവിടെ മുഴുവൻ തെരഞ്ഞു. ഇങ്ങനെ മൂന്നുദിവസത്തെ മർദ്ദനത്തിനും വ്യാപകമായ തെരച്ചിലിനും ശേഷവും മാല ഇതുവരെ കണ്ടെടുത്തിട്ടില്ല.

ചോദ്യം ചെയ്തു മടുത്തപ്പോൾ പൊലീസ് മൂന്നുപേരെയും പേരാമ്പ്ര സർക്കിളിന്റെ മുന്നിൽ ഹാജരാക്കി. അവരുടെ ദീനരോദനം കേട്ട് സർക്കിൾ ഇൻസ്പെക്ടർ അവരുടെ മുന്നിൽ വെച്ചുതന്നെ കൂരാച്ചുണ്ട് പൊലീസുകാരെ ശാസിച്ചുവത്രെ. സർക്കിൾ ഇൻസ്പെക്ടർ 15 രൂപ ലിസിയുടെ കയ്യിൽ കൊടുത്ത് ജീപ്പിനു വീട്ടിലേക്കു പോകാൻ പറഞ്ഞെന്നാണ് അമ്മ മറിയക്കുട്ടി പറഞ്ഞത്.

വീട്ടിലെത്തിയ ലിസി തണുത്ത് ഐസ് കട്ടപോലെ കിടന്നു. മുകളിലേക്കു നോക്കിയപ്പോൾ കണ്ണു താഴോട്ടു ചലിപ്പിക്കാനാകാതെ ലിസി ഭ്രാന്തമായ ഒരവസ്ഥയിലായിരുന്നു. അടുത്തുള്ള വീട്ടുകാരും കോൺഗ്രസ്-ഐ മണ്ഡലം പ്രസിഡണ്ടുമെല്ലാം ചേർന്നാണ് ലിസിയെ കല്ലോട്ട് ഡിസ്പെൻസറിയിലാക്കിയത്. അവിടെ നിന്നും ഡോക്ടർമാർ മെഡിക്കൽ കോളെജിലേക്കയച്ചു. അവിടെ 23-ാം വാർഡിൽ ലിസി ഒമ്പതുദിവസം കിടന്നു. ജില്ലാ കോൺഗ്രസ്-ഐ പ്രസിഡണ്ട് എൻ.പി. മൊയ്തീൻ പൊലീസിന്റെ ഇത്തരം നടപടികൾ ഉന്നത ഉദ്യോഗസ്ഥന്മാരെ അറിയിച്ചിരുന്നതാണ്. അതിനുശേഷം സംഭവമന്വേഷിക്കുന്ന പൊലീസുകാരുടെ തിരക്കായിരുന്നു മെഡിക്കൽ കോളെജിൽ. അന്വേഷണം എവിടെ വരെ എത്തിയെന്നറിയില്ല. അവശയായ ലിസിയെ രണ്ടാമതും മെഡിക്കൽ കോളേജിൽ പ്രവേശിപ്പിച്ചിരിക്കയാണ്. 21-ാം വാർഡിലാണിപ്പോൾ ലിസി കിടക്കുന്നത്.

സ്കറിയ ചേട്ടൻ ഒന്നും പറയുന്നില്ല. ഇനിയും എന്തെല്ലാം അനുഭവിക്കേണ്ടി വരുമെന്നുള്ള ചിന്തയിലാണയാൾ. മെഡിക്കൽ കോളെജിൽ പോയി വരാൻ കൂടി പണി കൂലിയില്ല. തല്ലിയത് പോരെന്നും നന്നായില്ലെന്നും പറഞ്ഞ് ഗ്രൂപ്പ് തിരിഞ്ഞ നാട്ടുകാരുടെ മുന്നിൽ അയാൾ നിശ്ശബ്ദനായി ജീവിക്കുന്നു. നിസ്സഹായതയുടെ ഭ്രാന്തമായ ഒരവസ്ഥയിൽ സ്കറിയ ചേട്ടൻ പത്രമാപ്പീസിലേക്ക് ഓടി വരികയായിരുന്നു.

*മാതൃഭൂമി, 1985.*

# ലാഭക്കൊതിയുടെ വൈദ്യശാസ്ത്രം മനുഷ്യജീവനു ഭീഷണി

പാരലൽ കോളെജുകൾ നടത്തുന്ന ലാഘവത്തോടെ ആശുപത്രികളും നടത്തുക. അവിടെ വേണ്ടത്ര സൗകര്യങ്ങളോ, രക്ഷാനടപടികളോ ഇല്ലാതെ രോഗികളെ മേജർ ഓപ്പറേഷനുവരെ വിധേയമാക്കുക. പാവപ്പെട്ട രോഗികളുടെ സമ്പാദ്യം മുഴുവൻ പിഴിഞ്ഞെടുത്തതിനു ശേഷം ഗുരുതരാവസ്ഥയിൽ അവരെ മെഡിക്കൽ കോളെജിലേക്ക് അയക്കുക. പിന്നെ ബാദ്ധ്യത നിറവേറ്റിയ മട്ടിൽ അടുത്ത രോഗി വരുന്നതും കാത്ത് വല വീശിയിരിക്കുക. ഈ നിലയിലുള്ള സ്വകാര്യ ആശുപത്രികൾ ഗ്രാമങ്ങളിൽ പോലും കൂണു പോലെ മുളച്ചു പൊങ്ങുകയാണ്. ഒരു നിയന്ത്രണവുമില്ല. അവസാനം വൈദ്യശാസ്ത്രവും മനുഷ്യന്റെ ലാഭക്കൊതിയ്ക്ക് കീഴടങ്ങിയിരിക്കുന്നു.

ലാഭക്കൊതിയുടെ 'വൈദ്യശാസ്ത്രം' ഒരു 'മനുഷ്യജീവനൊടുക്കിയതിന്റെ കഥയാണ് വെസ്റ്റ്ഹിൽ പാറവട്ടക്കണ്ടി വിജയന് പറയാനുള്ളത്. അയാളുടെ ഭാര്യ വയനാട്ടിലെ പനമരത്തുകാരി രാജേശ്വരി ആദ്യ പ്രസവത്തെ തുടർന്നുള്ള ഓപ്പറേഷനു വിധേയയായി പ്രജ്ഞയറ്റ് 25 ദിവസം കിടന്നതിനു ശേഷം മരിച്ചു. സുഖ പ്രസവത്തിനായി രാജേശ്വരി അഭയം തേടിയത് മാനന്തവാടിയിലെ ഒരു സ്വകാര്യ ആശുപത്രിയിലാണ്. പ്രസവ വാർഡിലേക്ക് നടന്നുപോയ രാജേശ്വരിയെ മണിക്കൂറുകൾ കഴിഞ്ഞ് തിരിച്ചു കൊണ്ടു വന്നതു ഹൃദയമിടിപ്പ് നിലച്ചുപോയ അവസ്ഥയിലായിരുന്നത്രെ. അനസ്തേഷ്യ നൽകിയതിൽ വന്ന തകരാറായിരിക്കാം കാരണമെന്ന് കരുതുന്നു. പ്രസവത്തിന് സിസേറിയൻ നടത്തി. കുട്ടി മരിച്ചു. നിശ്ചലാവസ്ഥയിൽ 9 ദിവസം കഴിഞ്ഞപ്പോൾ മെഡിക്കൽ കോളെജിലേക്ക് കൊണ്ടുപൊയ്ക്കൊള്ളാൻ ഡോക്ടർ പറഞ്ഞു. ആശുപത്രിയിലെ ബിൽ 5833 രൂപയായിരുന്നു.

വെസ്റ്റ്ഹില്ലിൽ രണ്ടു എരുമകളെ കറന്നു പാലുവിറ്റു കഴിയുന്ന ആളാണ് വിജയൻ. വിവാഹം കഴിഞ്ഞിട്ട് ഒരു വർഷമേ ആയിട്ടുള്ളു. എരുമയെ വിറ്റാണ് ആശുപത്രി ബിൽ അടച്ചത്. മെഡിക്കൽ കോളെജിൽ കൊണ്ടുവന്ന് പത്താം ദിവസമാണ് രാജേശ്വരി മരിച്ചത്.

ഭാര്യയുടെ മരണം നോക്കിക്കാണുന്ന ഒരു ഭർത്താവായി ഈ ദിവസങ്ങളിൽ വിജയനും ആസ്പത്രിയിൽ തന്നെ കഴിയേണ്ടിവന്നു. അപ്പോഴൊക്കെ ഭാര്യയെ നാട്ടിലെ സ്വകാര്യാശുപത്രിയിൽ കൊണ്ടുപോയ ബുദ്ധിമോശത്തെക്കുറിച്ച് ചിന്തിക്കുകയായിരുന്നു അയാൾ. ആശുപത്രിയിൽ ബോധമറ്റു കിടക്കുന്ന രാജേശ്വരിയെ നോക്കി വിജയൻ അവരുടെ കഥ പറഞ്ഞു. എരുമകളെ പോറ്റുന്നതിൽ ഒരു സഹായിയായിരുന്നു രാജേശ്വരി. പാൽ വിൽപനക്കാരൻ എന്ന നിലക്ക് എല്ലാ പണിയുമറിയാവുന്ന ഒരു നാട്ടിൻപുറത്തുകാരിയെ തേടിയാണ് വിജയൻ വയനാടൻ ഗ്രാമത്തിലെത്തിയത്. രാജേശ്വരി ഗ്രാമത്തിന്റെ നന്മ മുഴുവൻ നിറഞ്ഞ മിടുക്കിയായിരുന്നു. അവരുടെ സ്വർണ്ണാഭരണങ്ങൾ നൽകിയാണ് വിജയന്റെ

സഹോദരിയെ കല്ല്യാണം കഴിപ്പിച്ചയച്ചതു പോലും. എല്ലാ ത്യാഗങ്ങളുടേയും അവസാനം അവരെ മരണത്തിലേക്ക് എത്തിച്ച ബുദ്ധിശൂന്യത ഒരു കുറ്റബോധ മായി വിജയനെ വേട്ടയാടുന്നു.

സ്വകാര്യ ആശുപത്രികളിൽ അശ്രദ്ധ കൊണ്ടും പരിചയക്കുറവു കൊണ്ടും രോഗികൾ മരിക്കുന്നത് പുറത്തറിയുന്നില്ല. അത്യാസന്ന നിലയിൽ രോഗിയെ മെഡിക്കൽ കോളെജിലെത്തിയ്ക്കുന്നതോടെ അവരുടെ ബാദ്ധ്യത അവസാനി ക്കുകയാണ്. അതിനു മുമ്പ് പണത്തിനുവേണ്ടി മനുഷ്യ ജീവനിൽ എന്തു സാഹസം കാട്ടാനും അവർ തയ്യാറാകുന്നു. ഓപ്പറേഷനില്ലാതെ പ്രസവം നടക്കി ല്ലെന്നായിട്ടുണ്ട്. പണ്ട് അജ്ഞതയായിരുന്നു രോഗിയുടെ ജീവനൊടുക്കുന്നതെ ങ്കിൽ ഇന്നത് അറിവായി മാറിയിട്ടുണ്ട്. ഏതു വഴിക്കും പണമുണ്ടാക്കാമെന്ന അറിവ്. അപകടങ്ങളും കൈപ്പിഴകളും ഏതു നിമിഷവും മനുഷ്യജീവനെ വേട്ട യാടുന്നുണ്ടല്ലോ എന്നാണ് ഡോക്ടർമാരുടെ മറുപടി. എന്നാൽ മനുഷ്യജീവിതം ഈ മറുപടിയിൽ ഒതുങ്ങുന്നതാണോ?

*മാതൃഭൂമി, 1985.*

# തോട്ടം തൊഴിലാളികൾ തുറന്ന ജയിലിലെ തടവുകാർ

എൺപതിനായിരത്തോളം തൊഴിലാളികൾ പണിയെടുക്കുന്ന വയനാട്ടിലെ തോട്ടം മേഖലകളിൽ ചെന്നാൽ കാലത്തെ പുറകോട്ടു നയിക്കുന്ന നടുക്കുന്ന ആ അവസ്ഥ നേരിട്ടറിയാം. അവിടത്തെ ചായത്തോട്ടങ്ങളിൽ കങ്കാണിയുടെ ചാട്ട വാറടിയുടെ മുഴക്കം നിലച്ചിട്ട് മുപ്പതിനു മേലെ വർഷങ്ങളേ ആയിട്ടുള്ളു. കങ്കാണി പിന്നീട് ചാട്ടവാറില്ലാത്ത മേസ്രിയും ഇപ്പോൾ തോട്ടക്കാരന്റെ മനസ്സിണങ്ങിയ സൂപ്രവൈസറും ആയി മാറിയെന്നെയുള്ളു.

തോട്ടങ്ങളിൽ ഇപ്പോൾ നിസ്സാര കുറ്റങ്ങൾക്ക് പിരിച്ചുവിടലുകൾ വരെ സർവ്വ സാധാരണമായിരിക്കുന്നു എന്നു യൂനിയൻ നേതാക്കളും തൊഴിലാളികളും ആരോപിക്കുന്നു. തൊഴിലാളികളിൽ മുമ്പില്ലാത്തവിധം അച്ചടക്കമില്ലായ്മയും പെരുമാറ്റ ദൂഷ്യവും ഏറിവരികയാണെന്ന് തോട്ടമുടമകളും പറയുന്നു. ശരി ആരു പറയുന്നതിലെങ്കിലുമാകട്ടെ, തൊഴിലാളിയുടെ ദൈന്യത ഒരു സത്യമായിരിക്കുന്നു. ഒരു സൂചനാ പണിമുടക്കു കൂടി ചിന്തയ്ക്കപ്പുറത്തേക്ക് അകന്നുപോയ തൊഴിലാളിയുടെ മനസ്സ് ഏതായാലും ഇന്നലത്തേതു പോലെ തീപ്പൊരി ഉണ്ടാക്കുന്നതല്ല. തൊഴിലാളികൾ എങ്ങനെ അന്തർമുഖരായി മാറി?

ഫാക്ടറി തൊഴിലാളികളിൽ നിന്നും ഒരു ജീവിതോപാധിയെന്ന നിലയിൽ മറ്റു വിവിധ മേഖലകളിൽ പ്രവർത്തിക്കുന്ന തൊഴിലാളി ചില കാര്യങ്ങളിൽ വ്യത്യസ്തനാണ്. ആപൽക്കരങ്ങളായ യന്ത്രങ്ങളുടെ നടുക്കല്ല അവന്റെ പകലും രാത്രിയും. മുകളിൽ ആകാശവും താഴെ ഭൂമിയും. ചുറ്റും ചായയോ കാപ്പിയോ റബ്ബറോ ഏലമോ വിളയുന്ന തോട്ടങ്ങളും. അതിനിടയിലാണവന്റെ ജീവിതം തളച്ചിരിയ്ക്കുന്നത്. മറ്റു തൊഴിലാളികളെ അപേക്ഷിച്ചു നോക്കുകയാണെങ്കിൽ ഒരു തുറന്ന ജയിലിലെ സുഖമനുഭവിക്കുന്നവരാണ് തോട്ടം തൊഴിലാളികൾ. പത്തു മുതൽ അഞ്ചു മണിവരെ ജോലി എന്ന നിലയിൽ സമയത്തിന്റെ തടവുകാരനായി തോട്ടം തൊഴിലാളി മാറിയിട്ടില്ല. 8 മണിക്കൂർ ചെയ്യേണ്ട ജോലി 'ടാസ്ക്ക് വർക്കി'ന്റെ പേരിൽ നാലഞ്ച് മണിക്കൂർ കൊണ്ട് ചെയ്തു തീർത്ത് തോട്ടം തൊഴിലാളിക്ക് മടങ്ങാം. ചായത്തോട്ടങ്ങളിൽ മാത്രമേ ഈ സമ്പ്രദായമുള്ളു. രണ്ടു വർഷം മുമ്പ് ചായയ്ക്ക് വില കുറഞ്ഞപ്പോൾ തോട്ടമുടമകൾ ടാസ്ക് വർക്ക് ഉപേക്ഷിച്ച് 8 മണിക്കൂർ ജോലി ചെയ്യണമെന്നു ശാഠ്യം പിടിച്ചു. ടാസ്ക് വർക്കിലെ വീറും വാശിയും 8 മണിക്കൂർ ജോലിയിൽ തൊഴിലാളി കാണിച്ചില്ല. ക്രമേണ തോട്ടമുടമകൾ ആ സത്യം മനസ്സിലാക്കി- സമയദൈർഘ്യമല്ല വേലയാണ് പ്രധാനമെന്ന്.

ചായ ഇല നുള്ളുന്ന തൊഴിലാളിയാണെങ്കിൽ ഒരുദിവസം 12 കിലോ ഇല നുള്ളണമെന്നാണ് കണക്ക്. ജനുവരി, ഫിബ്രവരി മാസങ്ങളിൽ 9 കിലോ ഇല നുള്ളിയാലും മതി. കണക്കു പ്രകാരമുള്ള ഇലയ്ക്ക് പുറത്ത് കൂടുതൽ പറിക്കുന്ന ഓരോ കിലോ ഇലയ്ക്കും 18 പൈസ തൊഴിലാളിക്ക് കൂലിയായി കിട്ടും.

ആണിനും പെണ്ണിനും തുല്യ കൂലിയാണ്. ഈയിടെ നടന്ന ചർച്ചയെ തുടർന്ന് 14 രൂപ 44 പൈസയാണ് തോട്ടം മേഖലകളിൽ പുതുക്കിയ കൂലി നിശ്ചയിച്ചിരിക്കുന്നത്.

തൊഴിലാളികളിൽ നിന്നെല്ലാം വ്യത്യസ്തമായി തോട്ടം തൊഴിലാളികൾക്ക് ക്ഷേമം ഉറപ്പുവരുത്താനായിട്ടാണ് 1951-ലെ പ്ലാന്റേഷൻ ലേബർ ആക്ട് നടപ്പിലാക്കിയത്. ഇതുകൂടാതെ ഇൻഡസ്ട്രിയൽ ഡിസ്പ്യൂട്ട് ആക്ട് 1947, ഇൻഡസ്ട്രിയൽ എംപ്ലോയ്മെന്റ് ആക്ട് (സ്റ്റാൻഡിങ്ങ് ഓഡർ) 1946. മിനിമം വേജസ് ആക്ട് 1948. പ്രമെന്റ് ഓഫ് വേജസ് ആക്ട് 1936, വർക്ക്മേൻ കോംപൻസേഷൻ ആക്ട് 1923, മെറ്റേണിറ്റി ബേനിഫിറ്റ് ആക്ട് 1961. എംപ്ലോയീസ് പ്രോവിഡന്റ് ഫണ്ട് ആക്ട് 1952 എംപ്ലോയീസ് സ്റ്റേറ്റ് ഇൻഷൂറൻസ് ആക്ട് 1948, ഇൻഡസ്ട്രിയൽ എസ്റ്റാബ്ലിഷ്മെന്റ് നാഷനൽ ആന്റ് ഫെസ്റ്റിവൽ ഹോളിഡെ ആക്ട്, ഫാക്ടറീസ് ആക്ട് 1948, പേമെന്റ് ഓഫ് ബോണസ് ആക്ട് 1965, ഗ്രാറ്റുവിറ്റി ആക്ട് 1970-ൽ തുടങ്ങി എല്ലാ വിഭാഗം തൊഴിലാളികളുടേയും ക്ഷേമത്തെ മുൻനിർത്തി കേന്ദ്രസംസ്ഥാന ഗവണ്മെന്റുകൾക്കും ബാധകമാണ്. തൊഴിലിന്റെ എല്ലാ വശങ്ങളും ഉൾക്കൊണ്ടു കൊണ്ടുള്ള ഇത്രയധികം നിയമങ്ങൾ തൊഴിലാളിക്ക് ക്ഷേമത്തിനായുണ്ടായിട്ടും തോട്ടം തൊഴിലാളി എങ്ങിനെ തുറന്ന ജയിലിലെ തടവുകാരനായി മാറുന്നു? എങ്ങനെ അനാഥത്വം അനുഭവിക്കാൻ കാരണമാകുന്നു?

തോട്ടങ്ങളിലും പണിക്കാരുടെ ക്ഷേമം മുൻനിർത്തിയുള്ള പ്ളാന്റേഷൻ ലേബർ ആക്ട് 1951, 50 ശതമാനമെങ്കിലും നടപ്പിലാക്കിയ തോട്ടങ്ങളില്ലെന്നു തന്നെ പറയാം. ഇക്കാര്യത്തിൽ എന്തെങ്കിലും ചെയ്യാൻ കഴിഞ്ഞതായി മലയാളം പ്ലാൻടേഷനുകളുടെ ഗ്രൂപ്പ് മാനേജർ പറഞ്ഞു: ഞങ്ങൾ പൂർണ്ണമായും ആക്ട് നടപ്പിലാക്കിയെന്ന് അവകാശപ്പെടുന്നില്ല. പടിപടിയായി എല്ലാം നടപ്പിലാക്കുന്ന പ്രവർത്തനത്തിലാണ്. തൊഴിലാളികളുടെ താമസസൗകര്യങ്ങളും മറ്റു പ്രശ്നങ്ങളും മറ്റു തോട്ടങ്ങളിൽ തികച്ചും ദയനീയമാണ്. മലയാളം പ്ളാന്റേഷൻ ഒരപവാദമായി നിൽക്കുന്നു എന്നേയുള്ളൂ. അവർ ആക്ട് നടപ്പിലാക്കാൻ കാണിക്കുന്ന ശുഷ്കാന്തിക്കു പിന്നിൽ ഒരു കാരണം ഉണ്ട്.

മലയാളം പ്ളാന്റേഷനിൽ ഷെയർ നിക്ഷേപരുടെ 40 ശതമാനം ഇപ്പോഴും ബ്രിട്ടീഷുകാരാണ്. ഔവ്വർ വെൽത്ത് ഈസ് ഔവർ ലേബറേഴ്സ്' എന്ന കാഴ്ചപ്പാടിൽ തൊഴിലാളികളുടെ ക്ഷേമം ഉറപ്പ് വരുത്തുന്നതിൽ അവർ തികഞ്ഞ ശ്രദ്ധ കാണിക്കുന്നു. ബ്രിട്ടനിൽ നിന്നും വയനാട്ടിലെത്തി, തോട്ടങ്ങൾ പരിശോധിച്ച് തൊഴിലാളികൾക്കു എത്രമാത്രം സൗകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുത്തു എന്ന് അവർ കൂടെക്കൂടെ മനസ്സിലാക്കി വരുന്നുണ്ടത്രെ. ബ്രിട്ടീഷ് കോമൺസ് സഭയിൽ പോലും വയനാട്ടിലെ തോട്ടം തൊഴിലാളികളുടെ പ്രശ്നങ്ങൾ ഉയർത്തിക്കൊണ്ടു വന്ന സംഭവം ഉണ്ടായിട്ടുണ്ട്. ഇക്കാര്യത്തിൽ നിങ്ങളുടെ പ്ളാന്റേഷൻ ഇൻസ്പക്ടറേക്കാൾ ശ്രദ്ധാലുക്കളാണ് ഞങ്ങളുടെ വിദേശ ഡയറക്ടർമാർ എന്ന് പറഞ്ഞത് കേട്ടപ്പോൾ തലതാഴ്ത്താനേ നിവൃത്തിയുണ്ടായുള്ളൂ.

പ്ളാന്റേഷൻ ആക്ട് കേരളത്തിലെ എല്ലാ തോട്ടങ്ങൾക്കും, ബാധകമാണ്. ചായ, കാപ്പി, ഏലം, കൊക്കോ, റബ്ബർ, എണ്ണപ്പന, (ഓയൽ പാം) എന്നിവ

വിളയുന്ന 5.058 ഹെക്ടറിൽ അധികമുള്ളതും പതിനഞ്ചോ അതിൽ കൂടുതലോ പണിക്കാർ ജോലി ചെയ്യുന്നതുമായ തോട്ടങ്ങളോ, ഈ ആക്ടിന്റെ പരിധിയിൽ വരും. തൊഴിലാളികളുടെ ക്ഷേമത്തിനായുള്ള സമഗ്രമായ ഒരു നിയമം എന്ന നിലക്ക് ഈ ആക്ടിനു വലിയ പ്രാധാന്യമുണ്ട്. എന്നാൽ ഭൂരിപക്ഷം തോട്ടമുടമ കളും മനസ്സുകൊണ്ട് ഈ ആക്ടിനെ അംഗീകരിച്ചു എന്നതല്ലാതെ അവരുടെ തോട്ടങ്ങളിൽ നടപ്പിലാക്കിയിട്ടില്ല. സെക്ഷൻ 1 റൂൾ 44 ൽ പറയുന്ന താമസ സൗകര്യം ഏർപ്പെടുത്തിക്കൊടുക്കൽ, ചായത്തോട്ടങ്ങളിൽ തൊഴിലാളികൾക്ക് പാടികൾ ഉണ്ടെങ്കിലും ആക്ടിൽ പറയുന്ന നിർദ്ദേശങ്ങളും പരിപാടികളും തമ്മിൽ യാതൊരു ബന്ധവും ഇല്ല. ഓരോ തൊഴിലാളികൾക്കും ഓരോ വീടു വേണം. പാടിയിലെ ഓരോ മുറിയിലും ഇപ്പോൾ ഒന്നും രണ്ടും കുടുംബങ്ങൾ താമസി ക്കുന്നു. ബ്രിട്ടീഷുകാരുടെ കാലത്ത് പണിത പാടികൾ ഇപ്പോഴും റിപ്പേർ ചെയ്തി ട്ടില്ല. ഏത് നിമിഷവും ഇടിഞ്ഞുപൊളിഞ്ഞു വീഴാമെന്ന പരുവത്തിലാണ് അധികം പാടികളും. കങ്കാണിമാരുടെ കാലം പോയപ്പോൾ കൂരക്കു പകരം പാടികൾ വന്നു. ഒരു മുറിയും ഒരടുക്കളയുമുള്ള ഇരുണ്ട പാടികൾ. ഒരു ചരിത്രാവശിഷ്ടം പോലെ ഇന്നും വയനാട്ടിലെ തോട്ടങ്ങളിൽ ഇത്തരം പാടികൾ ഉണ്ട്. അതിൽ പുതിയ സൂര്യോദയം കാണാതെ, തൊഴിലാളികൾ കഴിയുകയും ചെയ്യുന്നു. ഒരു മുറിപ്പാ ടിയിൽ രണ്ട് കുടുംബങ്ങൾ താമസിക്കുന്ന ഇരുണ്ട യാഥാർത്ഥ്യത്തിന് ഒരു മാറ്റവും വന്നിട്ടില്ല.

എസ്റ്റേറ്റ് ബംഗ്ലാവുകൾ ആറാറു മാസം കൂടുമ്പോൾ റിപ്പേർ ചെയ്യാനും പുതു ക്കിപ്പണിയാനും സിമന്റ് ലോറികൾ തോട്ടങ്ങളിലേയ്ക്ക് തിരിയുന്നതു തൊഴി ലാളികൾ അവരുടെ പൊട്ടിവീഴാറായ പാടികളിൽ നിന്നു കാണുന്നു. തൊഴിലാ ളികൾക്ക് കുടിവെള്ളം ലഭ്യമാക്കണെന്ന് സെക്ഷൻ 1 റൂൾ 7 മുതൽ പതിനൊന്നു വരെ നിർദ്ദേശിക്കുന്നു. എന്നാൽ എത്ര തോട്ടങ്ങളിൽ തൊഴിലാളികൾക്ക് സൗക ര്യപ്രദമായ രീതിയിൽ കുടിവെള്ളം ലഭിക്കുന്നുണ്ട്? പ്ലാന്റേഷൻ ലേബർ ആക്ട് തന്റെ തോട്ടത്തിൽ കർശനമായി പാലിക്കണമെന്നു നിർബന്ധമുള്ള ഒരു തോട്ട മുടമ മുമ്പൊരു വിദ്യ കാണിച്ചത്രെ. തോട്ടങ്ങളുടെ ഇടയ്ക്കെല്ലാം ഓരോ മൺകൂ ജയിൽ വെള്ളം നിറച്ചുവെച്ചു. കുടിവെള്ളം കൊടുക്കണമെന്നല്ലെ ആക്ടിൽ പറ യുന്നത്. അത് താൻ അക്ഷരം പ്രതി പാലിച്ചിരിക്കുന്നു. തൊഴിലാളികൾ ദാഹി ക്കുമ്പോൾ മൺകൂജകളിൽ വെള്ളം മോന്തിക്കോട്ടെ. ഈ തരം പരിഹാസനടപ ടികൾക്കു കൂടി വഴിപ്പെടാത്ത തോട്ടം ഉടമകളും ഉണ്ട്. തൊഴിലാളികൾ ദൂരസ്ഥ ലങ്ങളിൽ നിന്നാണ് താമസസ്ഥലത്തേയ്ക്ക് വെള്ളം ചുമന്നു വരുന്നത്. ഒന്നും രണ്ടും പാടികൾക്കു മുന്നിൽ ഒരു ടാപ്പ് വെച്ച് കുടിവെള്ളത്തിന്റെ കാര്യം അവിടം കൊണ്ടവസാനിപ്പിച്ച എസ്റ്റേറ്റുകളുമുണ്ട്. അന്തിയാവോളം ഇല നുള്ളി എത്തുന്ന പെണ്ണുങ്ങൾ ഈ ടാപ്പിനു മുന്നിൽ കലഹിക്കുന്ന കാഴ്ച വേദനപ്പെടുത്തുന്ന താണ്. തൊഴിലാളികൾ താമസിക്കുന്ന സ്ഥലത്തു ചുറ്റുപാടും വെളിച്ചം എത്തി ക്കണമെന്നു ആക്ടിൽ പറയുന്നു. എന്നാൽ വൈദ്യുതീകരിച്ച ഒരു പാടിയും വയനാട്ടിലില്ല.

ആക്ട് നടപ്പിലാക്കാൻ പടിപടിയായി ശ്രമിക്കുന്ന മലയാളം പ്ലാന്റേഷൻ പോലും ഇപ്പോൾ പറയുന്നു ഞങ്ങൾ വൈദ്യുതിക്കു വേണ്ടി അപേക്ഷ അയച്ചു

കാത്തിരിപ്പുണ്ടെന്നാണ്. അവരുടെ തന്നെ തമിഴ്നാട്ടിലുള്ള തോട്ടങ്ങളിലെ പാടികൾ വർഷങ്ങൾക്കു മുമ്പേ വൈദ്യുതീകരിച്ചുകഴിഞ്ഞു. സെക്ഷൻ 9 റൂൾ 56,12 (ബി) 16 (എ) പ്രകാരം വീടുകളോട് ചേർന്ന് കക്കൂസ് പണിയണമെന്ന് നിർദ്ദേശിക്കുന്നു. എന്നാൽ അത്തരത്തിലുള്ള പാടികൾ ഒന്നോ രണ്ടോ എസ്റ്റേറ്റുകളിൽ കണ്ടേക്കാം. ബാക്കി ചായത്തോട്ടങ്ങൾക്കിടയിൽ ജീർണ്ണതയുടെ ഒരു മറയായി കാണപ്പെടുന്നതാണ് കക്കൂസ്സുകൾ.

സെക്ഷൻ 10 പ്രകാരം ഓരോ തൊഴിലാളിക്കും മതിയായ ചികിത്സാ സൗകര്യം ഉറപ്പു വരുത്തണം. തൊഴിലാളികളുടെ എണ്ണം കണക്കിലെടുത്ത് ഫസ്റ്റ് എയ്ഡ് ബോക്സ് ഡിസ്പെൻസറി 'ഗാർഡൻ ഹോസ്പിറ്റൽ' ഗ്രൂപ്പ് ഹോസ്പിറ്റൽ എന്നിങ്ങനെ ചികിത്സാസൗകര്യം വികസിച്ചുപോകും. ഒരു ക്വാളിഫൈഡ് മെഡിക്കൽ പ്രാക്ടീഷണറും അദ്ദേഹത്തെ സഹായിക്കാൻ പരിശീലനം സിദ്ധിച്ച നഴ്സും ഒരു മിഡ്വൈഫും ഒരു കമ്പോണ്ടറും ഒരു ഹെൽത്ത് അസിസ്റ്റന്റും എല്ലാ ഗാർഡൻ ഹോസ്പിറ്റലിലും വേണം. 15 കിടക്കകളെങ്കിലും ഗാർഡൻ ഹോസ്പിറ്റലിൽ ഉണ്ടായിരിക്കണം. ഗ്രൂപ്പ് ഹോസ്പിറ്റൽ ഇതിലും വിപുലീകരിച്ചതായിരിക്കണം. ചുരുങ്ങിയത് 100 കിടക്കകളെങ്കിലുമുള്ള ആശുപത്രി, ഓപ്പറേഷൻ തിയേറ്റർ, എക്സ്റേ ബ്ലോക്ക്, ഫിസിക്കൽ തെറാപ്പി, 'സെന്റർ, ട്രീറ്റ്മെന്റ് ബ്ലോക്ക്, പ്രസവമുറി ടി.ബി, വിഡി ക്ലിനിക്കുകൾ. പരിശോധനാ മുറി എല്ലാ ഉപകരണങ്ങളോടും കൂടിയ ക്ലിനിക്കൽ ലാബറട്ടറി' സ്പെൻസറി അടുക്കള, കക്കൂസും കുളിമുറിയും സ്റ്റോർ റൂം, മോർച്ചറി, പോസ്റ്റ്മോർട്ടം റൂം എന്നിവയെല്ലാം ഗ്രൂപ്പ് ആശുപത്രിയിൽ ഉണ്ടായിരിക്കണമെന്നാണ് നിബന്ധന. എന്നാൽ ആക്ടിൽ പറഞ്ഞ നിബന്ധനകൾ പാലിക്കുന്ന ഒരു ആശുപത്രിയും വൻകിട തോട്ടങ്ങൾ കൂടി നടപ്പിലാക്കിയിട്ടില്ല.

ചില തോട്ടങ്ങൾ അവരുടെ തൊഴിലാളികളെ രോഗം വന്നാൽ അതിന്നായുള്ള സ്വകാര്യ ഡോക്ടർമാരുടെ അടുത്തേക്ക് വിടും. ഓരോ വർഷവും ഈ സ്വകാര്യ ഡോക്ടറുമായി തോട്ടമുടമകൾ ഒരു കരാറിലെത്തുന്നു. ഒരുവർഷം ഇത്ര രൂപയുടെ മരുന്നേ തൊഴിലാളികൾക്കു വേണ്ടി ഉപയോഗിക്കാവൂ എന്ന്. ഈ കരാർ അക്ഷരം പ്രതി പാലിക്കുന്ന സ്വകാര്യ ഡോക്ടർ ടൈഫോയ്ഡ് പിടിച്ച രോഗി ചെന്നാൽ തലവേദനയുടെ ഗുളിക കൊടുക്കുന്നു. കരാർ ലംഘിച്ചാൽ തോട്ടമുടമ മറ്റു ഡോക്ടർമാരെ തേടിപ്പോകും. ഒരു രോഗിയെ പരിശോധിച്ചാൽ കരാറുപ്രകാരം കിട്ടുന്ന പരിശോധനാ ഫീസ് 3 രൂപയും നഷ്ടമാകും. തൊഴിലാളികളുടെ ആരോഗ്യപരിപാലനത്തിൽ തോട്ടമുടമകൾ എന്തുകൊണ്ട് ശ്രദ്ധിക്കുന്നില്ലെന്നത് അത്ഭുതമായിരിക്കുന്നു. ശുചിത്വം പാലിക്കാൻ അറിയാത്ത തൊഴിലാളികളെക്കാൾ അജ്ഞതയാണ് മുതലാളി ഇക്കാര്യത്തിൽ കാണിക്കുന്നത്.

സ്വാതന്ത്ര്യപ്പിറവി ദിനത്തിൽ പാടിയിലെ കുട്ടികൾക്ക് കാലാകാലമായി നൽകിവരുന്ന മിഠായി വിതരണം ചില തോട്ടമുടമകൾ നഷ്ടത്തിന്റെ പേരിൽ നിർത്തലാക്കി. ഇന്നു ചായക്ക് കിലോവിന്ന് 40 രൂപ വരെ എത്തി. എന്നാൽ അന്ന് നിർത്തിയ പത്തുറുപ്പികയുടെ സ്വാതന്ത്ര്യപ്പിറവി ആഘോഷം വീണ്ടും തുടരാൻ അവരുടെ മനസ്സ് തയ്യാറായിട്ടില്ല.

പൊലീസ് പിടിച്ച് കേസ്സാക്കി കോടതി വളപ്പിൽ ദീർഘകാലത്തെ കസ്റ്റഡി

യിൽ കഴിയുന്ന വാഹനങ്ങളെ ഓർമ്മിപ്പിക്കുന്നതാണ് ആശുപത്രി കെട്ടിടത്തിന് മുന്നിൽ ഒരുക്കിയിട്ട ആംബുലൻസ് വാൻ. ആംബുലൻസ് ഏർപ്പെടുത്തിയിട്ടുണ്ടെന്നതിനു ഒരു തെളിവു മാത്രമായി അത് ആശുപത്രി പരിസരത്തു ചത്തുകിടക്കുന്നു.

മേപ്പാടിക്കടുത്ത് ഒരു എസ്റ്റേറ്റ് ആശുപത്രിയിൽ പ്രസവത്തിനായി ഒരു തൊഴിലാളി സ്ത്രീയെ കൊണ്ടുവന്നു. രണ്ടുദിവസം അവിടെ വെച്ചു പൊറുപ്പിച്ച് അവസാന നിമിഷത്തിലാണ് അരമണിക്കൂറിനകം ഗർഭിണിയെ കോഴിക്കോട് മെഡിക്കൽ കോളെജിൽ എത്തിക്കണമെന്ന് ഡോക്ടർ ഉപദേശിച്ചത്. 73 കിലോമീറ്റർ അകലെയുള്ള മെഡിക്കൽ കോളെജിൽ അരമണിക്കൂർ കൊണ്ട് എങ്ങനെ എത്തിച്ചേരും? അതും അവരുടെ ചത്തുപോയ ആംബുലൻസിൽ. ഗത്യന്തരമില്ലാതെ അവർ കൽപറ്റയിലെ ഒരു സ്വകാര്യ ആശുപത്രിയിൽ അഭയം തേടി. അവിടെ ചികിത്സയ്ക്കു വേണ്ടി വന്ന വൻതുക തൊഴിലാളി തന്നെ കൊടുക്കേണ്ടി വന്നു.

സെക്ഷൻ 11 പ്രകാരം 150-ൽ അധികം തൊഴിലാളികൾ പണിക്കുള്ള തോട്ടങ്ങളിൽ കാന്റീൻ ഉണ്ടായിരിക്കണമെന്നു നിർദ്ദേശിക്കുന്നു. എന്നാൽ നേരത്തെ തോട്ടങ്ങളിൽ ഏർപ്പെടുത്തിയ കാന്റീൻ ഇപ്പോൾ അപ്രത്യക്ഷമായിരിക്കയാണ്. കാലത്തു വെച്ചു കൊണ്ടുവരുന്ന ഭക്ഷണപ്പൊതിയിലാണ് ഇപ്പോൾ തോട്ടം തൊഴിലാളിയുടെ ആരോഗ്യം നിലനിർത്തുന്നത്. സെക്ഷൻ 12 പ്രകാരം 50 സ്ത്രീ തൊഴിലാളികൾ ഉള്ള തോട്ടങ്ങളിൽ അവരുടെ 6 വയസ്സിനു താഴെയുള്ള കുട്ടികളുടെ പരിപാലനത്തിന്നായി ക്രെഷ് ഏർപ്പെടുത്തണമെന്നു നിർദ്ദേശമുണ്ട്. ചായത്തോട്ടങ്ങളിൽ ഏതാണ്ടെല്ലാറ്റിലും ക്രെഷുകൾ നടത്തുന്നു. എന്നാൽ ആക്ട് നിർദ്ദേശിക്കുന്ന സൗകര്യങ്ങളോ നിബന്ധനകളോ പാലിക്കാത്തവയാണ് ഈ ചിരപുരാതന ക്രെഷുകൾ, കാപ്പി ഏലം തോട്ടങ്ങളിലധികവും ക്രെഷ് നിർമ്മിച്ചിട്ടേയില്ല. 2 വയസ്സിനു താഴെയുള്ള ഓരോ തൊട്ടിൽ ഏർപ്പെടുത്തണമെന്നുണ്ട്, ക്രെഷ് ഹാളിൽ ഫർണീച്ചറും കളിസ്ഥലവും വേണമെന്നുണ്ട്. ലാട്രിനും വാഷ്റൂമും ക്രെഷിനോടനുബന്ധിച്ചു വേണം. ക്രെഷിൽ കുട്ടികളെ നോക്കാൻ പരിശീലനം സിദ്ധിച്ച ആയയെ നിയമിക്കണം. കുട്ടികൾക്ക് പാൽ കൊടുക്കാനുള്ള സംവിധാനവും വേണം. സോപ്പും എണ്ണയും കൊടുക്കണം. എന്നാൽ ആക്ടിൽ പറഞ്ഞതിന്റെ ഒരു ശതമാനം പോലം നടപ്പിലാക്കിയ ക്രെഷുകൾ വളരെ ചുരുക്കമാണ്. പരിശീലനം സിദ്ധിച്ച ആയയ്ക്കു പകരം തോട്ടത്തിൽ പണിയെടുക്കാൻ വയ്യാതായ കിഴവികളെയാണ് ക്രെഷിൽ കുട്ടികളെ നോക്കാനായി നിയമിച്ചിരിക്കുന്നത്. പോഷകാഹാരങ്ങളായി കഞ്ഞിയും പയറും കൊടുക്കുന്ന ക്രെഷുകളും ഉണ്ട്. മുതിർന്ന കുട്ടികൾക്കു വിദ്യഭ്യാസ സൗകര്യം ഏർപ്പെടുത്തി കൊടുക്കണമെന്നുള്ള സെക്ഷൻ 14-ൽ പറയുന്ന നിയമവും ഭൂരിപക്ഷം തോട്ടങ്ങളും നടപ്പാക്കിയിട്ടില്ല.

തൊഴിലാളി ക്ഷേമത്തിന് ഗവണ്മെന്റ് കൊണ്ടുവന്ന നിയമങ്ങൾ തോട്ടങ്ങളിൽ നടപ്പിലാക്കിയിട്ടുണ്ടോ എന്ന് പരിശോധിക്കാനാണ് ഓരോ മേഖലയിലും പ്ലാന്റേഷൻ ലേബർ ഇൻസ്പെക്ടർമാരെ നിയമിച്ചിരിക്കുന്നത്. അവർ എല്ലാ തോട്ടങ്ങളിലും പരിശോധന നടത്തി പ്ലാന്റേഷൻ ലേബർ ആക്ടിലെ നിർദ്ദേശങ്ങൾക്കെതിരെ നിയമ നടപടികൾ എടുക്കേണ്ടവരാണ്. തൊഴിലാളി ക്ഷേമത്തിന്നു

സമഗ്രമായ നിയമങ്ങളാണ് ഗവണ്മെന്റ് ആവിഷ്ക്കരിച്ചിട്ടുള്ളതെങ്കിലും അതു നടപ്പിലാക്കാതിരിക്കുന്ന തോട്ടമുടമക്ക് ഏറ്റവും കൂടിയ ശിക്ഷയായി ലഭിക്കുക 500 രൂപയുടെ പിഴയാണ്. തൊഴിലാളികൾക്ക് താമസസൗകര്യങ്ങൾ ഏർപ്പെടുത്തിയില്ല എന്നൊരു കേസ്സിൽ തോട്ടമുടമ ഈ നിസ്സാരശിക്ഷ സന്തോഷത്തോടെ സ്വീകരിക്കും. ഒരു ലക്ഷം രൂപ മുടക്കി വീടുകളുണ്ടാക്കേണ്ടിടത്ത് 500 രൂപ പിഴയടച്ച് സ്വസ്ഥമായി കഴിയാമല്ലൊ. ഇതുപോലെ കുടിവെള്ളം നൽകിയില്ലെങ്കിലും, കക്കൂസ് ഉണ്ടാക്കിക്കൊടുത്തില്ലെങ്കിലും പ്ലാന്റേഷൻ ഇൻസ്പെക്ടർ പേടിപ്പിക്കാനെടുക്കുന്ന കേസ്സ് ഫലത്തിൽ തോട്ടമുടമയെ യാതൊരു വിധത്തിലും ശല്യം ചെയ്യുന്നതല്ല.

പിഴയായി 500 രൂപ കെട്ടാം. പിന്നെ താനെന്തിനു ലക്ഷങ്ങൾ മുടക്കി തോട്ടം തൊഴിലാളികൾക്ക് സൗകര്യമേർപ്പെടുത്തിക്കൊടുക്കുന്നു? ഒരു തോട്ടമുടമ യാഥാർത്ഥ്യം പറഞ്ഞു. തോട്ടങ്ങളിൽ തൊഴിലാളികളുടെ ക്ഷേമത്തിന്നായുള്ള നിയമങ്ങൾ നടപ്പിലാക്കാതിരുന്നിട്ടും കേസ്സുകൾ വളരെ കുറവാണ്. പ്ലാന്റേഷൻ ഇൻസ്പെക്ടർക്ക് കേസ്സെടുക്കുന്നതിന് മുമ്പ് റിപ്പോർട്ട് നൽകണം. പ്രയോഗത്തിലില്ലാത്ത ഉയർന്ന അധികാരപദവിയും കുറഞ്ഞ ശമ്പളവുമായി തോട്ടങ്ങൾ പരിശോധിക്കാൻ ചെല്ലുന്ന പ്ലാന്റേഷൻ ഇൻസ്പെക്ടർ തോട്ടമുടമകൾ നൽകുന്ന ഒരു കിലോ ചായപ്പൊടിയിലോ ഒരു കിലോ കാപ്പിയിലോ വീണുപോയിട്ടല്ല കേസ്സുകളുടെ എണ്ണം കുറയുന്നത്. പ്ലാന്റേഷൻ ആക്ട് നടപ്പിലാക്കാത്തതിന്ന് ഒരു തോട്ടമുടമയ്ക്കെതിരെ ഇൻസ്പെക്ടർ കേസ്സ് എടുത്തെന്നിരിക്കട്ടെ. അയാൾ അതു സസന്തോഷം സ്വീകരിക്കുന്നു. കേസ്സ് വാദിച്ച് ഉടമ കുറ്റക്കാരനാണെന്ന് കണ്ടാൽ കൂടിയ ശിക്ഷ 500 രൂപയും അടയ്ക്കും. അതോടെ കേസ്സു തീർന്നു. പിന്നീടു തന്റെ അധികാര ഗർവ്വുമായി പ്ലാന്റേഷൻ ഇൻസ്പെക്ടർ എങ്ങിനെ വീണ്ടും അയാളുടെ തോട്ടം പരിശോധനയ്ക്കു ചെല്ലും? വയ്യാവേലിക്കൊന്നും പോകാതെ കിട്ടുന്നതും വാങ്ങി ഒതുങ്ങി കൂടുന്ന കുറഞ്ഞ ശമ്പളക്കാരുടെ നിരയിലാണ് സമഗ്രമായ ഇത്രയധികം നിയമങ്ങളുടെ സൂക്ഷിപ്പുകാരായ പ്ലാന്റേഷൻ ഇൻസ്പെക്ടർമാർ.

1981–ൽ ചായത്തോട്ടങ്ങൾ വമ്പിച്ചൊരു പ്രതിസന്ധിയിലായി. ചായയുടെ വില കുത്തനെ ഇടിഞ്ഞു. അന്നു തോട്ടം ഉടമകളുടെ പരിഭ്രമം ഏറ്റുവാങ്ങാൻ തൊഴിലാളിയുടെ അവകാശങ്ങളിൽ തോട്ടമുടമകൾ കൈവെച്ചപ്പോൾ പോലും തൊഴിലാളി എതിർത്തില്ല. കാലാകാലമായി നിലനിന്നുപോന്ന ടാക്സ് വർക്ക് സമ്പ്രദായം തൊഴിലാളി യൂനിയനുകളോട് പോലും ആലോചിക്കാതെയാണത്രെ ഒരു നാൾ തോട്ടമുടമകൾ മാറ്റിമറിച്ചത്. രണ്ടു വർഷക്കാലം ചായത്തോട്ടങ്ങളിലെ പ്രതിസന്ധിയുടെ പേരിൽ തൊഴിലാളികളുടെ സമരവീര്യം മരവിപ്പിച്ചു നിർത്താൻ തോട്ടമുടമകൾക്കു കഴിഞ്ഞു. യൂണിയനുകൾ നിസ്സഹായരായിരുന്നു. സ്വാതന്ത്ര്യപിറവിയിലെ മിഠായി വിതരണം പോലും നിർത്തിയ സാഹചര്യത്തിൽ തൊഴിലാളി എസ്റ്റേറ്റ് ബംഗ്ലാവുകളിലേയ്ക്ക് നോക്കി. നഷ്ടത്തിന്റെ പേരിൽ അവിടെ പാതിരയ്ക്ക് ഒരു നിയോൺ ബൾബു പോലും കെടുത്തിയിരുന്നില്ല. സമരാവേശമല്ല സഹനശക്തിയാണ് ഇന്ത്യൻ തൊഴിലാളികളുടെ പ്രത്യേകതയെന്നു തെളിഞ്ഞ കാലഘട്ടമായിരുന്നു അത്.

## തൊഴിലാളികളിൽ നിന്ന് അകലുന്ന ട്രേഡ് യൂനിയനുകൾ

വയനാട്ടിലെ തോട്ടം മേഖലയിലെ 80,000 തൊഴിലാളികൾക്കായി 13 വ്യത്യസ്ത ട്രേഡ് യൂണിയനുകൾ ഇപ്പോൾ പ്രവർത്തിക്കുന്നു. പതിനഞ്ചായിരം സ്ഥിരം തൊഴിലാളികളേ തൊട്ടമേഖലയിൽ ഉള്ളൂവെന്നാണ് യൂണിയൻ നേതാക്കൾ പറഞ്ഞത്. ബാക്കിയുള്ളവരെല്ലാം താൽക്കാലിക തൊഴിലാളികളാണ്. ഈ പതിനഞ്ചായിരം തൊഴിലാളികളെ കക്ഷിരാഷ്ട്രീയ ബലത്തിന്റെ ഏറ്റക്കുറവനുസരിച്ച് വിവിധ യൂണിയനുകൾ വീതിച്ചെടുത്തിരിക്കുന്നു. മാർക്സിസ്റ്റ് തൊഴിലാളിയും മുസ്‌ലിം ലീഗ് തൊഴിലാളിയും സി.പി.ഐ തൊഴിലാളിയുമൊക്കെയാണവർ.

തൊഴിലാളികളുടെ ഇടയിൽ യൂണിയൻ പ്രവർത്തനം പണ്ടേപോലെ ഫലിക്കുന്നില്ലെന്ന് എല്ലാ യൂണിയൻ നേതാക്കളും തുറന്നു സമ്മതിച്ചു. യൂണിയൻ പ്രവർത്തനം ഒരു ജീവിതോപാധിയായി മാറിയപ്പോൾ നേതാവ് കൂടുതൽ സുഖസൗകര്യങ്ങൾക്കു പിന്നാലെ പോകാൻ തുടങ്ങിയെന്ന് അനുഭവങ്ങളിൽ നിന്ന് തൊഴിലാളി പഠിച്ചുകഴിഞ്ഞു. യൂണിയനുകളോട് തൊഴിലാളികൾക്കു വന്ന വിശ്വാസ നഷ്ടത്തിന്റെ ആഴം എത്രയുണ്ടെന്ന് ഇതു തെളിയിക്കുന്നു. തൊഴിലാളികളുടെ പ്രശ്നപരിഹാര ചർച്ചയ്ക്ക് സ്വന്തം കാറോടിച്ചാണ് യൂണിയൻ നേതാവ് എത്തുന്നത്. തോട്ടമുടമയേയും യൂണിയൻ നേതാവിനെയും തിരിച്ചറിയാൻ വയ്യാത്ത ഒരവസ്ഥയിൽ തൊഴിലാളി രണ്ടുകൂട്ടരേയും ഒരേപോലെ കാണാനും ആശ്രയിക്കാനും നിർബന്ധിതനാകുന്നു.

"പ്രശ്നങ്ങൾ വരുമ്പോൾ അവർക്കു യൂണിയൻ വേണം. അല്ലാത്തപ്പോൾ മാസവരിസംഖ്യയും കൂടി തരാൻ മടിയാണ്." വഴിക്ക് കാറുനിർത്തി ഒരു നേതാവ് അയാളുടെ പ്രശ്നങ്ങൾ പറഞ്ഞു.

തൊഴിൽ പ്രശ്നങ്ങളേയും മാസവരിസംഖ്യയേയും കൂട്ടിക്കുഴയ്ക്കുന്ന ഒരു തൊഴിലാളിവർഗ്ഗ വീക്ഷണമാണ് യഥാർത്ഥത്തിൽ തൊഴിലാളി യൂണിയനുകളുടെ ഇടയിൽ ഇന്നു നിലനിൽക്കുന്നത്. വയനാട്ടിൽ തോട്ടം തൊഴിലാളികളുടെ ഇടയിലെ 12 യൂണിയനുകളിൽ രണ്ടോ മൂന്നോ എണ്ണം ഒഴിച്ച് ബാക്കി എല്ലാ യൂണിയനുകളും ചേർന്ന് ഇപ്പോൾ ഒരു ആക്ഷൻ കൗൺസിലിന്റെ പ്രവർത്തനങ്ങളെ വിലയിരുത്തിയ ഒരു സാധാരണ തൊഴിലാളി പറഞ്ഞു. "ആക്ഷൻ കൗൺസിലല്ല ഓക്ഷൻ കൗൺസിലാണത്."

തൊഴിലാളി യൂണിയനുകളുടെ ആക്ഷൻ കൗൺസിൽ കൊണ്ട് എന്താണുദ്ദേശിക്കുന്നത്? യൂണിയൻ നേതാക്കൾ വ്യത്യസ്തങ്ങളായ ഉത്തരങ്ങളാണ് തന്നത്. ആശയപരമായും പ്രവർത്തന മേഖലകളിലൂടെയും വർഗ ശത്രുക്കളായി അന്യോന്യം കാണുന്ന രാഷ്ട്രീയ പാർട്ടികളുടെ തൊഴിലാളി യൂണിയനുകൾ ആക്ഷൻ കൗൺസിലിന് കീഴിൽ സർക്കസ് കൂടാരത്തിലെ വന്യമൃഗങ്ങളെപ്പോലെ. തൊഴിലാളികളുടെ പൊതുവായ പ്രശ്നങ്ങൾ ഈ ആക്ഷൻ കൗൺസിലിന്റെ തീരുമാനത്തിന് വിധേയമായിരിക്കുമെന്നാണ് പല യൂണിയൻ നേതാക്കളും പറഞ്ഞത്. എന്താണ് തൊഴിലാളിയെ അഭിമുഖീകരിക്കുന്ന പൊതുവായ പ്രശ്നങ്ങൾ. ജോലിസ്ഥിരത, കൂലി, ബോണസ്സ് മറ്റ് ആശ്വാസ നടപടികൾ- ഇങ്ങിനെ

യുള്ള പൊതുപ്രശ്നങ്ങൾക്കപ്പുറം തൊഴിലാളികളുടെ മറ്റെന്ത് പ്രശ്നങ്ങളാണ്. ആക്ഷൻ കൗൺസിലിന് പുറത്തു ഓരോ യൂണിയനും സ്വന്തമായി, ഏറ്റെടുക്കേണ്ടിവരിക. വിവാഹം, മരണം തുടങ്ങിയ വ്യക്തിപരമായ കാര്യങ്ങൾ മാത്രമോ? അത്തരം വ്യക്തിപരമായ പ്രശ്നങ്ങൾ നടത്തിക്കൊടുക്കാൻ മാസത്തിൽ രണ്ടു രൂപവീതം നൽകി ഒരു തൊഴിലാളി യൂണിയനിൽ അംഗമായി ചേരണോ?

കച്ചവട രാഷ്ട്രീയം പോലെ കച്ചവട ട്രേഡ് യൂണിയനിസവും ഇവിടെ വേരുറച്ചു കഴിഞ്ഞെന്നാണ് ഈ ആക്ഷൻ കൗൺസിൽ തെളിയിക്കുന്നത്. അതാത് രാഷ്ട്രീയ കക്ഷികൾക്ക് തൊഴിലാളികളെ പിടിച്ച് നിർത്താനുള്ളതാണ് യൂണിയനുകൾ! അല്ലാതെ അവന്റെ ഗുണത്തിനല്ല" ഒരു ട്രേഡ് യൂണിയൻ നേതാവ് തുറന്നു പറഞ്ഞു. വ്യവസായ നിയമങ്ങൾ ക്രോഡീകരിച്ച ഒരിംഗ്ലീഷ് പുസ്തകവും അയാൾ എടുത്തു കാണിച്ചു. ഈ പുസ്തകമാണ് തൊഴിലാളികളിൽ നിന്നും യൂണിയൻ നേതാക്കളെ രക്ഷപ്പെടുത്തുന്നതെന്നും അയാൾ അഭിപ്രായപ്പെട്ടു. പിരിച്ചുവിടൽ ഉൾപ്പെടെ ഏതു നടപടികൾ വന്നാലും പുസ്തകം നിവർത്തി വകുപ്പ് പറയുമ്പോൾ പാവം തൊഴിലാളി നിശ്ശബ്ദനായി തിരിച്ചു പോകുമത്രെ. തോട്ടം മേഖലയിൽ മുമ്പു നടചന്ന രണ്ടുമൂന്നു സമരങ്ങൾ പരാജയപ്പെട്ടതിന്റെ പാഠങ്ങൾ ഉൾക്കൊണ്ടാണ് 1970-ൽ സൗത്ത് വയനാട് ട്രേഡ് യൂണിയൻ ആക്ഷൻ കൗൺസിൽ രൂപം കൊള്ളുന്നത്. ഓരോ യൂണിയനും സ്വന്തമായി നടത്തുന്ന സമരമുറകളെ മറ്റ് യൂണിയനുകളെ ഉപയോഗിച്ച് നേരിടുന്ന തോട്ടമുടമകളുടെ തന്ത്രം ഈ ആക്ഷൻ കൗൺസിൽ രൂപീകരണത്തോടെ പൊളിക്കാൻ കഴിഞ്ഞിട്ടുണ്ടെന്ന് ഒരു നേതാവ് അഭിപ്രായപ്പെട്ടു. അയാൾ കാണുന്ന നേട്ടം അതുമാത്രമാണ്. എന്നാൽ ആക്ഷൻ കൗൺസിലിന്റെ നിറമില്ലാ കൊടിയുടെ കീഴിൽ എല്ലാ തൊഴിലാളികളെയും അണി നിരത്തിയപ്പോൾ തൊഴിലാളികൾക്ക് സമരവീര്യം കുറയുകയും നിസ്സഹായരായി ആക്ഷൻ കൗൺസിലിന്റെ പേരിൽ ഒരുരക്ഷാബോധം പേറി നടക്കുന്നവർ മാത്രമായി തീരുകയും ചെയ്തിട്ടുണ്ടെന്നു നേതാവ് സമ്മതിക്കുന്നു. തൊഴിലാളികൾ മുമ്പില്ലാത്ത വിധം തങ്ങളോട് അടുത്തുവരികയും അനുസരണയുള്ളവരുമായി മാറുകയും ആണെന്നു തോട്ടമുടമകളുടെ ഒരു പ്രതിനിധിയും പറഞ്ഞു. ഈ അഭിപ്രായ പ്രകടനത്തെ ആക്ഷൻ കൗൺസിൽ കൊണ്ടു തോട്ടം മേഖലയിൽ വന്ന ഒരു നന്മയായും ഗുണമായും ഏതെങ്കിലും ഒരു ട്രേഡ് യൂണിയൻ അംഗീകരിക്കുമോ? ദേശീയ തലത്തിൽ തന്നെ വ്യത്യസ്ത തൊഴിലാളി യൂണിയനുകൾ ഒരു ഐക്യനിര ഉണ്ടാക്കിയ കാര്യമാണ് ഈ ആക്ഷൻ കൗൺസിലിനെ ന്യായീകരിക്കാൻ ചിലർ എടുത്തു കാണിക്കുന്നത്. ദേശീയതലത്തിൽ വന്ന ആ ഐക്യനിരയുടെ പിന്നിൽ ചില ദേശീയ രാഷ്ട്രീയ പ്രശ്നങ്ങളും ഉൾക്കൊള്ളുന്നുണ്ട്. അതിന്റെ മറവിൽ ഒരു പ്രദേശത്തെ നാനാവിധ യൂണിയനുകളെയും ചേർത്ത് ഒരൈക്യനിര ഉണ്ടാക്കി അപ്പോഴപ്പോൾ ഉണ്ടാകുന്ന തൊഴിലാളി പ്രശ്നങ്ങൾക്കു ശാശ്വത പരിഹാരം കണ്ടെത്താമെന്ന് ആക്ഷൻ കൗൺസിലുകാർ ധരിച്ചു പോയതു ഇപ്പോൾ പിശകാണെന്ന് അവരിൽ ചിലർ സമ്മതിക്കുന്നുണ്ട്.

തൊഴിലാളികളുടെ ഐക്യനിരയ്ക്ക് പകരം തൊഴിലാളി യൂണിയനുകളുടെ ഐക്യനിരയാണ് ഇതുകൊണ്ട് ഫലവത്തായത്. കുപ്പായം മാറുന്നതുപോലെ

യാണത്രെ ഇപ്പോൾ തൊഴിലാളി യൂണിയൻ മാറ്റം നടത്തുന്നത്. "പൊതുവായ പ്രശ്നങ്ങളിൽ എല്ലാ യൂണിയനുകളും ചേർന്നാണ് തീരുമാനമെടുക്കുന്നതെന്നു വരുമ്പോൾ ഏതു കൊടി പിടിച്ചാലെന്താ?" തൊഴിലാളി ചോദിക്കുന്നു. "വർഗ്ഗ ബോധം നശിച്ചു, അവകാശബോധം നശിച്ചു." ഒരു യൂണിയൻ നേതാവ് ഇപ്പോൾ തൊഴിലാളികളെ വിലയിരുത്തുന്നു. ആക്ഷൻ കൗൺസിൽ രൂപികരിച്ചതിന് ശേഷവും തൊഴിലാളികളുടെ മൗലിക പ്രശ്നങ്ങളുടെ പേരിൽ നടന്ന സമരങ്ങളിലും കീഴടങ്ങലിന്റെ അവസാനം തന്നെയായിരുന്നുവെന്ന് തൊഴിലാളികൾ കുറ്റപ്പെടുത്തുന്നു. തൊഴിലാളികളിൽ അടിച്ചേൽപ്പിക്കപ്പെട്ട സമരങ്ങളായിരുന്നു അതെന്ന് ആക്ഷൻ കൗൺസിൽ പിന്നീട് ഐക്യപ്രമേയം അംഗീകരിച്ചു. സമരങ്ങളുടെ പരാജയങ്ങൾ ഇക്കാരണങ്ങൾ കൊണ്ടൊക്കെയാണെന്ന് തൊഴിലാളികളെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. തൊഴിലാളികളുടെ സമഗ്രമായ ക്ഷേമത്തിനു ഗവൺമെന്റ് ആവിഷ്കരിച്ച നിയമങ്ങൾ നടപ്പിലാക്കാൻ മറ്റാരേക്കാളും ജാഗ്രത പുലർത്തേണ്ട തൊഴിലാളി യൂണിയൻ നേതാക്കൾ ഇക്കാര്യത്തിൽ ശമ്പളം തികയാത്ത പ്ലാന്റേഷൻ ഇൻസ്പെക്ടർമാരുടേയും ലേബർ ഓഫീസർമാരുടേയും നിരയിൽ തന്നെയാണ്.

തൊഴിലാളികൾക്ക് അർഹമായ അവകാശങ്ങൾ നേടിക്കൊടുക്കുന്നതോടൊപ്പം അവരിൽ നിലകൊള്ളുന്ന സാംസ്കാരിക ജീർണ്ണതകളെ തുടച്ചുമാറ്റാനും മുമ്പ് തൊഴിലാളി യൂണിയനുകൾ ശ്രമിച്ചിരുന്നു. വയോജന വിദ്യാഭ്യാസ ക്ലാസ്സുകൾ വരെ തൊഴിലാളി മേഖലകളിൽ യൂണിയൻ പ്രവർത്തകർ ഏറ്റെടുത്ത ഒരു കാലമുണ്ടായിരുന്നു. എന്നാൽ സ്വന്തം രാഷ്ട്രീയ സിദ്ധാന്തങ്ങളെ പോലും തൊഴിലാളികളെ പഠിപ്പിക്കാൻ ഇന്നു യൂണിയനുകൾക്ക് പദ്ധതി ഇല്ല. യൂണിയനിൽ അയ്യായിരം അംഗങ്ങളുണ്ടെന്ന് അവകാശപ്പെട്ട ഒരു നേതാവിനോട് യൂണിയന്റെ മാസവരുമാനത്തെക്കുറിച്ച് തിരക്കി. ഒരാൾ രണ്ടു രൂപയാണ് വരിസംഖ്യയടക്കേണ്ടത്. അതിന്നു പുറത്ത് ബോണസ്സും അരിയേഴ്സുമൊക്കെ വരുമ്പോൾ പത്തു റുപ്പികയും. വരിസംഖ്യ തന്നെ മാസത്തിൽ പതിനായിരം രൂപ വരുമ്പോൾ ഇത്രയും തുക എന്തിനുവേണ്ടി ചെലവഴിക്കുന്നു എന്ന ചോദ്യത്തിനു നേതാവ് ഒഴിഞ്ഞുമാറി. 5000 അംഗങ്ങളിൽ പകുതിപേരും ക്രമമായി വരിസംഖ്യ തരാത്തവരാണ്. പിന്നെ മാസവരുമാനത്തിൽ എന്തെല്ലാം ചെലവുകളുണ്ട്, നാല് ഫുൾടൈം പ്രവർത്തകർ, നാല് സ്ഥലങ്ങളിലായി ഓഫീസ്, ടെലഫോൺ ബിൽ, ഇടക്കിടക്ക് വരുന്ന തിരുവനന്തപുരം യാത്രകൾ എല്ലാംകൂടി അവസാനം ഒരു വരുമാനവും ഇല്ലാത്ത സ്ഥിതിയിലാണ്, നേതാവ് പറഞ്ഞു. അംഗസംഖ്യ കുറച്ചു പറഞ്ഞാൽ മതിയായിരുന്നെന്ന് പിന്നീടദ്ദേഹത്തിന്ന് തോന്നിക്കാണണം. മാസത്തിൽ ഒരു ഭാഗ്യം തെളിയാത്ത ലോട്ടറി ടിക്കറ്റ് അല്ലെങ്കിൽ ഒരു ദാനകർമ്മം ഈ രീതിയിലാണ് തൊഴിലാളികളിൽ ഭൂരിപക്ഷവും യൂണിയൻ വരിസംഖ്യയായ രണ്ടു രൂപ മാസത്തിൽ മാറ്റിവെയ്ക്കുന്നത്.

## തോട്ടപ്പണിക്കാർക്കുവേണ്ടിയുള്ള സ്ഥിരനിയമങ്ങൾ ക്രൂരം

മലമ്പനി പിടിച്ച് വയനാട് വിറകൊള്ളുന്ന ഒരു കാലമുണ്ടായിരുന്നു. ചുരം കയറി ഒന്നെത്തി നോക്കാൻ പോലും ആരും ധൈര്യപ്പെടാതിരുന്ന അന്ന് എങ്ങു

നിന്നൊക്കെയോ കൊണ്ടു വന്ന പണിക്കാർ ജീവിതം മറന്ന് മലമുകളിൽ വിയർപ്പൊഴുക്കി ചായയും കാപ്പിയും ഏലവും നട്ടു.

ജനങ്ങൾ മലമ്പനി വന്ന് കാട്ടിലും മലയോരത്തും ഊടുവഴികളിലും മരിച്ചു വീണു. മലമ്പനി പിടിച്ച് വിറയ്ക്കുന്ന പണിക്കാരനെ പതുക്കെ പൊന്തിച്ച് എസ്റ്റേറ്റ് അതിർത്തി കടത്തിവിട്ടു. ദൂരെയുള്ള ആശുപത്രികളിൽ ചെല്ലാൻ തോട്ടമുടമ കൊടുത്ത ചില്ലറക്കാശും മടിയിൽ വെച്ച് എത്ര പേരാണ് വഴിയിൽ തളർന്നു വീണു മരിച്ചത്. ഊരും പേരും ഇല്ലാത്തവരുടെ മരണം ആരെയും നടുക്കം കൊള്ളിച്ചില്ല. കാണുന്നിടത്ത് കുഴി വെട്ടി മൃതദേഹം സംസ്ക്കരിച്ചു. ആരെങ്കിലുമോർക്കുന്നുണ്ടോ?- അതിനു മേലെയാണിപ്പോൾ വയനാടിന്റെ ഇന്നു കാണുന്ന സമൃദ്ധിയുടെ പച്ച വിരിപ്പ്.

മലമ്പനി മലയിറങ്ങിപ്പോകാൻ കാലമേറെ പിടിച്ചു. പിന്നീട് വയനാട്ടിലേക്ക് ജനപ്രവാഹമായി. ജോലി ചെയ്തു കഴിയാനെത്തിയവരെയെല്ലാം തോട്ടങ്ങൾ മടക്കി അയച്ചില്ല. ഒരു തൊഴിലാളി സമൂഹം തന്നെ ഉടലെടുത്തു. അവരിൽ നിന്നും കരുത്തുറ്റ തൊഴിലാളി നേതൃത്വം തന്നെ ഉയർന്നു വന്നു. കങ്കാണിയെ പറഞ്ഞയച്ചുള്ള 'അടിമവേല'യ്ക്കു പകരം തൊഴിലാളികൾ അജയ്യരാണെന്നു തെളിയിച്ചു കൊടുത്ത സംഭവങ്ങൾക്കും തുടക്കമിട്ടു. അന്നത്തെ തൊഴിലാളി നേതാക്കളുടെ നിസ്വാർത്ഥ പ്രവർത്തനങ്ങളായിരുന്നു തൊഴിലാളികളുടെ നട്ടെല്ല് നിവർന്നതിന്നു കാരണം.

കുന്നായ കുന്നിൻപുറമെല്ലാം ഇന്നു കാണുന്നതുപോലെ പച്ച മൂടിക്കാൻ അന്നത്തെ തൊഴിലാളി അനുഭവിച്ച അദ്ധ്വാനവും സാഹസികതയും ഇന്നു സ്മരിക്കപ്പെടുന്നില്ല. അതേപോലെ തൊഴിലാളി പ്രവർത്തനരംഗത്ത് അന്നത്തെ നേതാക്കളുടെ ആത്മസമർപ്പണവും ത്യാഗവും ഇന്നത്തെ ട്രേഡ് യൂനിയൻ നേതാക്കളും വിസ്മരിച്ചു.

ഇന്നത്തെ തൊഴിലാളി അർഹിക്കുന്നതും ജീവനില്ലാത്ത ഒരു നേതൃത്വമല്ലേ എന്ന ചോദ്യവും സ്വാഭാവികമായി ഉയർന്നു വരുന്നു. പലതുള്ളി പെരുവെള്ളമായി യൂനിയൻ ഓഫീസിൽ എത്തുന്ന വൻതുകകൾ എങ്ങിനെ ചെലവഴിക്കുന്നു എന്നറിയാൻ തൊഴിലാളിക്ക് താല്പര്യമില്ല. നിങ്ങളെല്ലാവരും വൈകുന്നേരം എവിടെയെങ്കിലും പോയി തട്ടിക്കളിച്ചോ എന്നു പറഞ്ഞ് ഒരു റബ്ബർ പന്തുപോലും തൊഴിലാളികൾക്കു വാങ്ങിക്കൊടുത്ത യൂനിയനുകളുണ്ടോ?

ഒരു യൂണിയന്റെ സെക്രട്ടറി അദ്ദേഹത്തിന്റെ ഒരു യൂണിറ്റ് സെക്രട്ടറിക്ക് അയച്ച എഴുത്തു കണ്ടു. കൂലി കൂടുതൽ പ്രാബല്യത്തിൽ വരിക വഴി തൊഴിലാളിക്ക് 200 രൂപ മുതൽ 600 രൂപ വരെ അരിയേഴ്സ് കിട്ടാൻ പോകുന്നു. എല്ലാവരോടും 10 രൂപ വീതം പിരിപ്പിച്ചോളണം. അതിനൊപ്പം മുൻബാക്കി വരിസംഖ്യയും വാങ്ങണം. രോഗം വന്ന് അവശനായ തൊഴിലാളിക്കു വേണ്ട ചികിത്സ മാനേജ്മെന്റ് നടത്തുന്നില്ലെന്നു പറയുകയല്ലാതെ യൂണിയൻ ഫണ്ടിൽ നിന്ന് ഇതിലേക്കായി എന്തെങ്കിലും സഹായം ചെയ്തതായി കേട്ടറിവില്ല. ഉപകാരമില്ലെങ്കിലും തങ്ങൾക്കുപദ്രവങ്ങളായ ചില നിയമങ്ങളെ മാറ്റിയെടുക്കാനുള്ള ഒരു ചെറിയ ശ്രമമെങ്കിലും തൊഴിലാളിക്കു വേണ്ടി നടത്താൻ യൂണിയനുകൾ മുന്നോട്ടു വരുന്നില്ലെന്നത് ആശ്ചര്യമായിരിക്കുന്നു.

1946-ലെ സ്ഥിര നിയമങ്ങളാണ് (സ്റ്റാൻഡിങ്ങ് ഓർഡേഴ്സ്) പറയത്തക്ക മാറ്റങ്ങളൊന്നുമില്ലാതെ ഇന്നും തോട്ടങ്ങളിൽ ഒരു തൊഴിലാളിയുടെ ഭാഗധേയം നിയന്ത്രിക്കുന്നത്.

തോട്ടമുടമയെ യജമാനൻ എന്നു നിർവ്വചിച്ച സ്റ്റാൻഡിങ്ങ് ഓർഡറിന്റെ പഴയ പതിപ്പ് ഒരു യൂണിയൻ ഓഫീസിൽ ചില്ലിനകത്തു കണ്ടു. ഇത്രയും കാലത്തിനിടക്കു സ്റ്റാൻഡിങ്ങ് ഓർഡറിൽ വന്ന എടുത്തു പറയത്തക്ക ഒരു മാറ്റം യജമാനനെ ഉടമസ്ഥനെന്നാക്കി എന്നതാണ്. ഒരു യജമാനനു മുന്നിൽ പണിക്കാരൻ എങ്ങിനെ പെരുമാറണമെന്നു വരെ നിഷ്കർഷിക്കുന്നതാണ് സ്ഥിര നിയമങ്ങൾ.

ഒരു സ്ഥാപനത്തിൽ അത്യാവശ്യമായി വേണ്ട അച്ചടക്കം നിലനിർത്തുക എന്നതിലുപരി യജമാനനും പണിക്കാരനും വംശപരമായി രണ്ടാണെന്നു പോലും തോന്നലുണ്ടാക്കുന്ന സ്ഥിര നിയമങ്ങളെ കാലത്തിനൊത്തു പരിഷ്കരിക്കാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. യൂണിയനുകൾ ഇതിനെതിരായി എന്തെങ്കിലും ചെയ്തിട്ടുണ്ടോ? ഓരോ യൂണിയനും സ്വയം ചോദിച്ചു നോക്കുക.

തൊഴിലാളിയുടെ നടപടിപിശകായി കരുതുന്ന ഒട്ടേറെ കൃത്യങ്ങളെ ഓർഡറിൽ അക്കമിട്ടു പറഞ്ഞിട്ടുണ്ട്. ചട്ടം 22-ൽ എ. മുതൽ പി. വരെ നിർദ്ദേശിച്ച കൃത്യങ്ങളിൽ ചിലത് ഇതാണ്. ഒരു മേലധികാരിയുടെ നിയമാനുസൃതവും യുക്തിപൂർവ്വവുമായ ആജ്ഞകളെ തനിയേയോ മറ്റു വല്ലവരുമായി കൂട്ടുചേർന്നോ ധിക്കരിക്കുകയോ അതനുസരിക്കാതിരിക്കുകയോ ചെയ്യുക, തൊഴിൽത്തർക്ക നിയമത്തിലോ തൽക്കാലം നിലവിലിരിക്കുന്ന മറ്റേതെങ്കിലും നിയമങ്ങൾക്കോ വിരുദ്ധമായി പണിമുടക്കുകയോ പണിമുടക്കുന്നതിന്ന് മറ്റുള്ളവരെ പ്രേരിപ്പിക്കുകയോ ചെയ്യുക, രജിസ്റ്റേഡ് യൂനിയനു വേണ്ടി ജോലി സമയത്തല്ലാതേയും ജോലിസ്ഥലത്തിനു വെളിയിലും സംഭാവനകൾ സ്വീകരിക്കുന്നതൊഴികെ സൂപ്രണ്ടോ മാനേജരോ അനുവദിക്കാത്ത ആവശ്യങ്ങൾക്കു വേണ്ടി എസ്റ്റേറ്റ് അതിർത്തിക്കുള്ളിൽ എന്തെങ്കിലും പണപ്പിരിവ് നടത്തുക., ഉടമസ്ഥന്റെ സാധനങ്ങൾക്കൊ വസ്തുക്കൾക്കൊ മനഃപൂർവ്വമായ നാശമോ, അലസത മൂലം നഷ്ടമോ വരുത്തുക. വേലയിൽ ഏർപ്പെട്ടിരിക്കുമ്പോള് റങ്ങു, നിരോധിക്കപ്പെട്ട സ്ഥലങ്ങളിൽ വെച്ച് പുകവലിക്കുക, വേലയിൽ ഏർപ്പെട്ടിരിക്കുമ്പോൾ ഉറങ്ങുക, രോഗം നടിക്കുകയോ ഉദാസീനത കാണിക്കുകയോ ചെയ്യുക.

ഒരു പണിക്കാരൻ നടപടിപ്പിശകിനു കുറ്റക്കാരനാണെന്നു കണ്ടാൽ അയാളെ നാലു ദിവസത്തിൽ കവിയാത്ത കാലത്തേക്ക് സസ്പെന്റ് ചെയ്യുകയോ മുന്നറിയിപ്പും പ്രതിഫലവും കൂടാതെ പണിയിൽനിന്നു പിരിച്ചു വിടുകയോ ചെയ്യാവുന്നതാണ്.

ചട്ടം 23-ൽ ഇതിലധികം ക്രൂരമായ വ്യവസ്ഥകളാണുള്ളത്. സ്റ്റാൻഡിങ്ങ് ഓർഡർ പ്രകാരം ഒരു തൊഴിലാളിയെ ഇതിലേതെങ്കിലും നടപടിപ്പിശകിൽ കെട്ടി എളുപ്പം 'ശൂന്യാകാശത്തിലേക്ക്' വിടാവുന്നതാണ്. ഗോപാലൻ എന്ന തൊഴിലാളി വേല ചെയ്യുമ്പോൾ ഉറങ്ങുന്നു എന്നു സൂപ്രണ്ടും മാനേജരും കൂടി കണ്ടെത്തിയാൽ പിന്നെ ഗോപാലനു വീട്ടിൽ പോയി എന്നും സുഖമായുറങ്ങാം. ഉറങ്ങിയെന്നും രോഗം നടിക്കുന്നെന്നും ഉദാസീനത കാട്ടിയെന്നും ഉടമസ്ഥന്റെ സാധനങ്ങൾക്കും വസ്തുതകൾക്കും മനഃപൂർവ്വം നാശനഷ്ടമുണ്ടാക്കിയെന്നുമൊക്കെ

യുള്ള നഴ്സറി കുറ്റങ്ങൾക്കു പുറത്ത് ഒരു തൊഴിലാളി നടപടിപ്പിശകുകാരനാണെന്നു തെളിയിക്കാൻ എളുപ്പമായിരിക്കെ തോട്ടങ്ങളിൽ നടക്കുന്ന പിരിച്ചുവിടലുകൾക്കു പിന്നിൽ നഖം മുറിച്ചു കളയുന്നതിലെ വേദനപോലും അനുഭവപ്പെടുന്നില്ല.

ഇത്തരം കുറ്റകൃത്യങ്ങളെക്കുറിച്ചുള്ള അന്വേഷണങ്ങളും വിചാരണകളും ഫലത്തിൽ ഏകപക്ഷീയമാണ്. ഉറക്കത്തിൽ മാത്രം രക്ഷകനായി പ്രത്യക്ഷപ്പെടാറുള്ള തൊഴിലാളി നേതാവിനുപോലും വിചാരണവേളയിൽ തൊഴിലാളിയുടെ നിലപാട് വിശദീകരിക്കാൻ സന്ദർഭമില്ല. തൊഴിലാളിക്ക് വേണമെങ്കിൽ മറ്റൊരു തൊഴിലാളിയെ വിചാരണക്ക് പോകുമ്പോൾ കൂടെ കൂട്ടാം. മാനേജരും സൂപ്രണ്ടും ചോദിക്കുന്ന ചോദ്യങ്ങൾ എന്തൊക്കെയാണെന്ന് കേൾക്കാനേ അയാൾക്ക് പാടുള്ളൂ. ഉത്തരം പറയേണ്ടതും നടപടി പിശക് കാണിച്ചിട്ടില്ലെന്നു തെളിയിക്കേണ്ടതും അജ്ഞനായ തൊഴിലാളി മാത്രമാണ്.

തോട്ടത്തിൽ പണിയില്ലാത്ത ഒരു ഭർത്താവ് ഭാര്യ ജോലി ചെയ്യുന്ന എസ്റ്റേറ്റിലെ വേലിക്കകത്ത് ഒരു പെട്ടിക്കട വെച്ചു. തോട്ടപ്പണിക്കാർക്കു വേണ്ടിയുള്ള സ്ഥിര നിയമങ്ങൾ ചട്ടം 22 ജി. പ്രകാരം സൂപ്രണ്ടിന്റെയോ മാനേജരുടെയോ അനുവാദം കൂടാതെ എസ്റ്റേറ്റ് അതിർത്തിക്കുള്ളിൽ വ്യാപാരം നടത്തുന്നത് നടപടിപ്പിശകാണ്. ഇതു മാനേജ്മെന്റിന്റെ ശ്രദ്ധയിൽപ്പെട്ടു. പെട്ടിക്കട വെച്ച ആൾ എസ്റ്റേറ്റിലെ തൊഴിലാളി അല്ലാതിരിക്കെ അയാളുടെ പേരിൽ പൊലീസിൽ പരാതിപ്പെടുകയാണ് വേണ്ടത്. എന്നാൽ അയാളുടെ ഭാര്യയായ തൊഴിലാളിയെ നടപടിപ്പിശകിന് കുറ്റക്കാരിയെന്നു കണ്ടു സസ്പെന്റ് ചെയ്യുകയും പിരിച്ചു വിടുകയും ചെയ്തു.

ആ സ്ത്രീ തൊഴിലാളിക്ക് മാനേജ്മെന്റിന്റെ കേസ്സുവിചാരണയിൽ ഭർത്താവിന്റെ കുറ്റത്തിന് ഭാര്യയെ ശിക്ഷിക്കുന്ന നടപടി ഏതു സംസ്കാരത്തെ കാണിക്കുന്നതാണെന്ന് ചോദിക്കാൻ നാവുയർന്നില്ല. അവരുടെ യൂണിയൻ നേതാക്കൾ പിന്നീട് ശ്രമം നടത്തിയത് പിരിച്ചു വിട്ട സ്ത്രീ തൊഴിലാളിക്കു കിട്ടാവുന്ന കോമ്പൻസേഷൻ വാങ്ങിക്കൊടുക്കാനായിരുന്നത്രെ. കോമ്പൻസേഷൻ കിട്ടിയ അവർ അതിലെത്ര യൂണിയൻ ഫണ്ടിലേക്ക് കൊടുത്തുകാണും?

സ്ഥിരം തൊഴിലാളിക്ക് സ്ഥിരമായി ജോലി കിട്ടുന്നു എന്നല്ലാതെ വേതന കാര്യത്തിൽ താൽക്കാലിക തൊഴിലാളിക്ക് തുല്യമാണ് സ്ഥിരം തൊഴിലാളിക്കും തോട്ടങ്ങളിൽ ഒഴിവുദിന വേതനമില്ല. ഞായറാഴ്ച പ്രഖ്യാപിച്ച ഒഴിവുദിനം തോട്ടം തൊഴിലാളിക്ക് ശമ്പളമില്ലാ ദിനമാണ്. അധ്വാനിക്കുന്നവന് ആഴ്ചയിൽ ഒരു ദിവസത്തെ വേതനത്തോടു കൂടിയ അവധി പരിഷ്കൃത സമൂഹത്തിൽ മറിച്ചൊരു ചിന്ത പോലും ഇല്ലാതെ അംഗീകരിക്കപ്പെടേണ്ടതാണ്. ഇവിടെ ജീവിതം മുഴുവൻ അധ്വാനിക്കാൻ വിധിക്കപ്പെട്ട തൊഴിലാളികൾക്ക് അതു നിഷേധിച്ചത് ആരാണ്? ബോണസ്സ് പ്രശ്നങ്ങളും മിനിമം കൂലി വർദ്ധനവുപോലും മാറ്റിവെച്ച് ഈ ഒരു പൗരാവകാശത്തിനു വേണ്ടി തൊഴിലാളികൾ എന്തുകൊണ്ട് ശബ്ദമുയർത്തുന്നില്ല. മാസവരിസംഖ്യ വർധിപ്പിച്ചെങ്കിലും യൂണിയനുകൾക്ക് ഈ അവകാശം തൊഴിലാളികൾക്ക് നേടിക്കൊടുക്കുവാൻ കഴിയില്ലേ?

## നിത്യദാരിദ്ര്യത്തിന്റെ നിശ്ചലദൃശ്യങ്ങൾ

തീരപ്രദേശങ്ങളിൽ നിരനിരയായിക്കാണുന്ന കുടിലുകൾക്കു മുന്നിലോ മലയോരങ്ങളിലെ ആദിവാസികോളനികളിലോ ചെന്നാൽ കാണുന്ന ദാരിദ്ര്യത്തിന്റെ നിശ്ചലചിത്രങ്ങളാണ് തോട്ടംതൊഴിലാളികൾ തിങ്ങിപ്പാർക്കുന്ന പാടികളിലും കാണാൻ കഴിയുന്നത്. അജ്ഞതയുടെ ഇരുട്ടുപിടിച്ച പാടികളിൽ അലസമായാണ് തൊഴിലാളികുടുംബങ്ങൾ കഴിയുന്നത്. അന്നത്തെ കൂലി, അന്നത്തെ ഭക്ഷണം. ഒരു സൂചനാ പണിമുടക്കിന്റെ ചിന്ത പോലും തൊഴിലാളികളുടെ ഉറക്കം കെടുത്തുന്നത് ഈ കാരണത്താലാണ്.

തൊഴിലാളികളിൽ പ്രാഥമികവിദ്യാഭ്യാസം കിട്ടിയവർ പോലും ചുരുക്കം. സ്ത്രീതൊഴിലാളികളിൽ മഹാഭൂരിപക്ഷവും നിരക്ഷരരാണ്. ഇലനുള്ളാനും, ചോറുണ്ടാക്കാനും, പായ വിരിക്കാനും മാത്രമറിയുന്ന പെണ്ണുങ്ങൾ. കാലിത്തൊഴുത്തു പോലുള്ള ക്രഷേകളിൽ അവരുടെ കുട്ടികൾക്ക് ചിറകു മുളയ്ക്കുന്നു. ഒന്ന്, രണ്ട്, മൂന്ന്, നാല് കുട്ടികളുടെ വിദ്യാഭ്യാസം അതോടെ അവസാനിക്കുന്നു. പിന്നെ അവർ പാടികളിൽ അന്തിക്ക് കൂടണയുന്ന കുരുവികളാണ്. കാക്ക ഉണരുമ്പോൾ ഉണർന്ന് തോട്ടത്തിലേക്ക് പോകുന്ന അമ്മയ്ക്ക് അവരെ ഓമനിക്കാൻ പോലും നേരമില്ല. അന്തിച്ചുവപ്പു മായുമ്പോൾ നുള്ളിത്തീർത്ത ഇലകളുടെ കണക്കുമായി വീട്ടിലെത്തുന്ന അവർക്ക് പിന്നെ രാത്രി ഭക്ഷണം ഒരുക്കണം. വെള്ളത്തിനു ശണ്ഠ കൂടണം. പിന്നെ പാതിരകഴിഞ്ഞെത്തുന്ന കുട്ടികളുടെ അച്ഛനെയും കാത്ത് ഉറക്കമിളച്ചിരിക്കണം.

സ്ത്രീകൾ വെളുപ്പിനുതൊട്ട് അന്തിയാകുംവരെ (ഞായറാഴ്ചകളിലും) ഇലനുള്ളുന്നത് കുടുംബത്തെ പോറ്റാനാണ്. പാടിയിൽ ഭർത്താവും മക്കളും മാത്രമല്ല അച്ഛനും, അമ്മയും, സഹോദരങ്ങളുമുണ്ട്. ആണുങ്ങൾക്ക് പണിയുണ്ടെങ്കിൽ അത് ടാസ്ക്വർക്കിലൊതുക്കി ഉച്ചവരെയുള്ള നേരമാണ്. അതുകഴിഞ്ഞ് അയാൾ കുളിച്ചൊരുങ്ങി പുറത്തിറങ്ങുന്നു. ഭൂരിപക്ഷം പുരുഷ തൊഴിലാളികളും മദ്യത്തിന്നടിമകളാണ്. തോട്ടംമേഖലകളിലെ ചാരായഷാപ്പുകളിലെ വിറ്റുപിരിവ് അടുത്ത കാലങ്ങളിലായി ക്രമാതീതമായി വർദ്ധിച്ചിട്ടുണ്ടത്രെ. ഒരുദിവസം 14രൂപ 40 പൈസ കിട്ടുന്ന തൊഴിലാളിയുടെ ഒരു ദിവസത്തെ മദ്യപാനവും കഴിഞ്ഞ് ബാക്കി എന്തുകാണും. അതിശയോക്തിയല്ല; മൂത്തകുട്ടി ഏതു ക്ലാസ്സിൽ പഠിക്കുന്നു എന്നതിന് ഒരച്ഛന് ഉത്തരം പറയാൻ കഴിഞ്ഞില്ല.

പിന്നോക്കക്കാരിൽ പിന്നോക്കക്കാരായ ആദിവാസികളിൽ നിന്നുപോലും ഡോക്ടറും എഞ്ചിനീയർമാരുമെല്ലാമുണ്ടാകുന്നു. തോട്ടംതൊഴിലാളികളുടെ മക്കൾ തോട്ടംതൊഴിലാളിയല്ലാതെ മറ്റാരുമായിത്തീരുന്നില്ല. തോട്ടങ്ങൾ മാത്രമേ കാലം ചെല്ലുന്തോറും പച്ചപിടിക്കുന്നുള്ളു. തൊഴിലാളികളുടെ ജീവിതം എന്നും ഇരുട്ടുപിടിച്ചപാടികളിൽ തന്നെ. ഇവിടെ അജ്ഞതയിൽ നിന്നുള്ള മോചനമാണ് തൊഴിലാളി ആദ്യം കൈവരിക്കേണ്ടതെന്നുവരുന്നു. അന്നത്തെ കൂലിക്കും അന്നത്തെ ഭക്ഷണത്തിനുമപ്പുറം നാളേയിലേയ്ക്കു നീങ്ങുന്ന പുതിയൊരു ജീവിതധാരയിലേക്ക് തൊഴിലാളിയെ എത്തിക്കാൻ സഹായത്തിന് ആരുമില്ല. തൊഴിലാളിയൂനിയൻ നേതൃത്വത്തിലേക്ക് ഉയർന്നുവരാൻ തന്നെ അവരിലൊരാൾക്ക്

കഴിയുന്നില്ല. തൊഴിലാളിനേതാക്കളിൽ പാടിയിലെ ജീവിതം അനുഭവിച്ചവർ വിരലിലെണ്ണാനും ഇല്ല.

ഓരോ എസ്റ്റേറ്റിലും യൂനിയനുകളുടെ യൂനിറ്റ്ഭാരവാഹികളായി തൊഴിലാളികൾ തന്നെയാണ്. അവർ യൂനിയൻ നിയോഗിക്കുന്ന ബിൽകലക്ടർമാർക്ക് തുല്യമാണ്. മാസവരിസംഖ്യ പിരിച്ച് യൂനിയൻഓഫീസിലെത്തിക്കുക അതാണവരുടെ യൂനിയൻപ്രവർത്തനം. തൊഴിലാളികളെ സംബന്ധിച്ച ഒരു തീരമാനവും നിർദ്ദേശവും അവരുടെ ചിന്തയിൽനിന്ന് ഉണ്ടാകുന്നില്ല.

ഈയിടെ ഒരു എസ്റ്റേറ്റിൽ തൊഴിലാളികൾ മാത്രം ചേർന്ന് ഒരു ചെറിയ യൂനിയുണ്ടാക്കി. ആവശ്യങ്ങൾ ഉന്നയിച്ചു. അതൊരു പണിമുടക്കു വരെ എത്തി. കൂടിയാലോചനകളുടെ ഘട്ടം വന്നു. ആരോടാണ് കൂടിയാലോചന. ഈ പീറ തൊഴിലാളികളോടോ? പുറത്തുള്ള ഏതെങ്കിലും പേരുകേട്ട തൊഴിലാളിനേതാവിനെ കൊണ്ടുവന്നാൽ മാത്രമേ കൂടിയാലോചനപോലുമുള്ളു എന്ന് മാനേജ്മെന്റ് ശാഠ്യംപിടിച്ചു. തൊഴിലാളികളുടെ പുതിയ യൂനിയൻ അതോടെ തകർന്നു തരിപ്പണമായി. ഇന്നവർ പഴയതുപോലെ ഒരു നിറമുള്ള കൊടിക്കീഴിലാണ്.

കുടുംബാസൂത്രണത്തിന് മറ്റാരുടേയും ഉപദേശം കൂടി വേണ്ടാത്ത ഇക്കാലത്ത് പാടികൾ കുട്ടികളെക്കൊണ്ടു നിറയുകയാണ്. കുടുംബാസുത്രണത്തിന്റെ ആവശ്യകത തോട്ടംതൊഴിലാളികളുടെ ഇടയിൽ ഇനിയും കടന്നുചെന്നിട്ടില്ല. പത്തുമക്കളെ വരെ പ്രസവിച്ച അമ്മമാരെ പാടികളിൽ കാണാം. ഒരുദിവസം നുള്ളുന്ന 12കിലോ ചായഇലക്ക് പുറത്ത് ഓരോകിലോവിനും 18പൈസ വീതം അധികം കിട്ടും. ഇതേപോലെ പ്രസവം കൂടുന്തോറും അവർക്ക് അറിയാതെ മറ്റൊരാനുകൂല്യവും കൈവരുന്നു. മെറ്റേണിറ്റിആക്ട് പ്രസവത്തിന് മുമ്പ് ആറാഴ്ച പ്രസവത്തിനുശേഷം ആറാഴ്ച അങ്ങിനെ 84 ദിവസത്തെ വേതനം പ്രസവാനുകൂല്യമായി ലഭിക്കുന്നു. 1212 രൂപ 96 പൈസ ഒരു പ്രസവത്തിനു ലഭിക്കുന്നതാണോ പാടിയിൽ കുടുംബാസൂത്രണ മാർഗങ്ങൾ കടന്നുചെല്ലാത്തതിനു കാരണം. കുടുംബാസുത്രണ മാർഗങ്ങൾ സ്വീകരിക്കുന്നവർക്കു പ്രോത്സാഹനമെന്ന നിലയിൽ എസ്റ്റേറ്റ്മാനേജ്മെന്റുകൾ സ്വന്തമായപദ്ധതികളും ഇല്ല. സന്തുഷ്ടകുടുംബത്തെക്കുറിച്ചുള്ള പ്രചരണമാദ്ധ്യമങ്ങളും തൊഴിലാളികളെ തേടി ചെല്ലുന്നില്ല.

പെറ്റുപെരുകട്ടെ, അവരെ കൊണ്ടുപോകാൻ കങ്കാണികൾ ഇനിയുമെത്തുമെന്നു കരുതിയാണോ അവരുടെ കാത്തിരുപ്പ്. അച്ഛനും, അമ്മയും, മകനും, ഭാര്യയും, വിവാഹപ്രായമെത്തിയ സഹോദരങ്ങളും പാടിയിലെ ഒരു മുറിയിൽ അന്തിയുറങ്ങുന്നു. പാടിയിലെ തൊട്ടമുറിയിലും ഇതേ രംഗം. ചിന്തയെന്നൊന്നില്ലാത്തത് ഇവിടെ അനുഗ്രഹമാണ്. ഇല്ലെങ്കിൽ നമ്മുടെ ഭ്രാന്താശുപത്രികൾ നിറഞ്ഞു കവിഞ്ഞേനെ. ചില ക്രഷേകളിൽ കുട്ടികളുടെ ഭക്ഷണത്തിലുൾപ്പെടുന്ന പാലിനു പകരം മുപ്പത്പൈസ വീതം ആഴ്ചയിൽ രക്ഷിതാവിനെ ഏൽപിക്കും. അതൊന്നിച്ചു വാങ്ങി കള്ളുകുടിച്ച് നല്ല നാളെയെ സ്വപ്നം കാണുന്ന അച്ഛന്മാർക്കെല്ലാം ഭ്രാന്തുതന്നെയല്ലേ!

*മാതൃഭൂമി,*
*1984 മാർച്ച് 26-29.*

# അടിയാത്തി മാച്ചിക്ക് ഇത് അഞ്ചാമത്തെ ഗർഭഛിദ്രം

തൃശ്ശിലേരി പ്ലാമൂലക്കുന്നിലെ നൂറോളം ആദിവാസികൾക്ക് അവരുടെ കൂടെ ഉണ്ടായിരുന്ന അടിയാത്തി മാച്ചിയെ ചൊല്ലിയുള്ള ജിജ്ഞാസ തീരുന്നില്ല. മാച്ചിയെ നിങ്ങൾ നേരിട്ടു കണ്ടോ? മുഖത്തൊളിപ്പിച്ച ഭയപ്പാടോടെ അവർ ചോദിക്കുന്നു.

പ്രാകൃത രീതിയിൽ ഗർഭഛിദ്രത്തിന് വിധേയയായ മാച്ചി (28) ഗുരുതരാവസ്ഥയിൽ കോഴിക്കോട് മെഡിക്കൽ കോളേജിലെ 21-ാം വാർഡിൽ കിടപ്പാണ്. ഒരു മാസവും പതിനെട്ടു ദിവസവുമായി മാച്ചി അവിടെ. ഇനിയും അപകടനില തരണം ചെയ്തിട്ടില്ല.

ഒരാഴ്ചയോളം രക്തം വാർന്ന് അബോധാവസ്ഥയിലായ മാച്ചിയെ കഴിഞ്ഞ ജനുവരി 26 നാണ് മെഡിക്കൽ കോളെജാശുപത്രിയിൽ പ്രവേശിപ്പിച്ചത്. മാച്ചി ജീവിച്ചിരിപ്പുണ്ടോ എന്നുപോലും ബന്ധുക്കൾക്കോ കോളനിയിലെ മറ്റു ആദിവാസികൾക്കോ അറിയില്ല. കോളനിയിലെ അടിയാരുടെ ജീവിതം താറുമാറാക്കിയ ഈ സംഭവത്തെക്കുറിച്ച് ട്രൈബൽ ഡിപ്പാർട്ടുമെന്റോ ഇതിന്നുത്തരവാദികളായ 'സ്ഥലത്തെ പ്രധാന ദിവ്യന്മാരെ' ക്കുറിച്ച് പൊലീസോ ഇതുവരെ യാതൊരന്വേഷണവും നടത്തിയിട്ടില്ല. എല്ലാമറിയുമെന്നു പറയുന്ന നാട്ടുകാർ ആദിവാസികളെക്കാൾ നിസ്സഹായത പുലർത്തുകയും ചെയ്യുന്നു.

പ്ലാമൂലക്കുന്നിൽ മരിച്ചുപോയ മാരന്റെയും ഈരയുടേയും മൂന്നാമത്തെ മകളാണ് മാച്ചി. ഇത് രണ്ടാം തവണയാണ് ഗർഭഛിദ്രത്തെ തുടർന്ന് മാച്ചിയെ ആശുപത്രിയിലെത്തിക്കുന്നതെന്ന് മാച്ചിയുടെ ഒരേയൊരാങ്ങള ബെള്ളി പറയുന്നു. രണ്ടല്ല ഇത് അഞ്ചാംതവണയാണെന്നാണ് ചുറ്റുവട്ടത്തിൽ നാട്ടുകാർ പറഞ്ഞത്.

വടിയും പച്ചമരുന്നും ഉപയോഗിച്ച് ക്രൂരമായ രീതിയിലായിരുന്നത്രെ മാച്ചിക്ക് ഗർഭഛിദ്രം നടത്തിയത്. ഗർഭപാത്രം പഴുത്ത് പൊട്ടി ഒലിച്ചു. മരണത്തോടടുത്തപ്പോഴാണ് മാച്ചിയെ ആശുപത്രിയിലേക്ക് കൊണ്ടുപോയത്.

'വയറുവേദന' അധികരിച്ച് ഒരാഴ്ചയായി കുടിലിൽ രക്തത്തിൽ കുളിച്ചു കിടന്ന മാച്ചിയെ വർഷങ്ങളായി അവർ ജോലിക്ക് നിൽക്കുന്ന വീട്ടിലെ ബാലനും പ്ലാമൂലക്കുന്നിലെ കച്ചവടക്കാരനായ കുഞ്ഞിപ്പാപ്പനും പ്ലാമൂലക്കുന്നിന്റെ ഒരറ്റത്ത് താമസിക്കുന്ന ദേവകിയും ചേർന്നാണ് ജീപ്പിൽ ആശുപത്രിയിലേക്ക് കൊണ്ടുപോയതെന്ന് ബെള്ളി പറഞ്ഞു. ബെള്ളിയും അനിയത്തി നെഞ്ചിയും ബന്ധുവായ കൊളമ്പനും അവരുടെ കൂടെപോയിരുന്നു. എല്ലാവരും അന്നു തന്നെ തിരിച്ചു പോന്നു.

മാച്ചിയെ പരിശോധിച്ച ജില്ലാ ആശുപത്രി ലേഡി ഡോക്ടർ മാച്ചിയെ ഉടനെ മെഡിക്കൽ കോളെജിലെത്തിക്കാൻ പറഞ്ഞു.

അവിവാഹിതയായ മാച്ചിയുടെ ഭർത്താവായി മെഡിക്കൽ കോളെജിൽ 'ചന്ദ്രൻ' എന്ന പേർ നൽകിയിട്ടുണ്ട്. മാച്ചിക്കുപകരം അനിയത്തി നെഞ്ചിയുടെ

പേരാണ് റജിസ്റ്ററിൽ. ആശുപത്രി അധികൃതർ വിവരം നൽകിയതനുസരിച്ച് മെഡിക്കൽ കോളെജ് പൊലീസും എത്തിയിരുന്നു. പൊലീസ് റെക്കാർഡിലും മാച്ചി നെഞ്ചി തന്നെ. സ്വന്തം ഇഷ്ടപ്രകാരമാണ് ഗർഭഛിദ്രം നടത്തിയതെന്ന് "നെഞ്ചി' പൊലീസിൽ മൊഴി കൊടുത്തിട്ടുണ്ടത്രേ.

മെഡിക്കൽ കോളെജ് പൊലീസ് തിരുനെല്ലി പൊലീസ് സ്റ്റേഷനിലേക്ക് ഇൻഫർമേഷൻ നൽകിയിട്ടുണ്ട്. എന്നാൽ പൊലീസ് ഇതുസംബന്ധിച്ച് പ്ലാമൂലക്കുന്നിൽ എത്തി ഒരു പ്രാഥമികാന്വേഷണം കൂടി നടത്തിയിട്ടില്ല.

വയസ്സു ചെന്ന മൂപ്പന്മാരെ പിടിച്ച് മാച്ചിക്കു വന്ന കല്യാണാലോചനകൾ വരെ മുടക്കി അവളുടെ യുവത്വം സ്വന്തമാക്കി വെച്ചിരുന്ന സ്ഥലത്തെ ചിലരെക്കുറിച്ച് ആദിവാസികൾ വെട്ടിത്തുറന്ന് പറയുന്നു. ആദിവാസികളിലാരും മാച്ചിയെ കാണാൻ ആശുപത്രിയിൽ ചെന്നില്ല.

അനിയത്തി നെഞ്ചി അവിടെയാണ്. പതിനേഴു വയസുള്ള നെഞ്ചി അവിടെ സുരക്ഷിതയായിരിക്കുമോ? പ്ലാമൂല കോളനിയിലെ ആദിവാസികളുടെ ഈ രീതിയിലുള്ള സംശയങ്ങൾക്ക് ആരും മറുപടി കൊടുക്കാനില്ല.

അവിവാഹിതയായ മകളുടെ കുട്ടിയെ ചൂണ്ടിക്കാണിച്ച് ഇത് ഇന്നാളുടെ മോനാണെന്ന് പറയുന്ന നിസ്സഹായരായ ഭാഗ്യംകെട്ട മുത്തച്ഛന്മാർ, ജീവിച്ചിരിക്കെ ഭാര്യ മരിച്ചുപോയെന്ന് സ്വയം വിശ്വസിക്കേണ്ടി വരുന്ന ഭർത്താക്കന്മാർ, തൃശ്ശിലേരിയിലെ പ്ലാമൂല കോളനിയിൽ ഇത്തരത്തിലുള്ള നിരവധി പേരെ കണ്ടു. അവർ കാത്തിരിക്കുകയാണ്, സങ്കടങ്ങൾ ആരോടെങ്കിലും പറയാൻ.

*മാതൃഭൂമി, 1984 മാർച്ച് 18.*

## അടിയാത്തി മാച്ചി സമൂഹത്തിനുനേരെ പൊട്ടിത്തെറിക്കുന്നു

ചില സാമൂഹ്യ ചുറ്റുപാടുകളിൽ ചെയ്തുപോയ തെറ്റ്. നിരാലംബയായ ഒരാദിവാസി സ്ത്രീയെ സമൂഹത്തിൽ നിന്നകറ്റി നിർത്താൻ കാരണമായി.

പ്രാകൃത ഗർഭച്ഛിദ്രത്തിനു വിധേയായ അടിയാത്തി മാച്ചി മൂന്നുമാസം മുമ്പ് കോഴിക്കോട് മെഡിക്കൽ കോളെജിൽ നിന്നും തിരിച്ചെത്തി. സഹോദരിയുടെ കുടിലിൽ. അവിടെ പട്ടിണിയും ഒടുങ്ങാത്ത ദൈന്യതയും പങ്കുവെച്ച് മാച്ചി ഒറ്റപ്പെട്ടു കഴിയുന്നു. ഒരു മനുഷ്യജന്മത്തിന്റെ മുഴുവൻ ദുഃഖവും മാച്ചി യുവത്വം വിട്ടുമാറുന്നതിനു മുമ്പ് അനുഭവിച്ചു കഴിഞ്ഞു. ഒരു തവണയല്ല മാച്ചിയെ പ്രാകൃത ഗർഭച്ഛിദ്രത്തിന്നു വിധേയയാക്കുന്നത്. അവസാനം കുടലു പഴുത്ത ഗുരുതരാവസ്ഥയിലെത്തിയപ്പോഴാണ് മാച്ചിയെ നാട്ടുകാർ മെഡിക്കൽ കോളെജിൽ കൊണ്ടുപോയത്. അവിടെ മരണം നേരിൽക്കണ്ട് തിരിച്ചെത്തിയവളാണ് മാച്ചി.

അവരിപ്പോൾ കുടിലിൽ കിടന്നു സ്വന്തം ജീവിതത്തെ ശപിക്കുന്നു. സ്വയമല്ലാതെ മറ്റാരേയും കുറ്റപ്പെടുത്താൻ മാച്ചിക്കു കഴിയുന്നില്ല. വാഴത്തോപ്പിൽ ഒളിഞ്ഞിരുന്നു ആരോ മാടിവിളിച്ചപ്പോൾ രാത്രിയിൽ പുരയ്ക്കു ചുറ്റും പരിചിതമായ കാലടി ശബ്ദം കേട്ടപ്പോൾ എല്ലാം സ്നേഹം നിറഞ്ഞ മനസുമായി മാച്ചി തെറ്റിനെ മനസാ സ്വീകരിച്ചു. അന്നു സുഖം പങ്കുവെച്ച ആൾ മാച്ചിയുടെ കുട്ടിനില്ല. മുഴുവൻ ദുഃഖവും മാച്ചി സ്വയം തലയിലേറ്റി നടക്കേണ്ടി വന്നിരിക്കുന്നു. 'ഒന്നു തേച്ചു കുളിക്കാൻ വെളിച്ചെണ്ണ വേണ്ടേ, ഉടുക്കാൻ മുണ്ടു വേണ്ടേ, ഒരു

നേരമെങ്കിലും കഞ്ഞി കുടിക്കേണ്ടേ, നിങ്ങളെല്ലാവരും കൂടി എന്നെ ഈ നിലയിലാക്കി.' മാച്ചി അറിഞ്ഞോ അറിയാതെയോ ചളിവാരി എറിയുന്നത് സമൂഹത്തിനു നേരയാണ്.

മാച്ചിക്ക് നല്ല സുഖമായിട്ടില്ല. ചൂടുള്ള കഞ്ഞിയോ എരിവോ അകത്തുചെന്നാൽ മാച്ചി കിടന്നുപുളയും. സഹോദരി ഒരു വീട്ടിൽ വേലയ്ക്കു നിന്ന് കൊണ്ടുക്കൊടുക്കുന്ന കഞ്ഞിയാണ് മാച്ചിയുടെ ജീവൻ നിലനിർത്തുന്നത്. ഉച്ചയ്ക്കാണെങ്കിൽ ചൂടുള്ള കഞ്ഞിയും അരികിൽ വെച്ചു അത് ആറിത്തണുക്കും വരെ മാച്ചി കാത്തിരിക്കണം. വീട്ടുവേലയ്ക്കു ഇപ്പോൾ പഴയതുപോലെ മാച്ചിയെ ഒരാളും വിളിക്കുന്നില്ല. അതിനിടയിൽ മാച്ചിക്ക് പ്ലാമൂല ആദിവാസി ബാലവാടിയിൽ ആയയായി ജോലികിട്ടി. മാസം 50 രൂപ ശമ്പളം. ആ ജോലിക്ക് പോകേണ്ടെന്ന് മാച്ചിയെ പലരും വിലക്കി. മാച്ചി ഭയപ്പാടിലാണ്. അവരുടെ ഭീതിയുടെ കഥ മുഴുവൻ ബാലവാടി ടീച്ചർ രമ ട്രൈബൽ അധികൃതരെ അറിയിച്ചിട്ടുണ്ട്. ഒരിക്കൽ കുടിലിൽ നിന്നു വെള്ളമെടുക്കാൻ പുറത്തിറങ്ങിയ മാച്ചിയെ കുസൃതിപ്പിള്ളേർ കല്ലെറിഞ്ഞു. പ്ലാമൂല കുന്നിലെ ആദിവാസി കുട്ടികൾപോലും ഈ പിഴച്ചവൾക്കെതിരെ അങ്ങിനെയാണ് പ്രതികരിച്ചത്.

മാച്ചിയെ ഈ സ്ഥിതിയിലെത്തിച്ചതാരാണെന്ന് തൃശ്ശിലേരിയിലെ നാട്ടുകാർക്കറിയാം. മാച്ചിക്കുപോലും അവരോടു പ്രതികാരമില്ല. അവൾ സ്വയംശപിച്ച് നാളുകൾ നീക്കുകയാണല്ലോ. മാച്ചിയെ പ്രാകൃത ഗർഭച്ഛിദ്രത്തിന് വിധേയയാക്കിയതിന് രണ്ടാളുടെ പേരിൽ കേസെടുത്തിട്ടുണ്ട്. ആരേയോ കേസിൽ നിന്ന് ഒഴിവാക്കണം. അതുകൊണ്ട് സാമൂഹ്യദ്രോഹികൾ മാച്ചിയെ ഭയപ്പെടുത്തിയും പ്രലോഭിപ്പിച്ചും സമൂഹത്തിൽ നിന്ന് ഒറ്റപ്പെടുത്തുന്നു. മാച്ചിയെ കാണാൻ ചെന്നപ്പോൾ അവർ കുടിലിൽ നിന്ന് പുറത്തിറങ്ങാൻ പോലും മടിച്ചു. "എനിക്കാരേയും കാണണ്ട. എന്നെ എല്ലാവരും കൂടി ഒരു നിലയിലെത്തിച്ചില്ലേ" മാച്ചി ചോദിക്കുന്നു. അതിനൊരുത്തരം പറയാനില്ല. മാച്ചിയുടെ ദു:ഖം പങ്കുപറ്റി തിരിച്ചു പോരുകയേ വഴിയുള്ളൂ.

അവിവാഹിതകളായ ആദിവാസി സ്ത്രീകൾ ഗർഭിണികളായതിന്റെയും ഗർഭച്ഛിദ്രം നടത്തിയതിന്റെയും 30 കേസുകൾ ഇപ്പോൾ ട്രൈബൽഅധികൃതരുടെ ഫയലുകളിലുണ്ട്. ഇവർക്കെല്ലാം മാച്ചിയുടെ ഗതിയാണ് മുമ്പിലുള്ളത്. "ഒരു നേരത്തെ കഞ്ഞി കുടിക്കേണ്ടേ, തേച്ചുകുളിക്കാൻ വെളിച്ചെണ്ണ വേണ്ടേ, ഉടുമുണ്ടു വേണ്ടേ?" നാളെ അവരും ഈ ചോദ്യങ്ങൾ സമൂഹത്തിനു നേരെ എറിയും.

ഒരുനേരത്തെ കഞ്ഞി, തേച്ചുകുളിക്കാൻ വെളിച്ചെണ്ണ, ഒരു ഉടുമുണ്ട്. അത്രമാത്രമെ പാവപ്പെട്ട ആദിവാസിസ്ത്രീകൾ സമൂഹത്തിൽ നിന്നും പ്രതീക്ഷിക്കുന്നുള്ളൂ!

*മാതൃഭൂമി, 1984 സെപ്തംബർ 14*

## എനിക്കു വേണ്ടി പിരിവുവേണ്ട

എന്റെ പേരും പറഞ്ഞു പലരും പണം പിരിപ്പിക്കുന്നുണ്ട്. അതെനിക്കിഷ്ടമില്ല. എന്തിന് എന്റെ സങ്കടത്തിൽ നിന്നു മുതലെടുക്കുന്നു? ദയവുചെയ്ത് എന്നെ കരുവാക്കി ഫണ്ട് പിരിക്കരുതേ... വയനാടൻ ചുരമിറങ്ങി കോഴിക്കോട് പ്രസ്സ്

ക്ലബിലെത്തിയ അടിയാത്തി മാച്ചി അഭ്യർത്ഥിച്ചു.

എനിക്ക് ആരുടേയും ഔദാര്യവും സംഭാവനയും വേണ്ട. ഇത്രകാലവും ജീവിച്ചപോലെ ജോലി ചെയ്ത് ജീവിക്കാൻ അനുവദിക്കണമെന്നേ അപേക്ഷയുള്ളൂ-മാച്ചി മുഖം കനപ്പിച്ച് പറഞ്ഞു.

അശാസ്ത്രീയ രീതിയിൽ ഗർഭച്ഛിദ്രം നടത്തിയതിനെ തുടർന്ന് ഗർഭപാത്രത്തിൽ പഴുപ്പു ബാധിച്ച് മെഡിക്കൽ കോളെജ് ആശുപത്രിയിൽ കിടക്കുമ്പോൾ തന്റെ സഹായത്തിന്നുണ്ടായിരുന്ന അടിയാത്തി ദേവകിയും തൃശ്ശിലേരിയിലെ കച്ചവടക്കാരനായ കുഞ്ഞുപാപ്പനുമൊത്താണ് മാച്ചി പ്രസ്സ് ക്ലബ്ബിലെത്തിയത്.

ജനാധിപത്യ മഹിളാ അസോസിയേഷൻ പ്രവർത്തകരാണത്രെ മാച്ചിയുടെ പേരുപറഞ്ഞ് ഫണ്ട് പിരിക്കുന്നത്. എന്നാൽ ഇതേവരെ ഒരു പൈസയും അവർ തന്നിട്ടില്ലെന്നു മാച്ചി പറഞ്ഞു.

മെഡിക്കൽ കോളെജാശുപത്രിയിൽ 91 ദിവസം കിടന്ന് രോഗം മാറി വീട്ടിലെത്തിയ തനിക്ക് ട്രൈബൽ ബാലവാടിയിൽ ആയയുടെ ജോലി വാങ്ങിത്തന്നത് മഹിളാ അസോസിയേഷനാണെന്ന് മാച്ചി സമ്മതിച്ചു. എന്നാൽ, രണ്ടു മാസമായിട്ടും ശമ്പളം കിട്ടിയിട്ടില്ലത്രെ.

പത്രസമ്മേളനം കഴിഞ്ഞ് പുറത്തിറങ്ങിയ മാച്ചിയേയും ദേവകിയേയും കുഞ്ഞപാപ്പനേയും പൊലീസ് പിടിച്ച് സ്റ്റേഷനിലേക്ക് കൊണ്ടുപോയി.

ജാമ്യത്തിലിറങ്ങിയ പ്രതികൾ മാച്ചിയെ കോഴിക്കോട്ടേക്കു തട്ടിക്കൊണ്ടു പോയിട്ടുണ്ടെന്നും അവരെ കസ്റ്റഡിയിലെടുക്കണമെന്നുമുള്ള മഹിളാ അസോസിയേഷന്റെ ഹരജിയെത്തുടർന്നാണ് പൊലീസ് എത്തിയത്.

കേസ് തേച്ചുമാച്ചു കളയാൻ തങ്ങൾക്കനുകൂലമായ തെളിവുകൾ തേടാനാണ് ചിലർ മാച്ചിയെ പത്രസമ്മേളനത്തിന് ഒരുക്കിയതെന്ന് അസോസിയേഷൻ പ്രവർത്തകർ പറഞ്ഞു. പാവപ്പെട്ട ആ ആദിവാസി സ്ത്രീയുടെ ജീവൻ രക്ഷിക്കാൻ അവരെ അബലാമന്ദിരത്തിലോ സർക്കാർ ആശുപത്രിയിലോ താമസിപ്പിക്കണമെന്ന് അസോസിയേഷൻ ഭാരവാഹികൾ ഡി.ഐ.ജി.ക്കു നൽകിയ നിവേദനത്തിൽ അഭ്യർത്ഥിച്ചിട്ടുണ്ട്.

*മാതൃഭൂമി,*
*1984 ഒക്ടോബർ 10.*

# കടത്തിണ്ണകളിൽ കടുത്ത പട്ടിണി

രാത്രിയിൽ ഇരുട്ടുപോലെ മഴ ഭൂമിയെ പൊതിഞ്ഞിരിക്കുന്നു. പേമാരിയിൽ ഒലിച്ചു പോകാനൊരു കൂര പോലും ഇല്ലാതെ നഗരങ്ങളിലെ കടത്തിണ്ണകളിൽ മരണത്തിന്റെ തണുപ്പേറ്റു കിടക്കുന്ന എത്ര കുടുംബങ്ങളാണ്. മഴ വരുത്തുന്ന വ്യഥകളുടെ ദയനീയ ചിത്രങ്ങളും വാർത്തകളും ഇവിടെയാണ്, ഈ കടത്തിണ്ണകളിൽ. വർഷകാലത്ത് മഴ മാത്രമേ ഇവർക്കു കിടന്നുറങ്ങാനൊരു മറയായിട്ടുള്ളൂ. അതിന്നുള്ളിൽ ഒരു കീറത്തുണി പോലുമില്ലാതെ ശരീരം പുതച്ച് ശരീരം വിരിച്ച് ഈ അനാഥ മനുഷ്യർ സുഖനിദ്ര കൊള്ളുന്നു.

പട്ടിണി കൊണ്ടും രോഗം കൊണ്ടും മരിക്കുന്നവരുടെ കണക്കുകൾ പോലും രേഖപ്പെടുത്തുന്നില്ല. എങ്ങുനിന്നെല്ലാമോ എത്തിയ മനുഷ്യരാണിവർ. എങ്ങിനെയൊക്കെയോ കഴിയുന്നു. വലിയങ്ങാടിയിൽ ലോറികളിൽ നിന്ന് വീഴുന്ന അരിമണികൾ പെറുക്കി കഴിയുന്ന വൃദ്ധസ്ത്രീകളെ വരെ കടത്തിണ്ണകളിൽ കണ്ടു. മഴ അവരുടെ അരി മുടക്കിയിരിക്കുന്നു. കടത്തിണ്ണകളിൽ ഇപ്പോൾ കടുത്ത പട്ടിണിയാണ്.

റേഷൻ കാർഡു പോലും ഇല്ലാത്ത ഈ അഗതികളുടെ മുന്നിൽ സർക്കാരിന്റെ സൗജന്യറേഷൻ പ്രഖ്യാപനങ്ങൾ പോലും പട്ടിണി ശമിപ്പിക്കുന്ന ആശ്വാസമായി മാറുന്നില്ല. ജില്ലാ കളക്ടറുടെ പുനരധിവാസ നടപടികളും ഇവർക്ക് ബാധകമാകുന്നില്ല. കോർപ്പറേഷനുകളാണെങ്കിൽ നനഞ്ഞുചീയുന്ന ജീവിതങ്ങളുടെ പ്രശ്നം ഗൗരവമായി എടുക്കുന്നില്ല. പ്രതിവിധിയില്ലാത്ത ദുരന്തങ്ങളായിട്ടാണ് എല്ലാവരും ഇതിനെ കാണുന്നത്.

ഒരുകൂട്ടം മനുഷ്യരെ വെറുതെ ചാകാനെറിഞ്ഞു കൊടുത്തിരിക്കയാണ്. മനുഷ്യൻ ഒരു സാമൂഹ്യജീവിയാണെന്നതിലെ പൊരുളെല്ലാം ഇവിടെ നഷ്ടമാവുകയല്ലേ?

സഹാനുഭൂതിയും കരുണയും നിഷേധിക്കപ്പെടുന്നതെന്തുകൊണ്ടാണ്?

ഓരോ മഴക്കാലവും നൂറുകണക്കിന് മനുഷ്യജീവനും കൊണ്ടാണ് തിരിച്ചു പോകുന്നത്. മക്കളെക്കൊല്ലുന്ന അമ്മയെപ്പോലെ ഭൂമിക്കു ഭ്രാന്തായിരിക്കുന്നു. കാട് വെട്ടി മണ്ണിലിത്തിരി മരുപ്പച്ച പോലുമില്ലാതാക്കി പ്രകൃതിയുടെ താളം തെറ്റിച്ചതിന്നുള്ള ശിക്ഷയാണോ ഇത്? അല്ലെങ്കിൽ ഒരു മഴ കൊണ്ട് ഭൂമി കുതിർന്നു പോകുന്ന അവസ്ഥ ഇതിനു മുമ്പുമുണ്ടായിരുന്നോ? മഴ കൊതിക്കാത്ത മണ്ണും മനസ്സുമാണിപ്പോൾ. പഴയതുപോലെ ഭൂമിക്കിപ്പോൾ ദാഹമില്ലാതായിരിക്കുന്നു. ഈ വെള്ളം പോലും നദി തേടിയൊഴുകുകയാണ്.

ഒരു പ്രതികാരമെന്നോണം മനുഷ്യനെ ജീവനോടെ കുഴിച്ചു മൂടുകയാണ് പ്രകൃതി. മലയോരങ്ങളിൽ നിന്നുള്ള ദുരന്തവാർത്തകൾ അതിലേക്കാണ് വിരൽ ചൂണ്ടുന്നത്. പാപബോധത്തോടെ എല്ലാം അനുഭവിക്കുമ്പോഴും ജീവിതത്തിന്റെ നിസ്സാരത ഇനിയും ബോധ്യപ്പെടാത്ത സത്യമായി അവശേഷിക്കുന്നു. അതുകൊണ്ടുതന്നെയല്ലേ കടത്തിണ്ണകളിൽ നരകിക്കുന്നവരെ ചൊല്ലി ഒരു കണ്ണ് പോലും നനയാതിരിക്കുന്നത്.

*മാതൃഭൂമി,*
*1985 ജൂൺ 30.*

# കൂട്ടമരണം കാത്തുകഴിയുന്ന ഒരു ആദിവാസി കോളനി

പൂമത്തുമലയിൽ സൂചിപ്പാറയുടെ താഴ്വരയിൽ പതിനഞ്ചംഗങ്ങളുള്ള ഒരു കാട്ടു പണിയകുടുംബം പട്ടിണി കാരണം മരണത്തോടടുക്കുകയാണ്.

പണിയില്ല. കഞ്ഞിവെച്ചു കഴിച്ച നാളുകൾ മറന്നു. കാട്ടിൽ കിഴങ്ങുകൾ കുത്തിക്കിളച്ചു കൊണ്ടുവരുന്ന തോലൻ കിടപ്പിലായിട്ട് ഒന്നരമാസമായി. അതോടെ കിഴങ്ങു തീറ്റയും മുടങ്ങി ഇവർ മുഴുപ്പട്ടിണിക്കാരായി മാറി. നിലമ്പൂർ കാടുകളിൽ നിന്നെത്തിയ കാട്ടുപണിയരാണത്രെ ഇവർ. സൂചിപ്പാറയുടെ മടിയിൽ ഒരു കൂരപോലുമില്ലാതെ ഗുഹാമനുഷ്യരായി കഴിയുകയായിരുന്നു. മഴ വന്നു, മലവെള്ളം കുത്തി ഒലിച്ചു വന്നു പാറപ്പൊത്തുകൾ വെള്ളത്തിലായി. ചെമ്പൻ മൂപ്പന്റെ പതിനഞ്ചംഗ കുടുംബം അതോടെ ഭൂമി വിട്ടൊഴിയേണ്ട അഭയാർത്ഥികളായി മാറി. പെരന്താനിയിൽ കുഞ്ഞേട്ടൻ എന്ന കച്ചവടക്കാരനാണ് ഇവർക്ക് അഭയം കൊടുത്തത്. മാറ്റാരുടെയോ കുന്നിൻ പുറത്ത് മഴ പോകും വരെ കുടിലു കെട്ടി കഴിഞ്ഞോളാൻ കുഞ്ഞേട്ടൻ പറഞ്ഞു. അങ്ങനെ പൂലക്കാട്ടിലെ കുന്നിൻ പുറത്ത് സൂചിപ്പാറക്കഭിമുഖമായി ഇവർ നാല് കൂരകൾ കെട്ടി. എലിമാളം പോലെയുള്ള വാതിലിലൂടെ അകത്തേക്ക് നൂണു കടന്നപ്പോൾ കണ്ട കാഴ്ച ഞെട്ടിക്കുന്നതായിരുന്നു. ഈ കുടുംബത്തിന്റെ കരുത്തനായിരുന്ന തോലൻ പട്ടിണികൊണ്ട് രോഗിയായി കിടക്കുന്നു. നിലത്തോളം കുഴിഞ്ഞ വയറും വില്ല്പോലെ വളഞ്ഞുന്തി നിൽക്കുന്ന വാരിയെല്ലുകളും. ഓരോ ശ്വാസത്തിലും ജീവൻ തോലനിൽനിന്ന് അകന്നകന്നു പോവുകയാണ്. ചീത്ത തുണിച്ചീളു പോലെ ആയിത്തീർന്ന തോലന്റെ ഭാര്യ ചീരയും അടുത്തുണ്ട്. മരുന്നില്ല. ഭക്ഷണമില്ല. കാട്ടിൽ മൃഗങ്ങൾക്കുപോലും ഇങ്ങനെയുള്ള പട്ടിണിയും ദുരിതവും അനുഭവിക്കേണ്ടി വന്നിട്ടുണ്ടാവില്ല.

മുണ്ടക്കൈ ഉരുൾപൊട്ടൽ നടന്നത് കാണാൻ ചെന്നപ്പോൾ തോലനു പ്രേതബാധയേറ്റതാണെന്ന് തോലന്റെ മൂത്ത ആൾ വെളുക്കൻ പറഞ്ഞത്. പട്ടിണി കൊണ്ട് വെളുക്കന്റെ വയർ വീർത്തിരിക്കുന്നു. കൈവിരലുകൾ നിവർത്താൻ വയ്യ. കുഷ്ഠരോഗിയെപ്പോലെ നരകിക്കുകയാണയാൾ. തോലൻ മൂന്നു തവണ കുടിലിനകത്ത് മരിച്ചിരുന്നത്രെ. അപ്പോഴൊക്കെ മൂപ്പൻ ചെമ്പൻ ഓടക്കുറ്റിയിലൂടെ തോലന്റെ ചെവിയിലേക്ക് ദൈവത്തെ വിളിച്ചു ഊതി. അങ്ങനെ മൂന്നു തവണയും തോലൻ രക്ഷപ്പെടുകയായിരുന്നത്രെ. നാലു പുരുഷന്മാരും മൂന്നു സ്ത്രീകളും എട്ടു കുട്ടികളുമാണ് ഇവിടെ ഇങ്ങനെ ഒരു ദുരന്തത്തിന് ഇരയായി കഴിയുന്നവർ.

കിടപ്പാടമില്ല, റേഷൻ കാർഡില്ല, ഈ ഹതഭാഗ്യവാന്മാർക്ക് വോട്ടുപോലുമില്ലെന്ന കാര്യം രാഷ്ട്രീയ പാർട്ടികളാരും അറിഞ്ഞിട്ടില്ല. ഇത്തവണ ആദിവാസികൾക്ക് സൗജന്യ റേഷൻ കൊടുത്തു. സൂചിപ്പാറയുടെ താഴ്വരയിൽ റേഷൻ കാർഡുപോലുമില്ലാതെ കഴിയുന്ന ഈ ആദിവാസി കുടുംബങ്ങൾക്ക് സൗജന്യ

റേഷനും ലഭിച്ചില്ല. പട്ടിണികൊണ്ട് വലഞ്ഞ എട്ടു പിഞ്ചു കുട്ടികൾ ഒന്നുമറിയു ന്നില്ല. അവർക്കും രോഗം വന്നുതുടങ്ങിയിരിക്കുന്നു. തോലന്റെ ഭാര്യ ചീര കുട്ടി കളെയും നോക്കി കഴിയുകയാണ്.

തോലൻ കിടപ്പിലായതോടെ ചെമ്പന്റേയും വെളുക്കന്റെയും ഭാര്യമാർ കാട്ടു കിഴങ്ങ് തേടി കാടു കയറിയിരിക്കുകയാണ്.

*മാതൃഭൂമി, 1984 ആഗസ്റ്റ് 14*

## പട്ടിണി കിടന്നു കിടന്നു തോലൻ മരിച്ചു

പുത്തുമലയിലെ സൂചിപ്പാറയുടെ താഴ്വരയിൽ കഴിഞ്ഞിരുന്ന കാട്ടുപണി യരിൽ പട്ടിണി കാരണം അവശനായ തോലൻ ചൊവ്വാഴ്ച വൈകുന്നേരം മരിച്ചു.

പട്ടിണികാരണം കൂട്ടമരണം കാത്തുകഴിയുന്ന ഈ കോളനിയെക്കുറിച്ച് *മാതൃഭൂമി* റിപ്പോർട്ട് ചെയ്തതിന്റെ അടിസ്ഥാനത്തിൽ ട്രൈബൽ ഡവലപ്മെന്റ് ഉദ്യോഗസ്ഥന്മാരും റവന്യൂ ഉദ്യോഗസ്ഥന്മാരും സംഭവസ്ഥലത്ത് ചെന്നിരുന്നു. 15 അംഗങ്ങളുള്ള ആദിവാസികളെ അവർ ആശുപത്രിയിലെത്തിച്ചു.

തോലൻ മരിച്ചത് വൈത്തിരി ഗവ: ആശുപത്രിയിൽ വെച്ചാണ്. വെളുക്കൻ, ചാപ്പൻ എന്നിവരെ ആശുപത്രിയിൽ പ്രവേശിപ്പിച്ചിട്ടുണ്ട്. സ്ത്രീകളെയും കുട്ടി കളെയും മേപ്പാടിയിലെ ഷോപ്പിംഗ് സെന്ററിൽ താൽക്കാലികമായി കുടിയിരു ത്തിയിട്ടുണ്ട്. അവർക്ക് ഭക്ഷണവും വസ്ത്രവും കൊടുക്കാനുള്ള നടപടികളെ ടുത്തിരുന്നു.

അവശേഷിക്കുന്നവരെ മുട്ടിൽ വിവേകാനന്ദ മെഡിക്കൽ മിഷൻ ആശുപത്രി യിലേക്ക് അയക്കാൻ തീരുമാനിച്ചതായി ജില്ലാ കലക്ടർ അറിയിച്ചു.

സംഭവത്തെക്കുറിച്ച് അന്വേഷിച്ചു റിപ്പോർട്ട് ചെയ്യാൻ ജില്ലാ കലക്ടർ എം.എ. വിശ്വനാഥൻ ട്രൈബൽ ഡവലപ്പ്മെന്റ് ഓഫീസറെ നിയോഗിച്ചു.

നിലമ്പൂർ കാടുകളിൽനിന്ന് എത്തിയ ഈ കാട്ടുപണിയർ ഓരോരുത്തരായി ചത്തൊടുങ്ങുമ്പോൾ സ്ഥലം മാറിയാണത്രേ അവസാനമായി സൂചിപ്പാറയുടെ താഴ്വരയിലെത്തിയത്. അവിടെ ഗുഹാമനുഷ്യരെപ്പോലെ പാറക്കെട്ടുകളിൽ കഴി യുകയായിരുന്നു ഇവർ. അടുത്തൊന്നും ജനവാസമില്ല. അതുകാരണം നാട്ടുകാ രുടെ സഹതാപംപോലും ഇവരെ തേടിയെത്തിയില്ല. എന്നിട്ടും രണ്ടു യുവാക്കൾ - സെയ്തലവിയും ദിവാകരനും - ഇവർക്ക് മരുന്നുവാങ്ങി എത്തിച്ചിരുന്നു. എന്നാൽ മരുന്നു കഴിക്കാൻ അവർ തയ്യാറായില്ല. തോലൻ മൂന്നു തവണ മരിച്ചപ്പോഴും ഓടക്കൂറ്റിയിലൂടെ ദൈവത്തെ ചെവിയിലൂതി കൊടുത്തു രക്ഷപ്പെ ടുത്തിയതാണെന്നു പറയുന്ന മൂപ്പൻ ചെമ്പന്റെ വിളി ഇത്തവണ ദൈവം കേട്ടില്ല. കറുത്തിരുണ്ട് ആകാശത്തിലേക്ക് കുത്തിനിൽക്കുന്ന സൂചിപ്പാറ ദൈവത്തിന്റെ മുടിയാണെന്നു ചൂണ്ടിക്കാണിച്ചു തരുന്ന ഇവർ തോലനെ ദൈവം കൊണ്ടു പോയ താണെന്ന് വിശ്വസിക്കുന്നു. ഇനി ഇവിടം വിട്ട് ഒഴിയേണ്ടതിനെക്കുറിച്ച് ആലോ ചിച്ചിരിക്കെയാണ് അധികൃതർ സഹായങ്ങളുമായി അവിടെ തേടിചെന്നത്.

*മാതൃഭൂമി, 1984 ആഗസ്റ്റ് 15.*

## മരണത്തോടും പ്രതികരിക്കാത്ത ജനങ്ങളും അധികൃതരും

നിത്യദുരിതത്തിനടിമപ്പെട്ട് ആദിവാസികൾ വയനാട്ടിൽ കൂട്ടത്തോടെ മരിച്ചുവീഴുന്നു. മരണം എല്ലാ യാതനകളുടെയും ശാശ്വതപരിഹാരമായി മാറുന്ന ഒരവസ്ഥ. ഉത്തരവാദപ്പെട്ടവർ നിസ്സഹായരായി എല്ലാം കണ്ടുനിൽക്കുകയാണ്. പുത്തുമലയിൽ പട്ടിണി കിടന്ന് കിടന്ന് മരിച്ച തോലൻ. കുഞ്ഞോം കോറോം ആദിവാസി കോളനികളിൽ പനിപിടിച്ച് മരിച്ച രണ്ടു ആദിവാസികുഞ്ഞുങ്ങൾ. പനി മരണകാരണമായി തീരുന്ന അവസ്ഥ ഈ യുഗത്തിലും ആരെയും ലജ്ജിപ്പിക്കുന്നില്ല. ഒരു മാസം മുമ്പാണ് മീനങ്ങാടിയിൽ ആദിവാസികളായ മൂന്നു കുട്ടികളും ഒരമ്മയും പട്ടിണി കാരണം മരണപ്പെട്ടത്. അത് പോഷകാഹാരക്കുറവു കാരണാണെന്ന് അധികൃതർ വിലയിരുത്തി. ഇത്രയൊക്കെ ദുരിതങ്ങളുണ്ടായിട്ടും ആദിവാസി കോളണികളിൽ പട്ടിണി മാറ്റുന്നതിനോ പോഷകാഹാരക്കുറവ് നികത്തുന്നതിനോ പകർച്ച വ്യാധികൾ തടയുന്നതിനോ സ്ഥിരമായ യാതൊരു നടപടിയും അധികൃതരുടെ ഭാഗത്തുനിന്നുണ്ടാവുന്നില്ല. ആദിവാസി ക്ഷേമത്തിന്നായുള്ള പ്രത്യേക വകുപ്പ് യഥാസമയം പോഷകാഹാരക്കുറവു കാരണം മരണമടയുന്നവരുടെയും മരിച്ചു വീഴാനിടയുള്ളവരുടെയും കണക്കെടുത്തു നാളുകൾ പിന്നിടുന്നു. മുമ്പെങ്ങുമില്ലാത്ത ഭീകരമായ പട്ടിണിയും ദുരിതങ്ങളുമാണ് വയനാട്ടിലെ ആദിവാസികൾ ഇന്നനുഭവിക്കുന്നത്.

ഓണാഘോഷം ടൂറിസ്റ്റ് വാരമായി പൊടിപൊടിക്കാൻ അനുവദിച്ച ഫണ്ട് വയനാട്ടിൽ ആദിവാസികൾക്ക് ഒരു നേരത്തെയെങ്കിലും കഞ്ഞി കൊടുക്കാൻ ഉപയോഗിക്കണമെന്ന് ഭരണകക്ഷികളുടെ ഏകോപനസമിതി പോലും ആവശ്യപ്പെട്ടിരിക്കുന്നു. വർഷംതോറും ഗവണ്മെന്റ് ആദിവാസി ക്ഷേമത്തിന്നായി ചെലവഴിക്കുന്ന കോടികൾ കടലിൽ കായം കലക്കുന്ന അർത്ഥമില്ലാത്ത നടപടികളായി പരിണമിക്കുന്നു. ആദിവാസികളുടെ യഥാർത്ഥ ക്ഷേമം എവിടെയാണെന്ന് കണ്ടെത്താൻ ആർക്കും ഇതുവരെ കഴിഞ്ഞിട്ടില്ല. ആടുമാടുകളെ നൽകിയും കോഴികളെ നൽകിയും ആദിവാസികൾക്ക് ക്ഷേമം കൈവരുത്താമെന്ന ധാരണ തെറ്റാണെന്നു തെളിഞ്ഞു. ആദിവാസി കോളണികളിൽ അവർക്ക് സൗജന്യമായി നൽകുന്ന യാതൊന്നും ഇപ്പോൾ അവശേഷിക്കുന്നില്ല. അവർ വീണ്ടും വീണ്ടും മുമ്പത്തേക്കാൾ കൂടുതൽ പട്ടിണിക്കാരായി മാറുകയാണ്. പട്ടിണി മരണം നടന്ന വയനാട്ടിൽ ഓണാഘോഷം കൂടി വേണ്ടെന്ന് ഭരണകക്ഷികളുടെ ഏകോപനസമിതി യോഗം കൂടി തീരുമാനിച്ച സാഹചര്യം ഇതു തന്നെയാണ്.

പട്ടിണി കിടന്നു മരിച്ച തോലന്റെ കുടുംബത്തിൽ അവശേഷിക്കുന്നവരെ ആശുപത്രിയിലും മേപ്പാടിയിലെ ഒരു ക്ലബ്ബിലും പാർപ്പിച്ചിരിക്കുകയാണ്. ഇവർക്ക് സ്വന്തമായി ഒരു തുണ്ട് മണ്ണ് നൽകാനോ അതിലൊരു വീട് വെച്ചുകൊടുക്കാനോ ഉള്ള നടപടികൾ ഈ പട്ടിണി ദുരന്തത്തിനിടയിലും ഉത്തരവാദപ്പെട്ടവർ മറക്കുന്നു. കോടികൾ ചെലവഴിച്ച് ആദിവാസികൾക്ക് വേണ്ടിയുള്ള ഭവനനിർമ്മാണ പദ്ധതി വഴിമുട്ടി നിൽക്കുകയാണ്. കരാറുകാർ പണവുമായി കടന്നു. ആരുടെ പേരിലും ഇതുവരെ ഒരു നടപടിയും എടുത്തില്ല. സ്വന്തം കുടിലുകൾ പോലും പൊളിച്ചു

മാറ്റി സർക്കാർ വീടുകൾക്കായി കാത്തിരുന്ന ആദിവാസികളുടെ കണ്ണുനീർ വയനാട്ടിൽ പെരുമഴയായി പെയ്തൊടുങ്ങുകയാണ്. എന്നിട്ടും ആർക്കും ഒന്നും നടക്കാത്തതുപോലെ.

ഭരണകക്ഷികളും പ്രതിപക്ഷവും ആദിവാസികളേക്കാൾ പ്രതികരണശേഷിയില്ലാത്തവരായി അധഃപതിച്ച സ്ഥിതിയായിരിക്കുന്നു. പട്ടിണി കിടന്നു മരിച്ച തോലന്റെ കുടുംബത്തെ സഹായിക്കാൻ ആരും ഇതുവരെ മുന്നോട്ടു വന്നിട്ടില്ല. മേപ്പാടിയിലെ ചില നല്ല മനസ്സുള്ളവരുടെ കരുണയിലാണ് അവരുടെ ജീവിതം.

*മാതൃഭൂമി,*
*1984 ആഗസ്ത് 18.*

# ഉണ്ണാനും ഉടുക്കാനുമില്ലാതെ വയനാട്ടിൽ ഒരു തലമുറ വളരുന്നു

**വയനാട്ടിൽ ഇന്നും ആദിവാസി കുട്ടികൾ എങ്ങിനെയൊക്കെയോ വളരുന്നു- ഉണ്ണാനും ഉടുക്കാനുമില്ലാതെ**

സർക്കാറിൽനിന്ന് ആദിവാസി വിദ്യാർത്ഥികൾക്ക് ഹോസ്റ്റൽ സൗകര്യമുൾപ്പെടെ നൽകുന്ന ആനുകൂല്യങ്ങൾ പേരിനു മാത്രം. നാലാളറിഞ്ഞാൽ നാണം കെട്ടുപോകുന്ന തരത്തിലാണ് ആ ആനുകൂല്യങ്ങളുടെ പട്ടിക തന്നെ.

ആദിവാസി ബാലവാടികളിൽ കുട്ടികൾക്ക് ഉച്ചഭക്ഷണത്തിന് അനുവദിച്ചത് വെറും നാല്പതു പൈസ. അര ഗ്ലാസ് ചായ കിട്ടാൻ എഴുപതു പൈസ വരെ കൊടുക്കേണ്ട ഇക്കാലത്ത് നാല്പതു പൈസയ്ക്ക് ആദിവാസി കുട്ടികൾക്ക് വയറുനിറയെ ചോറു വെച്ചു വിളമ്പി കൊടുക്കാൻ നിയമിച്ച ആയയ്ക്കാകട്ടെ മാസ ശമ്പളം 50 രൂപ മാത്രം. കിട്ടുന്ന ശമ്പളം കൊണ്ട് ഒരു സാരി വാങ്ങിക്കാൻ കഴിയാതെ ടീച്ചർ വിഷമിക്കുമ്പോൾ കുട്ടികൾക്ക് ഒരുവർഷത്തേക്ക് രണ്ടു ജോടി ഉടുപ്പു വാങ്ങാനും പുസ്തകങ്ങൾ വാങ്ങാനും സർക്കാർ നൽകുന്നത് 20 രൂപ.

ആർക്കും ഇതിൽ കുറ്റം പറഞ്ഞുകൂടാ. ഇന്നത്തെ പ്രതിപക്ഷ കക്ഷികൾ ഭരിച്ചപ്പോൾ ഉച്ചഭക്ഷണത്തിനു 25 പൈസയാണ് കൊടുത്തുപോന്നത്.

ഒന്നാം ക്ലാസ്സ് മുതൽ നാലാം ക്ലാസ്സ് വരെ സ്കൂളിൽ പഠിക്കുന്ന ആദിവാസി കുട്ടിയുടെ രക്ഷിതാക്കൾക്ക് സർക്കാറിന്റെ വക പ്രോത്സാഹന സമ്മാനമുണ്ട്. മാസം പത്തു രൂപ രക്ഷിതാവിനു ഈ 10 രൂപ കിട്ടാൻ മാസം 18 ദിവസമെങ്കിലും കുട്ടി സ്കൂളിൽ ഹാജരായിരിക്കണം. 18 അധ്യയന ദിവസങ്ങൾ മിക്ക മാസങ്ങളിലും ഉണ്ടാകുന്നില്ല. ഒഴിവുദിനങ്ങളും സമരദിനങ്ങളുമായി സ്കൂളുകളിൽ അധ്യയനദിവസങ്ങൾ മിക്കവാറും മാസത്തിൽ പതിനഞ്ച് ദിവസത്തോളമേ എത്തുന്നുള്ളു. ആ നിലയിൽ പ്രോത്സാഹന സമ്മാനത്തിനു രക്ഷിതാവ് മിക്ക മാസങ്ങളിലും അർഹനാകുന്നില്ല.

നാല് വരെ ക്ലാസ്സിൽ പഠിക്കുന്ന കുട്ടികൾക്കും പുസ്തകത്തിനും വസ്ത്രത്തിനുമായി ഒരു വർഷം 20 രൂപ. തന്നെ നൽകുന്നു. ഹൈസ്ക്കൂൾ ക്ലാസ്സിലെ വിദ്യാർത്ഥികൾക്ക് വസ്ത്രത്തിനും പുസ്തകത്തിനും കൂടി വർഷം 80 രൂപയാണ് അനുവദിച്ചത്. പത്താം ക്ലാസ്സിൽ പഠിയ്ക്കുന്ന ഒരു വിദ്യാർത്ഥിയ്ക്ക് ഒരു വർഷം പുസ്തകത്തിനും 2 ജോടി വസ്ത്രത്തിനും 80 രൂപ കൊണ്ട് എന്തു ചെയ്യാൻ കഴിയും? വിദ്യാർത്ഥികൾ മാത്രമല്ല ട്രൈബൽ അധികൃതരും കണക്കുകൾ കൂട്ടി എടുക്കാൻ തന്നെ പാടുപെടുന്നു.

ഏതു മാനദണ്ഡമനുസരിച്ചാണ് സർക്കാർ ആദിവാസി കുട്ടികളെ ഇത്രയും വിലകെട്ടവരായി കാണുന്നതെന്നറിയില്ലെന്നു ഒരു ട്രൈബൽ ഉദ്യോഗസ്ഥൻ തന്നെ ധാർമ്മികരോഷത്തോടെ ചോദിച്ചു. ഒരു കുട്ടിയെ സ്കൂളിൽ അയച്ചു പഠിപ്പിക്കാനുള്ള പ്രാരാബ്ധങ്ങൾ അറിയാത്തവരാണോ മാറിമാറി ഇവിടെ ഭരണം കയ്യാളുന്നത്? ഒരു ഗവൺമെണ്ടും അതത് കാലത്തെ ജീവിത ചുറ്റുപാടുകൾ നോക്കി

ആദിവാസി കുട്ടികൾക്ക് ആനുകൂല്യങ്ങൾ നൽകാൻ തയ്യാറായിട്ടില്ല.

ഒരു മന്ത്രിയുടെ കുട്ടിക്കോ പേരക്കുട്ടിക്കോ സ്കൂളിൽ പഠിക്കാൻ ചെലവഴിക്കുന്ന പണത്തിന്റെ കാൽ ഭാഗമെങ്കിലും ഓരോ ആദിവാസി കുട്ടികളുടെ പഠനത്തിനും ആവശ്യമാണെന്നു ധരിക്കാൻ സാമാന്യബുദ്ധി പോരേ എന്നാണ് ട്രൈബൽ ഉദ്യോഗസ്ഥന്മാരുടേയും ചോദ്യം.

ആദിവാസി ഹോസ്റ്റലുകൾ ഭൂരിപക്ഷവും അവഗണിക്കപ്പെട്ടു തന്നെ കിടക്കുന്നു. സ്വന്തമായ കെട്ടിടങ്ങൾ നിർമ്മിക്കാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. പഴകി വീഴാറായ കെട്ടിടങ്ങളിൽ കാലിത്തൊഴുത്തു കണക്കേയുള്ള മുറികളിലാണ് കുട്ടികൾ കിടന്നുറങ്ങുന്നത്. വെള്ളം, വെളിച്ചം എന്നിവ ഹോസ്റ്റലുകളിൽ അപൂർവ്വ വസ്തുക്കളാണ്.

ചീരാൽ ഹൈസ്ക്കൂളിലെ ആദിവാസി പെൺകുട്ടികൾക്കു വേണ്ടിയുള്ള ഹോസ്റ്റലിൽ വെള്ളം കിട്ടാനില്ല. ആഴ്ചയിൽ ഒരിക്കൽ മാത്രമേ പെൺകുട്ടികൾക്ക് കുളിക്കാൻ കഴിയുന്നുള്ളു എന്ന് ഒരു അധ്യാപകൻ പരാതിപ്പെട്ടു. അവിടെ ഒരു കിണർ കുഴിച്ചത് വെള്ളമില്ലാതെ കിടക്കുകയാണ്.

ഹോസ്റ്റലുകളിലെ ഭക്ഷണവും ജീവൻ നിലനിർത്താൻ മാത്രമുള്ള അളവിലാണ്. ഭക്ഷണത്തിനുള്ള പണം കൃത്യമായി നൽകാൻ കഴിയാതെ ഹോസ്റ്റൽ വാർഡന്മാർ അനുഭവിക്കുന്ന യാതനകൾ പറഞ്ഞറിയിക്കാൻ പറ്റാത്തതാണെന്നു അവർ തന്നെ ചൂണ്ടിക്കാട്ടുന്നു. പറ്റുകടയുടെ മുന്നിലൂടെ ഒളിച്ചുപോവേണ്ട ഗതികേടാണത്രെ അവർക്ക്.

സർക്കാർ ആദിവാസികൾക്കു വേണ്ടി എല്ലാം ചെയ്യുന്നുണ്ടല്ലോ എന്നൊരു ധാരണയിൽ മറ്റു ട്രസ്ററുകളോ സാമൂഹ്യസംഘടനകളോ ഈ കുട്ടികളുടെ കാര്യത്തിൽ ശ്രദ്ധിക്കുന്നില്ല. ഹോസ്റ്റലുകളിൽ വിശേഷ ദിവസങ്ങളിലെങ്കിലും ഒരു സദ്യ കൊടുക്കാൻ പോലും അവരാരുമില്ലതാനും.

ഉണ്ണാനും ഉടുക്കാനും ഇല്ലാത്തവരായി അവർ വളരുന്നു വരുന്നു.

*മാതൃഭൂമി,*
*1984 ഒക്ടോബർ 1.*

# ലക്ഷ്മണയുടെ വെളിപാടുകളിൽ കഴമ്പില്ലെന്ന് അനുഭവസ്ഥൻ

**രാജൻ കേസ് ഒരു രാഷ്ട്രീയ ആയുധമാക്കാനുള്ള പുറപ്പാടിൽ ലക്ഷ്മണയ്ക്കു തിരിച്ചടി.**

രാജൻ കേസുമായി തനിക്കു യാതൊരു ബന്ധവുമില്ലെന്ന് ആണയിടുന്ന മുൻ ഐ.ജി.കെ ലക്ഷ്മണയുടെ വെളിപാടുകൾ ശുദ്ധ തട്ടിപ്പാണെന്നു രാജനൊപ്പം അക്കാലത്തു ലോക്കപ്പ് മർദനത്തിനിരയായവർ വ്യക്തമാക്കുന്നു. 1970-ൽ കേരളത്തിലെ നക്സൽ പ്രവർത്തകരെ അമർച്ച ചെയ്യാൻ ജയറാം പടിക്കലിന്റെ നേതൃത്വത്തിലുള്ള പോലീസ് സേനയിലെ ഡിവൈ.എസ്.പി. റാങ്കിലുള്ള ഉദ്യോഗസ്ഥനായിരുന്നു ലക്ഷ്മണ. നക്സലുകൾക്ക് അഭയം കൊടുത്തുവെന്ന പേരിൽ 1971 ഫെബ്രുവരി 26-ന് അറസ്റ്റു ചെയ്യപ്പെട്ട ചങ്ങനാശ്ശേരിയിലെ പി.ടി.തോമസ് ആ സംഭവം തുറന്നു പറയുന്നു. പി.ടി. തോമസ് അന്ന് ഏജീസ് ഓഫീസിൽ ഓഡിറ്ററായി ജോലിചെയ്യുകയായിരുന്നു. അറസ്റ്റു ചെയ്തു തിരുവനന്തപുരത്ത് പട്ടത്തുള്ള പൊട്ടക്കുഴിയിൽ നക്സലൈറ്റുകളെ മർദ്ദിക്കാൻ തീർത്ത പോലീസ് ക്യാമ്പിൽ എല്ലാ ഭീകരസംഭവങ്ങൾക്കും നേതൃത്വം നൽകാൻ ഡിവൈ.എസ്.പി. ലക്ഷ്മണ സദാ രംഗത്തുണ്ടായിരുന്നതായി തോമസ് പറയുന്നു.

കൈകാലുകൾ വരിഞ്ഞുമുറുക്കി ബെഞ്ചിൽ കിടത്തി മൂത്രദ്വാരത്തിൽ ഈർക്കിൽ കടത്തൽ അടക്കം എല്ലാ പീഡനങ്ങളും ഈ ക്യാമ്പിൽ നടത്തിയിരുന്നു. എസ്.ഐമാരായ അലക്സ്, ഷൺമുഖദാസ് എന്നിവർ മർദനം കഴിഞ്ഞു ക്ഷീണിതരായി ലക്ഷ്മണയുടെ മുന്നിൽ ഇനിയെന്തുവേണമെന്ന് ആജ്ഞ കാത്തു നിൽക്കുന്നതു് തോമസ് സാക്ഷ്യപ്പെടുത്തുന്നു. ട്രൂത്ത് ഡ്രഗ് (സത്യം പറയിപ്പിക്കാനുള്ള മാരകമരുന്ന്) പൊട്ടക്കുഴി ക്യാമ്പിൽ ഉപയോഗിച്ചിരുന്നു. അറസ്റ്റു ചെയ്തവരിൽ ഈ മരുന്നു കുത്തിവച്ച് അവരെ ദീർഘകാലം മാനസിക രോഗികളാക്കി തീർത്തു. ഈ മാരക മരുന്നു കുത്തിവയ്ക്കുന്നതിനു മുമ്പ് ഇതിന്റെ പ്രത്യാഘാതങ്ങൾ വിവരിക്കുന്ന മെഡിക്കൽ റിപ്പോർട്ട് അറസ്റ്റു ചെയ്യപ്പെട്ടവർക്കു നൽകും. ജീവിതകാലം മുഴുവൻ മാനസിക നില തെറ്റി ഭ്രാന്തനായി കഴിയേണ്ടി വരുമെന്നും ഞരമ്പുകൾ തകർന്നു ജീവച്ഛവങ്ങളായി തീരുമെന്നും ഇതിൽ വിവരിച്ചിരുന്നു. എന്നിട്ടും പോലീസിനു വേണ്ട ഉത്തരങ്ങൾ നൽകാത്തവരോടു താൻ ആത്മഹത്യ ചെയ്യുന്നുവെന്ന് എഴുതി അതിലൊപ്പിട്ടു കൊടുക്കാൻ പൊലീസ് നിർബന്ധിച്ചിരുന്നു.

കണ്ണു കെട്ടിയാണു തോമസിനെ ഈ മരുന്നു കുത്തിവയ്ക്കാൻ ഡോക്ടറുടെ മുന്നിൽ ഹാജരാക്കിയത്. ഡോക്ടർ രണ്ടു കൈയിലും മരുന്നു കുത്തിവച്ചതിനു ശേഷം കണ്ണിലെ കെട്ടഴിച്ചപ്പോൾ ലക്ഷ്മണ മുന്നിലുണ്ടായിരുന്നതായി തോമസ് പറഞ്ഞു. ഇപ്പോൾ ജോലിയൊന്നുമില്ലാതെ കഴിയുന്ന തോമസിന്റെ പേശികൾ അസ്ഥികളുമായി ചേർന്ന നിലയിലല്ല. ജയറാം പടിക്കൽ, മുരളീകൃഷ്ണദാസ്, എന്നിവർ ഈ മർദ്ദനമുറകളെല്ലാം നടക്കുമ്പോൾ ക്യാമ്പ് നടത്തിപ്പു

കാരായി എല്ലാറ്റിനും നേതൃത്വം നൽകുകയായിരുന്നു.

എസ്.ഐ മാരേക്കാൾ അറപ്പുളവാക്കുന്ന തരത്തിലായിരുന്നു ലക്ഷ്മണ ക്യാമ്പിൽ ഭീകരമുറ നടത്തിയിരുന്നതെന്ന് തോമസ് പറഞ്ഞു.

തന്റെ രാഷ്ട്രീയഭാവി ശോഭനമാക്കാൻ രാജൻ കേസിനെ തന്നെ കാരണമാക്കുകയാണു ലക്ഷ്മണ ചെയ്യുന്നതെന്ന് തോമസ് ആരോപിച്ചു.

സമയം വരുമ്പോൾ രാജൻ കേസ് വെളിപ്പെടുത്തുമെന്നു പറയുന്ന ലക്ഷ്മണ വർഗീസിനും രാജനും വിജയനുമൊക്കെ എന്തു സംഭവിച്ചുവെന്നു പറയാൻ തന്റേടം കാട്ടാൻ തയ്യാറാവണം.

ലക്ഷ്മണ നിരപരാധിയാണെന്നു പറയുന്നതിൽ കഴമ്പില്ലെന്നു രാജനൊപ്പം കക്കയത്ത് തടവിലുണ്ടായിരുന്ന എബ്രഹാം ബെൻഹർ പറയുന്നു. രാജന്റെ പിതാവ് ഈച്ചരവാരിയർ കോഴിക്കോട് കോടതിയിൽ നൽകിയ നഷ്ടപരിഹാര കേസിൽ എബ്രഹാം ബെൻഹർ പ്രധാന സാക്ഷിയായിരുന്നു. രാജൻ കൊല്ലപ്പെടുന്നത് 1976 മാർച്ച് ഒന്നിനാണെന്നു ബെൻഹർ വെളിപ്പെടുത്തുന്നു. അന്ന് ഉച്ചയ്ക്ക് ഒരു മണിക്കു നാലു പൊലീസുകാർ ബെൻഹറിനേയും ക്യാമ്പിലെത്തിച്ചു. കക്കയം ഇൻസ്പെക്ഷൻ ബംഗ്ലാവിൽ വച്ചു മതിയാവോളം പീഡിപ്പിച്ചു നഗ്നമാക്കി മർദ്ദിച്ചു വലിച്ചിഴച്ചു തള്ളിയതു മർദനത്തിനു നേതൃത്വം നൽകുന്ന പൊലീസ് ഉദ്യോഗസ്ഥന്മാരുടെ മുന്നിലേക്കായിരുന്നു. അപ്പോഴവിടെ നിരന്നിരുന്ന പോലീസ് ഉദ്യോഗസ്ഥന്മാരായ മധുസൂദനൻ, ജയറാം പടിക്കൽ, മുരളീകൃഷ്ണദാസ് എന്നിവർക്കൊപ്പം ലക്ഷ്മണയുമുണ്ടായിരുന്നതായി ബെൻഹർ തുറന്നടിക്കുന്നു.

*സദ്വാർത്ത,*
*1994 ജൂലൈ 20.*

# ജീവിതം തകർത്തത് ക്ഷയരോഗമോ പൊലീസ് മർദ്ദനമോ?

**ജി**ല്ലാ ആശുപത്രിയിലെ ടി.ബി. വാർഡിൽ കിടന്നു വാരാംപറ്റയിലെ മുലൻതരി മൊയ്തു ചോദിക്കുന്നു. ഒരു ക്ഷയരോഗിയായ എന്നെ സ്റ്റേഷനിൽ വിളിപ്പിച്ച് തല്ലിച്ചതച്ച പൊലീസിനെതിരെ നടപടി എന്തെങ്കിലും ഉണ്ടായോ?

മൂന്നു മാസമായി മൊയ്തു ആശുപത്രിയിലാണ്. കല്ലുകെട്ടു പണിക്കു പോയായിരുന്നു ജീവിതം. ഭാര്യയും അഞ്ചു കുട്ടികളുമുണ്ട്. ഭാര്യയും അടുത്ത വീട്ടിലെ മറ്റൊരു സ്ത്രീയും തമ്മിൽ തെങ്ങോല മടലിനെച്ചൊല്ലിയുണ്ടായ കേസ്സിന്റെ അന്വേഷണത്തിനായിരുന്നത്രെ മൂന്നു മാസം മുമ്പ് മൊയ്തുവിനെ വെള്ളമുണ്ട സ്റ്റേഷനിലേയ്ക്കു സബ് ഇൻസ്പെക്ടർ വിളിപ്പിച്ചത്.

പറമ്പിൽ വീണു കിടന്ന ഓലമടൽ മൊയ്തുവിന്റെ ഭാര്യ എടുത്തു കൊണ്ടു പോയെന്ന പരാതിക്ക് പുറത്ത് രണ്ടു പൊലീസുകാർ വീട്ടിൽ ചെന്നു സ്റ്റേഷനിലേക്ക് ചെല്ലാൻ മൊയ്തുവിനോട് പറഞ്ഞു. മൊയ്തു ജീവിതത്തിലാദ്യമായാണ് പൊലീസ് സ്റ്റേഷനിലേക്ക് ചെല്ലുന്നത്. ഭയം കൊണ്ട് നാട്ടിലെ ഒരു പൗരമുഖ്യനേയും കൂട്ടിയാണ് പോയത്. അന്ന് സബ്ബ് ഇൻസ്പെക്ടർ ഇല്ല. മൊയ്തുവിനെ തല്ലരുതെന്ന് പൗരമുഖ്യൻ പൊലീസുകാരെയെല്ലാം ഏല്പിച്ചിട്ടായിരുന്നു മടങ്ങിയത്.

പിറ്റേന്ന് മൊയ്തുവും ബന്ധത്തിലുള്ള മറ്റു രണ്ടു പേരും കൂടി സ്റ്റേഷനിൽ ചെന്നു. പരാതിക്കാരിയായ സ്ത്രീയും അപ്പോൾ സ്റ്റേഷനിൽ ഉണ്ടായിരുന്നുവത്രെ. അവരുടെ മകൻ ദുബായിലാണ്.

പണം ഇത്തരത്തിൽ ചെലവാക്കാനുള്ളതാണെന്നു പറഞ്ഞാണ് തനിക്കെതിരെ ആ സ്ത്രീ കള്ളപ്പരാതി കൊടുത്തതെന്നും മൊയ്തു പറയുന്നു.

സ്റ്റേഷനിൽ സബ് ഇൻസ്പെക്ടർ യാതൊന്നും ചോദിക്കാതെ മൊയ്തുവിന്റെ കഴുത്തിൽ പിടിച്ച് തല ചുമരിനോട് പല തവണ ഇടിച്ചുവത്രെ. വയറ്റത്തു കുത്തുകയും ചെയ്തു.

ക്ഷയരോഗിയായ മൊയ്തുവിനെ തല്ലുന്നതെന്തിനാണെന്നു സ്റ്റേഷനിലെ ഒരു പൊലീസുകാരൻ കൂടി സ്വയം നിലവിളിച്ചു ചോദിച്ചുപോലും.

'ഓലമടൽ കക്കുന്ന പെണ്ണിനെ മൊയ് ചൊല്ലണമെടാ' എന്നു പറഞ്ഞാണ് തന്നെ എസ്.ഐ. മർദ്ദിച്ചതെന്നു മൊയ്തു പറഞ്ഞു. മർദ്ദനത്തേക്കാൾ മനസ്സിനേറ്റ വേദന ഭാര്യയെ മൊഴി ചൊല്ലാൻ പറഞ്ഞ സംഭവമാണെന്നു മൊയ്തു പറയുന്നു. പിറ്റേന്നു ക്ഷയരോഗി കൂടിയായ മൊയ്തു ചോര ഛർദ്ദിച്ചു അവശനായി മാനന്തവാടി ആശുപത്രിയിൽ കിടന്നു. അതിനിടയിൽ മാനന്തവാടി സർക്കിൾ ഇൻസ്പെക്ടർക്ക് മൊയ്തു ഒരു പരാതി നൽകി. ആ പരാതിയെപ്പറ്റി തന്നെ അടിച്ച അന്നത്തെ വെള്ളമുണ്ട സബ്ബ് ഇൻസ്പെക്ടർ ജോർജ്ജിന്റെ മുന്നിൽ വെച്ചു തന്നെയാണ് സർക്കിൾ ഇൻസ്പെക്ടർ തന്നെ ചോദ്യം ചെയ്തതെന്നും

മൊയ്തു പറയുന്നു. സത്യസന്ധമായി കാര്യങ്ങളെല്ലാം സർക്കിളിനോട് അന്ന് പറഞ്ഞതാണ്. സബ്ബ് ഇൻസ്പെക്ടർക്കെതിരെ എന്തെങ്കിലും നടപടി എടുക്കുമെന്ന് മൊയ്തു പ്രതീക്ഷിച്ചു. ആ സബ്ബ് ഇൻസ്പെക്ടർ ഇപ്പോൾ വൈത്തിരി സ്റ്റേഷനിലാണെന്നും മൊയ്തുവിനറിയാം.

മൊയ്തുവിന് സ്വന്തമായി 30 സെന്റ് ഭൂമിയാണുള്ളത്. അതിൽ പത്ത് സെന്റ് വിറ്റ് ഒരു മകളെ കെട്ടിച്ചയച്ചു. ഇപ്പോൾ ജോലിയും മുടങ്ങി. വാരാംപറ്റ യൂണിയൻ മുസ്ലീം ലീഗ് കമ്മറ്റിയുടെ ശ്രമത്തിൽ നാട്ടുകാർ പണം പിരിച്ചാണ് ഇപ്പോഴത്തെ ജീവിതമെന്നും മൊയ്തു പറഞ്ഞു.

*മാതൃഭൂമി,*
*1984 ഒക്ടോബർ 21.*

# സർക്കാർ കോടികൾ ചെലവാക്കുന്നു ആദിവാസി ഇരന്നു കഴിയുന്നു

തെരുവിൽ ഒരു നേരത്തെ ഭക്ഷണത്തിനു കൈ നീട്ടി യാചിക്കുന്ന ഒരു ആദിവാസി അമ്മയും മകനും. ആദിവാസി ക്ഷേമവകുപ്പിന്റെ വാഹനം ഈ യാചകരെ അരികുമാറ്റി എങ്ങോട്ടെല്ലാമോ ദിവസവും കുതിച്ചു പായുന്നുണ്ട്. ക്ഷേമാന്വേഷണങ്ങൾ നടത്തുന്നുമുണ്ട്.

ദുർബ്ബല വിഭാഗങ്ങളായ ഗിരിജനങ്ങൾക്കു വേണ്ടി കണ്ണീരൊഴുക്കുന്ന രാഷ്ട്രീയ നേതാക്കളും സാമൂഹ്യപ്രവർത്തകരും ഒരു പക്ഷെ ഇവർക്ക് പത്തു പൈസ എറിഞ്ഞു കൊടുത്തിരിക്കാം. കൂടിലിൽ നിന്ന് തെരുവിലേക്കിറങ്ങിയ ആദിവാസി പട്ടിണിക്കോലങ്ങൾ ഒരു നാൾ തെരുവിൽ തന്നെ മരിച്ചു വീഴും. അപ്പോഴും നമുക്ക് അഭിമാനിക്കാം. ഒരു വർഷം ആദിവാസി ക്ഷേമത്തിന്നായി നാം വകയിരുത്തിയ കോടികളുടെ അമ്പരപ്പിക്കുന്ന കണക്കുകൾക്ക് മുന്നിൽ.

പുല്പള്ളിയിലെ ആനപ്പാറ പാടിയിൽ കാളിയുടെ മകനാണ് 30 വയസ്സുള്ള ബൊമ്മൻ. ബൊമ്മൻ പണിയെടുത്തായിരുന്നു വൃദ്ധയായ അമ്മയെ പോറ്റിയിരുന്നത്. മൂന്നു വർഷമായി ബൊമ്മൻ കിടന്ന കിടപ്പിൽ. അവശയാണെങ്കിലും അമ്മ കാളി പുറത്തു പണിക്കു പോയി ബൊമ്മനെ പോറ്റി. ബൊമ്മനെ കീഴടക്കിയ മാറാരോഗത്തിനു മരുന്ന് ഒരു നേരത്തെ കഞ്ഞി തന്നെയായിരുന്നു. കാളിക്കു ഇപ്പോൾ ദീനമായി, പണിയുമില്ല. അതോടെ കഞ്ഞി മുടങ്ങി. അതിനിടയിൽ ബൊമ്മന്റെ കാഴ്ചയും നഷ്ടപ്പെട്ടു. ഇരുട്ടിൽ ഈ അമ്മയും മകനും പിന്നെ കൂട്ടിന് പട്ടിണിയും മാത്രമായി.

പട്ടിണി കിടന്നു കിടന്ന് അവരിപ്പോൾ തെരുവിലേക്കിറങ്ങിയിരിക്കുകയാണ്. ഒരു നേരത്തെ കഞ്ഞിക്ക്. ഇവരിനി തെരുവിൽ മരിച്ചു വീണാലും ഔദ്യോഗിക പത്രക്കുറിപ്പിൽ രേഖപ്പെടുത്തുക "മാറാരോഗം" കാരണമാണ് ആദിവാസികൾ മരിച്ചതെന്നാണ്. ആർക്കെങ്കിലും നിഷേധിക്കാനാകുമോ? പോസ്റ്റുമോർട്ടം റിപ്പോർട്ടും അങ്ങിനെയായിരിക്കും.

കാട്ടുകിഴങ്ങ് കുഴിച്ചെടുത്ത് തിന്നാൻ പോലും വയ്യാത്ത ഒരവസ്ഥയിലാണ് കാളി. അസ്ഥികൂടമായി കിടക്കുന്ന മകനേയും കൈപിടിച്ച് തെരുവിലേക്കിറങ്ങിയത്. പുല്പള്ളി വയനാട്ടിലെ ഏറ്റവും സമ്പന്നമായ പ്രദേശമാണ്. കുരുമുളക് രാജാക്കന്മാരുടെ നാട്. തെരുവിലിറങ്ങി പിച്ച തെണ്ടുന്ന കാളിക്കും ബൊമ്മനുമറിയില്ല, ഒരു കാലത്ത് ആ പ്രദേശം മുഴുവനും അവിടെയുള്ള കാടും അവരുടേതായിരുന്നെന്ന്. കാടും നാടും അന്യാധീനപ്പെട്ട് ആദിവാസികൾ കുത്തുപാളയെടുത്തപ്പോഴാണ് നമ്മൾ അവരുടെ സംരക്ഷണത്തിന്നായി ക്ഷേമവകുപ്പ് സംഘടിപ്പിച്ചത്. ഇന്ന് രണ്ടു ഡയറക്ടർമാർക്കു കീഴിൽ വളർന്നു പന്തലിച്ച് ആദിവാസി ക്ഷേമവകുപ്പ് അതിന്റെ ക്ഷേമത്തിലേക്ക് കുതിക്കുന്നു.

മൂന്നു വർഷമായി മാറാരോഗം ബാധിച്ച് കണ്ണുപോലും നഷ്ടപ്പെട്ട ബൊമ്മന് ഒരു തുള്ളി മരുന്നു കൊടുക്കാൻ ആരുമുണ്ടായില്ല. അതന്വേഷിക്കലല്ല ആദിവാസി

ക്ഷേമവകുപ്പിന്റെ ജോലിയെന്നതും നേരാണ്. സ്കൂളിൽ പഠിക്കുന്ന ആദിവാസി ക്കുട്ടികൾക്ക് മാസാമാസം ഗ്രാന്റു നൽകാനും, ആദിവാസികളുടെ വംശശാസ്ത്രം പഠിക്കാനും, പിന്നെ പട്ടിണി മരണങ്ങളുടെ പത്രവാർത്തകൾ കണ്ടാൽ അവിടെ ഓടിയെത്താനും, സൗജന്യറേഷൻ പ്രഖ്യാപിക്കലുമൊക്കെയാണത്രെ ഈ വകുപ്പിന്റെ ചുമതല.

പുല്പള്ളി അങ്ങാടിയിലൂടെ ഒരു നേരത്തെ കഞ്ഞിക്ക് പിച്ച തെണ്ടുന്ന ഈ ആദിവാസി കുടുംബത്തിന്റെ വംശശാസ്ത്രം സമൂഹത്തിനു മുന്നിൽ ഒരു വലിയ ചോദ്യചിഹ്നമാണ്.

*മാതൃഭൂമി,*
*1984 സെപ്തംബർ 3.*

# അഴകു ചെയ്യക്കൂടിയ പാപ്പാൻ

അഴകു ചെയ്യക്കൂടിയ പാപ്പാനാണ് തമിഴിൽ അമ്പട്ടൻ. മുടി മുറിച്ച് അഴകു വരുത്താൻ തുടങ്ങിയത് ഏതുകാലം മുതൽക്കാണെന്ന് കൃത്യമായ കണക്കില്ല. മുടി നീട്ടിയും മുറിച്ചും മാറിമാറി വന്ന സൗന്ദര്യബോധം ഈ തൊഴിലിനായി ഒരു പ്രത്യേക വർഗ്ഗത്തെ സൃഷ്ടിച്ചു എന്നു മാത്രം. എല്ലാ മതക്കാരും മാറ്റി നിർത്തി. ചില ആചാരനുഷ്ഠാനങ്ങളിൽ തങ്ങൾക്ക് കിട്ടിയ തുച്ഛമായ അവകാശങ്ങളുമായി ഇവർ തലമുറകളിലൂടെ മതമേധാവിത്തത്തിന്റെ ഉരുക്കുകോട്ടയിൽ എല്ലാം സഹിച്ച് കഴിഞ്ഞുകൂടി. സമൂഹത്തിൽ മറ്റുള്ളവർക്കൊപ്പം മാന്യമായൊരു പദവി ഇന്നും അനുവദിച്ചു കിട്ടിയിട്ടില്ലെന്നാണിവരുടെ പരാതി. ഇന്ന് ബാർബർമാർക്ക് യൂനിയനുണ്ട്. പഴയ കാലത്തെപ്പോലെ തോർത്തുമുണ്ടിൽ കത്തിയും പൊതിഞ്ഞു വീടുകളിൽ കയറിയിറങ്ങേണ്ടതില്ല. കണക്കു പറഞ്ഞ് കൂലി വാങ്ങാം. ക്ഷൗരം ഇന്ന് ഒരു ജാതിയുടെയും സ്വന്തമായ കുലത്തൊഴിലല്ല. എല്ലാ ജാതിക്കാരും ഇപ്പോൾ ഈ തൊഴിൽ സ്വീകരിച്ചവരായുണ്ട്. അതുപോലെ പാരമ്പര്യതൊഴിൽ വലിച്ചെറിഞ്ഞ് വിദ്യാഭ്യാസവും നേടി ഉയർന്ന ഉദ്യോഗസ്ഥന്മാരായവരും ബാർബർ സമുദായത്തിൽ ഇന്നുണ്ട്. വിദേശത്തുപോയി പഠിച്ചുവന്ന ഡോക്ടർമാരും എഞ്ചിനീയർമാരും ഇവരുടെ കൂട്ടത്തിലുണ്ട്. എന്തുതന്നെയായാലും ക്ഷൗരം തൊഴിലാക്കിയവരെ തരം താഴ്ത്തികാണുന്ന സ്വഭാവം ഇന്നും സമൂഹത്തിൽ മാഞ്ഞുപോയിട്ടില്ലെന്നാണിവരുടെ പരാതി.

ഈ തൊഴിലിനെ എങ്ങനെയാണ് സമൂഹം കാണുന്നത് എന്നതിന് ശക്തമായ ഒരു തെളിവാണ് രാഷ്ട്രീയ കക്ഷികൾ മാറിമാറി വിളിക്കുന്ന ചില മുദ്രാവാക്യങ്ങൾ. 1957 കാലത്ത് കേരളത്തിൽ പരക്കെ വിളിച്ചിരുന്ന ഒരു മുദ്രാവാക്യമുണ്ടായിരുന്നു. നാട് ഭരിക്കാനറിയില്ലെങ്കിൽ താടിവടിച്ചോ....ഈ മാതിരി മുദ്രാവാക്യങ്ങൾക്ക് പുറമെ പന്തയങ്ങൾ കെട്ടുന്ന ഏർപ്പാടുണ്ട്. ഇന്ന സ്ഥാനാർത്ഥി ജയിച്ചില്ലെങ്കിൽ ഞാൻ കത്തിയും കത്രികയും വാങ്ങി മുടി കളയാനിരിക്കും. പറഞ്ഞു തെറ്റിയാൽ പറയുന്നത് കേൾക്കാം. ഇതിലും ഭേദം നിനക്ക് മുടികളയാൻ പോകരുതെടാ. ഇങ്ങനെ ക്ഷുരകവേല മ്ലേച്ഛമായ ഒരു തൊഴിലാണെന്ന് വരുത്തിത്തീർക്കുന്ന ചൊല്ലുകൾ എല്ലായിടത്തുമുണ്ട്. ഇതെല്ലാം കേട്ടാൽ മുടി മുറിക്കുന്നതും താടി വടിക്കുന്നതും തരംതാഴ്ന്ന തൊഴിലാണെന്നാണ് തോന്നുന്നത്. ഇങ്ങനെയുള്ള അവഹേളനങ്ങൾ ഒരുപടി അനുഭവിക്കുന്നവരാണ് ഇന്നത്തെ ബാർബർ. കോയമ്പത്തൂരിലെ ബാർബർമാരുടെ സംഘടന ഈയടുത്ത കാലത്ത് ഒരു പ്രസ്താവന ചെയ്തു. ഞങ്ങളുടെ അടുത്ത തലമുറയെ ഒരു കാരണവശാലും ഈ തൊഴിലിലേക്ക് കൊണ്ടുവരില്ലെന്നായിരുന്നു അത്. സമൂഹത്തിന്റെ നിന്ദ്യമായ പെരുമാറ്റം നിമിത്തം പലരും ഈ രംഗം വിട്ട് മറ്റു പല തൊഴിലും സ്വീകരിക്കാൻ നിർബന്ധിതരായിട്ടുണ്ട്. ഡ്രൈവർമാരും കച്ചവടക്കാരുമായി ഈ രംഗം വിട്ടവർ നിരവധിയാണ്. മക്കളെ ഈ തൊഴിലിലേക്ക് കൊണ്ടുവരാൻ ഇന്നു അത്യാവശ്യത്തിന് ജീവിതം കഴിഞ്ഞു പോകുന്ന ഒരു ബാർബറും തയ്യാറാവുന്നില്ല. അവർ മക്കൾക്ക് വിദ്യാഭ്യാസം കൊടുത്ത് ഉയർന്ന ഉദ്യോഗം സ്വപ്നം കാണുന്നവരായി തീർന്നിരിക്കുന്നു.

തൊഴിലനുസരിച്ചുള്ള ജാതി സമ്പ്രദായമാണ് ബാർബർമാരെ അവഗണിക്കപ്പെട്ടവരാക്കി തീർത്തത്. കടൽ കടക്കുന്നതുപോലെ മുടിമുറിക്കുന്നതും നിന്ദ്യമായി കരുതിയ ഒരു കാലമുണ്ടായിരുന്നു. ബ്രാഹ്മണരുടെ ഇടയിൽ പണ്ടുകാലത്ത് കത്തി തൊടുന്നതേ അശുദ്ധമായിരുന്നു. മുടിയെ ചീത്തയായി കാണുന്ന സ്വഭാവം ഇന്നുമുണ്ട്. കഴിക്കുന്ന ഭക്ഷണത്തിൽ ഒരിഴ തലനാര് കണ്ടാൽ മതി ചിലർ അപ്പോൾ ഛർദ്ദിക്കും. വീട്ടുകാരിക്ക് രണ്ട് തല്ല് കിട്ടാനും ഇത്രയും കാരണം മതി. മുടിയെ അഴുക്കായിക്കണ്ട സമൂഹം അതു കൈകാര്യം ചെയ്യുന്നവരേയും ഹീനരായിക്കരുതിയെന്നു വേണം വിചാരിക്കാൻ.

ഓരോ ജാതിക്കാരിലും ക്ഷൗരം ചെയ്യാൻ അടുത്തോന്മാരായി ഓരോ കൂട്ടരുണ്ട്. വെള്ളക്കത്തലനായർ, കാവുതീയ്യൻ, മൂപ്പർജാതി, പണ്ടാരക്കുറുപ്പന്മാർ തുടങ്ങി പാരമ്പര്യമായി ഈ തൊഴിൽ ചെയ്യുന്ന സമുദായക്കാർ പല പേരുകളിലാണ് അറിയപ്പെടുന്നത്. ക്ഷുരകജോലിക്കു പുറമെ മരണം, ചോറൂണ്, വിവാഹം തുടങ്ങിയവയുമായി ബന്ധപ്പെട്ട ചടങ്ങുകളിൽ ഇവർക്ക് ചില അവകാശങ്ങളൊക്കെ കൽപ്പിച്ചുകൊടുത്തിരിക്കുന്നു.

പഴയകാലത്ത് വീട്ടിലുള്ള ആണുങ്ങൾക്കെല്ലാം ക്ഷൗരം ചെയ്തു കൊടുത്താലും കാലണയായിരുന്നു കൂലി. കൂലി കൊടുക്കുന്നതിൽ തറവാട്ടുകാരെല്ലാം പണ്ടേ ലുബ്ധന്മാരായിരുന്നു. ഇതിനെ പരിഹസിച്ചൊരു കഥയുണ്ട്. പണ്ടൊരു കുറുപ്പുണ്ടായിരുന്നു. ഭേദപ്പെട്ട തറവാട്ടുകാരൻ. കുറുപ്പിന് ഒരനിയൻ കുറുപ്പും ഉണ്ട്. അനിയൻ കുറുപ്പ് വയലിൽ നെല്ല് കൊയ്യിക്കാൻ പോയ അവസരത്തിലാണ് തറവാട്ടിലെ ക്ഷൗരത്തിന് ക്ഷുരകന്റെ വരവ്. സാധാരണ രണ്ടുപേരുടേയും മുടി മുറിച്ചാലാണ് കാലണ കൂലി. അന്നാണെങ്കിൽ അനിയൻ കുറുപ്പ് സ്ഥലത്തുമില്ല. കുറുപ്പിനൊരുപായം തോന്നി. ഏതായാലും ക്ഷുരകന് കാലണ കൊടുക്കേണ്ടേ, തന്റെ ക്ഷൗരമെല്ലാം കഴിഞ്ഞപ്പോൾ കുറുപ്പ് അനിയൻ കുറുപ്പിന്റെ ഭാര്യയെ വിളിച്ചിരുത്തി ക്ഷുരകനെക്കൊണ്ട് മുടി മുറിപ്പിച്ചു.

സർജറിയുടെ തുടക്കക്കാർ ബാർബർമാരാണെന്ന് പറയുന്നു. കത്തി കൈകാര്യം ചെയ്യാനറിയാവുന്നവരെന്നു വന്നതുകൊണ്ട് ചില മൈനർ ഓപ്പറേഷനൊക്കെ ഇവർ നടത്തുമായിരുന്നു. മുസ്‌ലിങ്ങളുടെ ഇടയിലെ സുന്നത്ത് കർമ്മം ചെയ്യുന്നത് ബാർബർ സമുദായക്കാരായ, ഒസ്സാന്മാരാണ്. അടുത്തകാലം വരെ ഇവരുടെ ഇടയിൽ പ്രചാരത്തിലുണ്ടായിരുന്ന ഒരു ചികിത്സാസമ്പ്രദായമാണ് വരിഞ്ഞുകുത്തൽ. ചൊറി, ചിരങ്ങ് തുടങ്ങിയ രോഗങ്ങൾ പിടിപെട്ടാൽ അവിടം വരിഞ്ഞുകെട്ടി കത്തികൊണ്ട് മുറിവുണ്ടാക്കുന്നു. കെടുംചോരയെ പുറത്തു ചാടിക്കാനാണീ പരിപാടി. വരിഞ്ഞുകുത്തൽ ചെയ്യുന്നത് ഒസ്സാന്മാരാണ്. കുട്ടികളുടെ കാതുകുത്ത് നടത്തിയിരുന്നതും ഇവരാണ്. ഒസ്സാന്മാർ കളരിയിൽ അഭ്യാസമുറകൾ പഠിച്ചവരായിരിക്കും. മൂർച്ചയേറിയ കത്തി പ്രയോഗിക്കുമ്പോൾ മർമ്മസ്ഥാനങ്ങൾ പ്രത്യേകം ശ്രദ്ധിക്കാനാണ് കളരി അഭ്യസിക്കുന്നത്.

ക്ഷൗരക്കത്തിയും പൊതിഞ്ഞ് വീടുകളിൽ ചെല്ലുന്ന സമ്പ്രദായം ഇന്നില്ല. നാട്ടിലുടനീളം ബാർബർഷാപ്പുകളുണ്ട്. ബാർബർഷാപ്പില്ലാത്ത ഒരങ്ങാടിയുമില്ല. കത്തി, കത്തിരി, കല്ല്, തോല് ഈ നാല് ഉപകരണങ്ങൾ വേണ്ടിയിരുന്നിടത്ത് ഇന്നു അത്യാവശ്യ ഉപകരണങ്ങൾതന്നെ നിരവധിയാണ്. മാറിമാറി വരുന്ന ഫാഷ

നനുസരിച്ച് ഒരോന്ന് പുതുതായി മാർക്കറ്റിൽ ഇറങ്ങുന്നു. അമേരിക്കയിലും ജപ്പാനിലും ഉണ്ടാക്കിയ കട്ടിങ്മെഷിനുകൾ ഇന്ന് നമ്മുടെ ഗ്രാമങ്ങളിലെ പന്തൽ കെട്ടി മറച്ച നാടൻ ബാർബർഷാപ്പുകളിൽ എത്തിയിട്ടുണ്ട്. എയർകണ്ടീഷൻ ചെയ്ത ബാർബർ ഷാപ്പുകൾ നഗരങ്ങളിൽ ഏറിവരുന്നു. അറുപതിനായിരത്തിൽപരം രൂപ മുതൽമുടക്കുള്ള ഒരു ഹെയർഡ്രെസ്സിങ്ങ് സെന്റർ കോഴിക്കോട് നഗരത്തിലുണ്ട്. കുളിക്കാനുള്ള സൗകര്യം കൂടി ഇവിടെ ഏർപ്പെടുത്തിയിട്ടുണ്ട്.

## ഇങ്കുലാബിന്റെ കാലം കഴിഞ്ഞു

പണ്ടൊക്കെ ക്ഷൗരത്തിനു വന്ന ആൾ 'പൊക്കു'ന്നിടത്തെല്ലാം വൃത്തിയാക്കിക്കൊടുക്കേണ്ട ഒരു നിലയിലായിരുന്നു ബാർബർമാർ. ഇന്നതു മാറി. ക്ഷൗരത്തിന് വന്നവന്റെ ഇഷ്ടത്തിന് തുള്ളുവാൻ ഇന്ന് ബാർബർമാരെ കിട്ടില്ല. ഷെയ്‌വിനുശേഷം പഴയ ഓർമ്മയിൽ ഇന്നും ചിലർ കൈ ഉയർത്തി കക്ഷം കാണിച്ചുകൊടുക്കാറുണ്ട്. അയാളുടെ പുറത്തു തട്ടി ഇന്നത്തെ ബാർബർ പറയും 'ഇങ്കിലാബ്' ഇപ്പോഴില്ല സാറെ! ഉയർത്തിയ കൈ ബാർബറുടെ 'ഇങ്കിലാബി'നു മുന്നിൽ അറിയാതെ താഴ്ന്നുപോകും.

പണ്ടത്തെ വലിയ വലിയ തറവാടുകളിൽ മാസത്തിൽ രണ്ട് തവണ കയറിച്ചെല്ലേണ്ട ക്ഷുരകന് നാഴിനെല്ലിനും ഒരു നാളികേരത്തിനും പല വേലകളും ചെയ്തുകൊടുക്കേണ്ടി വന്നിട്ടുണ്ട്. എല്ലാം കഴിഞ്ഞ് ഉടുതുണി പൊക്കിക്കാണിക്കാനും മടിക്കാത്ത പണ്ടത്തെ നായർ പ്രമാണിമാരുടെ മുന്നിലും ക്ഷുരകന്റെ കത്തി അനുസരണയോടെ പെരുമാറി.

വീടുകളിൽ പോയി മുടിവെട്ടുന്ന രീതി ഇന്നും നാട്ടിൻ പുറങ്ങളിൽ സാധാരണമാണ്. കുട്ടികൾക്കും വൃദ്ധന്മാർക്കും വേണ്ടിയാണ് ഈ മൊബൈൽ യൂനിറ്റ് പ്രവർത്തിക്കുന്നത്. ക്ഷുരകവൃത്തി തൊഴിലാക്കിയ സമുദായക്കാരുടെ ഇടയിലെ വൃദ്ധന്മാരാണ് ഈ വീടുകയറ്റം ഇന്നും തുടരുന്നവർ. രീതിപോലെത്തന്നെ കൂലിയും പഴയതുതന്നെ. ഒരു നാളികേരമോ, ഒരു വലിയ ചക്കയോ മതി ഈ വയസ്സൻ ബാർബർമാരുടെ സംതൃപ്തിക്ക്, തിരുവിതാംകൂറിലെ മൂപ്പന്മാരിലും മലബാറിലെ വെളക്കത്തറ നായന്മാരിലും ഉള്ള വൃദ്ധന്മാരാണ് ഇന്നും വീടുകേറുന്നവർ. പുതിയ തലമുറ ഇത് തീരെ ഇഷ്ടപ്പെടുന്നില്ല. അവർ അങ്ങാടികളിൽ ചില്ലറ സൗകര്യങ്ങളൊക്കെയുള്ള ബാർബർ ഷാപ്പുകൾ നടത്തി 3 രൂപ മുതൽ 5 രൂപ വരെ കൂലി വാങ്ങുന്നു. ഈ ജാതികളിലെ വൃദ്ധസ്ത്രീകളും ഇങ്ങനെ ചെല്ലാറുണ്ട്. തറവാട്ടമ്മമാരുടെ പഴയശീലം ചിലയിടങ്ങളിൽ ഇന്നും മാറിയിട്ടില്ല.

മൂപ്പൻ ജാതിക്കാർക്കു പുറമെ പണ്ടാരക്കുറുപ്പന്മാർ എന്നൊരു കൂട്ടരും തിരുവിതാംകൂർ ഭാഗങ്ങളിൽ ഈ തൊഴിൽ ചെയ്തുവരുന്നുണ്ട്. മുസ്‌ലിം സമുദായത്തിലെ ഒസ്സാന്മാർ വീടുകളിൽ ചെന്ന് മുടി മുറിക്കുന്നവരാണ്. വെളക്കത്തലവൻ, കാവുതിയ്യൻ, നാഭിയൻ, അടുത്തോൻ, ഒസ്സാൻ എന്നിങ്ങനെയാണ് വിവിധ സമുദായങ്ങളിൽ ഒരേ ജോലി ചെയ്യുന്ന ക്ഷുരകന്മാരുടെ ജാതിപ്പേരുകൾ. വയസ്സൻ മൂപ്പന്മാർ വീടുകളിൽ ചെന്ന് കുട്ടികളുടെ മുടി വെട്ടുന്നതിൽ വിദഗ്ധരാണ്. മുടി വെട്ടുമ്പോൾ കരയാത്ത കുട്ടികൾ കാണില്ല. എന്നാൽ ഇക്കാര്യത്തിൽ പരിചയമേറിയ മൂപ്പൻ രണ്ടു തുടയ്ക്കിടയിലും കരയുന്ന കുട്ടിയുടെ തല ഇറുക്കി

വെച്ച് എളുപ്പം പണി കഴിക്കും.

ഗ്രാമങ്ങളിലെ ചായപ്പീടികകളിൽ കാണുന്നപോലെ രാഷ്ട്രീയം പറയരുതെന്ന ഒരു ബോർഡ് ബാർബർ ഷാപ്പിലും തൂങ്ങിക്കിടക്കും.

രാഷ്ട്രീയ പ്രബുദ്ധതയേറിയ നമ്മുടെ നാട്ടിൽ ഇത്തരമൊരു ബോർഡിന്റെ അത്യാവശ്യകതയെപ്പറ്റി ബാർബർമാരെല്ലാം തികച്ചും ബോധവാന്മാരാണ്. രാഷ്ട്രീയം പറഞ്ഞ് പിരിയുക തമ്മിൽ തല്ലിയാണെന്നത് സാധാരണമായിരിക്കെ അതൊരു കത്തിക്കുത്തിലാകേണ്ടെന്നു കരുതിയാണ് ഇങ്ങനെയൊരു ബോർഡു വെക്കുന്നത്. പ്രത്യേകിച്ച് ബാർബർഷാപ്പ് ഒരു ആയുധപ്പുര കൂടിയായിരിക്കുന്ന ഇക്കാലത്ത്. പണ്ട് കത്തി, കത്തിരി, കല്ല്, തോല് ഇവ നാലുമുണ്ടായാൽ ബാർബർ ഷാപ്പായി. ഇന്ന് സ്ഥിതി അതല്ല. എന്തെല്ലാം ഉപകരണങ്ങളാണ് നിത്യേനയെ ന്നോണം മാർക്കറ്റിൽ ഇറങ്ങുന്നത്.

രാഷ്ട്രീയം പറയരുതെങ്കിലും രാഷ്ട്രീയ നേതാക്കന്മാരുടെ ചിത്രങ്ങൾ ബാർബർ ഷാപ്പുകളിൽ നിറയെ തൂക്കിയിട്ടിരിക്കും. എല്ലാ രാഷ്ട്രീയ കക്ഷികളു ടെയും നേതാക്കന്മാരുടെയും ചിത്രങ്ങൾ ബാർബർ ഷാപ്പിൽ കാണാം. അതു പോലെ എല്ലാ ദൈവങ്ങളുടെയും ചിത്രങ്ങളും അവിടെയുണ്ടായിരിക്കും. സമൂ ഹത്തിലെ പല തരക്കാരും എത്തിച്ചേരുന്ന ബാർബർ ഷാപ്പിൽ ആരേയും മുഷി പ്പിക്കേണ്ടെന്നു കരുതിയാണ് ഈ മാതിരി വേലകൾ. എല്ലാ പത്രങ്ങളും ബാർബർ ഷാപ്പുകളിൽ വായിക്കാൻ കിട്ടും. ആഴ്ചപ്പതിപ്പുകളും, മാസികകളുമായി ബാർബർ ഷാപ്പ് ഒരു വായനശാല തന്നെയാണ്. ക്ഷൗരത്തിനു വരുന്നവരുടെ കാത്തിരി പ്പിന് ആക്കം കൂട്ടാനുള്ള ഒരേർപ്പാടാണിത്. അശ്ലീല പ്രസിദ്ധീകരണങ്ങൾക്കാ യിരിക്കും ഇതിൽ വലിയൊരു പങ്ക്. ഹരത്തിനൊന്നും വായിച്ചു നേരം കൊല്ലാ നില്ലെങ്കിൽ വന്നവൻ അടുത്ത ഷോപ്പും നോക്കി കടന്നുകളയും. ആളെ പിടിച്ചു നിർത്താൻ ഒന്നുമല്ലെങ്കിൽ അവസാനം ബാർബർ തന്റെ പൊടിക്കൈ പ്രയോ ഗിക്കും. പരദൂഷണം പറച്ചിൽ. പരദൂഷണത്തിനു പേരുകേട്ടവരാണ് നാട്ടിൻപുറ ങ്ങളിലെ ബാർബർമാർ. നാട്ടിലെ ബാർബറുടെ ചെവിയിലെത്താത്ത ഒരു രഹ സ്യവുമില്ല. ട്യൂട്ടോറിയൽ വിദ്യാർത്ഥിനിയുടെ ബസ്സ്റ്റോപ്പ് പ്രേമം മുതൽ ഗ്രാമ ത്തിലാരെങ്കിലും പുതുതായി നിലം വാങ്ങിയ വാർത്തകൾ വരെ നാട്ടിൽ നാലു പേരറിയുന്നത് ബാർബർഷാപ്പിൽ വെച്ചാണ്.

*മാതൃഭൂമി വാരാന്തപ്പതിപ്പ്*
*1979 സെപ്തംബർ 16.*

# പണംപയറ്റ്: ജനങ്ങളുടേതായ ബാങ്കിങ്ങിന് ഒരു നാട്ടാചാരം

സമൂഹത്തിൽ വ്യക്തികൾ തമ്മിലുള്ള പരസ്പര വിശ്വാസത്തിന്റെയും കാലാകാലമായി അനുസരിച്ചു പോരുന്ന ചില സാമൂഹ്യ നിയമങ്ങളുടെയും ബലത്തിൽ മാത്രം വടക്കെ മലബാറിലെ ചില ഉൾനാടുകളിൽ ഇന്നും ശക്തമായി നിലനിൽക്കുന്ന ഒരു സാമൂഹ്യസമ്പ്രദായമാണ് പണം പയറ്റ്. ഫെബ്രുവരിമാസം തുടങ്ങിക്കഴിഞ്ഞാൽ കോഴിക്കോട്, കണ്ണൂർ ജില്ലകളിൽ ചെറിയ ചെറിയ അങ്ങാടികളെല്ലാം ഈന്തോലകൊണ്ട് മറച്ച് അലങ്കരിച്ചിരിക്കുന്നത് കാണാം. കാര്യമെന്തെന്നറിയാതെ ഇത് വെറുമൊരു അലങ്കാരമാണെന്ന് കരുതി പീടികയിൽ കയറി ചായ വരട്ടെയെന്ന് പറയുന്ന അപരിചിതനോട് പീടികക്കാരൻ ഭവ്യതയോടെ പറയും, 'ഇന്നിവിടെ പണം പയറ്റാ.'

വടക്കെ മലബാർ കളരിപ്പയറ്റിന്റെ നാടാണെന്നറിയാമെങ്കിലും പണം പയറ്റെന്താണെന്നറിയാതെ ചായ കുടിക്കാനായി കയറിയവൻ മിഴിച്ചിരിക്കുകയെ ഉള്ളൂ. സംഗതി മനസ്സിലാക്കി കൊടുക്കാൻ പീടികക്കാരന് ഇംഗ്ലീഷ് ഭാഷയെതന്നെ ആശ്രയിക്കേണ്ടി വരുന്നു. 'ടീ പാർട്ടി.' ഇതോടെ അപരിചിതന് സംഗതിയുടെ കിടപ്പ് ഏതാണ്ട് പിടികിട്ടും. ക്ഷണിക്കാതെ ടീപാർട്ടിക്ക് കയറിപ്പോയ അബദ്ധം മനസ്സിലാക്കി എഴുന്നേറ്റ് പോരാനൊരുങ്ങുന്ന അയാളെ പയറ്റു കഴിക്കുന്ന ആൾ പിടിച്ചിരുത്തി ചായകുടിപ്പിച്ചേ വിടൂ. സംഖ്യ ഉദ്ദേശിച്ചല്ല. വന്ന സ്ഥിതിക്ക് അയാളെ ഒന്നു സൽക്കരിച്ചിരുത്തണമല്ലോ. വേറൊന്നുമല്ല, മനുഷ്യത്വത്തിന്റെ പേരിൽ.

കേരളത്തിൽ വടക്കെ മലബാറിൽ മാത്രം കണ്ടുവരുന്ന ഈ ഒരാചാരം പല പേരുകളിലാണ് അറിയപ്പെടുന്നത്. കോഴിക്കോടിനും ചുറ്റുവട്ടത്തിലും ഇത് കുറിക്കല്ല്യാണമാണ്. തലശ്ശേരി, വടകര എന്നിവിടങ്ങളിൽ സദറ് എന്ന് പറയും. കൊയിലാണ്ടി താലൂക്കിലും വടകര താലൂക്കിന്റെ ചില ഭാഗങ്ങളിലുമാണ് പണംപയറ്റ് എന്നു പറയുന്നത്.

വടക്കെ മലബാറിലെ ഉൾനാടുകളിലൊന്നും ബാങ്ക് പ്രവർത്തനം ഇനിയും വ്യാപകമായിട്ടില്ല. പലയിടങ്ങളിലായി അടുത്തകാലത്ത് പല ദേശസാൽകൃത ബാങ്കുകൾ ശാഖകൾ തുറന്നിട്ടുണ്ടെങ്കിലും സാമ്പത്തിക മേഖലയിൽ ഗ്രാമീണർക്ക് സഹായകമായി നിൽക്കാൻ തക്ക സമയത്ത് ബാങ്കുകാർക്ക് കഴിയാതെ പോകുന്നു. പലപ്പോഴും സഹായത്തിനെത്തുന്നുണ്ടെങ്കിൽ തന്നെ വസ്തുവഹകളുടെ അടിയാധാരവും മൂന്നുംനാലും ജാമ്യക്കാരുമായി ബാങ്ക് വരാന്തയിൽ കാത്തു കിടക്കാൻ ഗ്രാമീണർ ഇഷ്ടപ്പെടുന്നില്ല. കാര്യമായ എല്ലാ സാമ്പത്തിക പ്രശ്നങ്ങൾക്കും അവർ ആശ്രയിക്കുന്നത് പാരമ്പര്യമായി നടന്നുപോരുന്ന പണം പയറ്റെന്ന സഹായക്കുറി സമ്പ്രദായത്തെതന്നെ. പെൺമക്കളെ വിവാഹം ചെയ്തു കൊടുക്കാനും നിലം വാങ്ങാനും കൃഷിയിറക്കാനും രോഗ ചികിത്സ നടത്താനും വരെ അവർ പണം പയറ്റ് കഴിക്കുന്നു. നാട്ടിൻപുറത്തെ ബിരുദധാരി മൈസൂരിൽപോയി ബി.എഡ്. കഴിക്കുന്നതിനും പിന്നീട് സ്കൂളിൽ ചേരാൻ കോഴ കൊടുക്കുന്നതിനും പണം പയറ്റ് കഴിക്കുന്നു.

ഒരു നാടൻ ചിട്ടി സമ്പ്രദായം തന്നെയാണ് പണം പയറ്റും. സഹായക്കുറിയെന്ന് ചിലയിടത്ത് ഇതിന് പേരുണ്ട്. കാര്യമായി വല്ല സാമ്പത്തികാവശ്യങ്ങളും വരുമ്പോഴാണ് സാധാരണ ഒരാൾ പണം പയറ്റ് കഴിക്കുന്ന തീയതിയും സ്ഥലവും നിശ്ചയിച്ച വിവരം അച്ചടിച്ച കത്തുകൾ വഴി സുഹൃത്തുക്കളെയും മറ്റു ബന്ധുക്കളെയും അറിയിക്കുന്നത്. നേരിട്ട് പറയുകയും ചെയ്യും. അന്നേ ദിവസം അവരെല്ലാവരും എത്തിച്ചേർന്നു പയറ്റുകാരൻ നടത്തുന്ന സൽക്കാരത്തിൽ പങ്കെടുത്ത് അവരവരുടെ കഴിവിനനുസരിച്ചുള്ള സംഖ്യയും കൊടുത്തു പിരിഞ്ഞുപോകുന്നു. സംഖ്യ വാങ്ങുന്നതും അത് കണക്ക് പുസ്കത്തിലെഴുതുന്നതും പയറ്റു കഴിക്കുന്ന ആളുടെ അടുത്ത സുഹൃത്തോ ബന്ധപ്പെട്ടവനോ ആയിരിക്കും. പലതുള്ളി പെരുവെള്ളമെന്നു പറയുന്നതുപോലെ പണം പയറ്റിനു വരുന്ന എല്ലാവരിൽ നിന്നുമായി ഒരു വലിയ തുക ഇങ്ങനെ ഇയാൾക്ക് കിട്ടുന്നു. ഈ സംഖ്യകൊണ്ട് അയാൾക്ക് കാര്യങ്ങൾ നടത്തിപ്പോവുകയും ചെയ്യാം. ഈ സംഖ്യയത്രയും ഇയാൾ ഒന്നിച്ചു തിരിച്ചു കൊടുക്കുകയും വേണ്ട. ഓരോരുത്തർക്കായി അവരവർ പണപ്പയറ്റു കഴിക്കുന്ന കാലത്തു തിരിച്ചുകൊടുത്താലും ഇത്രയും വലിയൊരു തുക ഒരു വൻകടമായി ഇയാൾക്ക് അനുഭവപ്പെടുകയുമില്ല. ഒന്നിച്ചു കയ്യിൽ വന്ന സംഖ്യക്ക് പലിശയും വേണ്ട. ഒരു കാര്യം ചെയ്യണം. പണം പയറ്റിന്റെ നീതിശാസ്ത്രമനുസരിച്ച് ഇയാൾ തിരിച്ച് പയറ്റുമ്പോൾ ഇരട്ടി സംഖ്യ പയറ്റണം. പത്ത് രൂപയാണ് ഇയാൾക്കൊരാൾ വെച്ചിരുന്നതെങ്കിൽ അയാളുടെ പയറ്റിനു ഇരുപതു രൂപ വെക്കണം. അധികം വരുന്ന പത്തു രൂപ ഇയാൾക്ക് പിന്നീട് കഴിക്കുന്ന പണം പയറ്റിനു ഇരട്ടിയായിത്തന്നെ വാങ്ങിക്കുകയും ചെയ്യാമല്ലോ. ഇതിങ്ങനെ ചങ്ങലയായി തുടർന്നുപോകും. അന്യോന്യമുള്ള വെറും വിശ്വാസത്തിൽക്കവിഞ്ഞ് ഈ പണമിടപാടിന് വേറൊരുറപ്പും ഇല്ല. നാട്ടിൻപുറങ്ങളിൽ എല്ലാവരും സഹകരിച്ചുകൊണ്ട് നടത്തുന്ന ഒരേർപ്പാട് പരസ്പരസഹായ സഹകരണത്തിന്റെ മഹനീയ മാതൃകകളായി. സർവ്വീസ് സൊസൈറ്റികൾ അക്ഷരാഭ്യാസമില്ലാത്ത നാട്ടുപ്രമാണിയുടേയും വകതിരിവില്ലാത്ത രാഷ്ട്രീയക്കാരന്റെയും അധ്യക്ഷതയിൽ സമിതിയംഗങ്ങൾ കട്ടുമുടിച്ചു നശിപ്പിക്കുമ്പോൾ പണം പയറ്റുപോലുള്ള ഇത്തരം ഏർപ്പാടുകൾ ഗ്രാമീണജനതയെ സഹകരണത്തിന്റെ ഉയർന്ന മേഖലകളിലെത്തിക്കുന്നു.

പട്ടണപ്രദേശങ്ങളിലെ കുറിക്കല്യാണവും ഉൾനാടുകളിലെ പണംപയറ്റും പേരുപോലെത്തന്നെ ഏറെ വ്യത്യാസപ്പെട്ടിരിക്കുന്നു. കോഴിക്കോടും ചുറ്റുവട്ടത്തും കുറിക്കല്യാണം വൈകുന്നേരം നാല് മണിമുതൽ രാത്രി പത്തുമണിവരെയാണ്. ശമ്പളദിനത്തിൽ ചില കമ്പനികൾക്കു മുന്നിലും ഫാക്ടറികൾക്ക് മുന്നിലും നടത്തുന്ന കുറിക്കല്യാണം വൈകുന്നേരം അഞ്ച് മണിവരെയെ കാണൂ. ഓഫീസിനു പുറത്ത് ഒരു മേശയും കസേരയുമിട്ട് ശമ്പളദിവസം ഒന്നുരണ്ട് പേർ ഇരിക്കുന്നതു കാണാം. സോഡയോ സിഗരറ്റോ ആയിരിക്കും സൽക്കരിക്കാൻ കൊടുക്കുക. ഇവിടങ്ങളിലെ തൊഴിലാളികൾ മാത്രമേ ഇതിൽ പങ്കെടുക്കൂ. പുറത്തങ്ങിനെയല്ല, ഏതെങ്കിലും ചായപ്പീടികയിലായിരിക്കും കുറിക്കല്യാണം. കച്ചവടം മുറപോലെ തുടരുകയും ചെയ്യും. കുറിക്കല്ല്യാണത്തിനു വേണ്ടി വരുന്നവർക്ക് മാത്രമായി മുറ്റത്ത് കുറെ കസേരകൾ ഇട്ടിരിക്കും. ചായക്ക് പുറമെ

ബിസ്ക്കറ്റോ മറ്റെന്തെങ്കിലും പലഹാരങ്ങളോ കാണും. തുടക്കം മുതൽ അവസാനം വരെ ഉച്ചഭാഷിണിയിൽ പാട്ടുകളൊഴുകിക്കൊണ്ടുമിരിക്കും. പട്ടണ പ്രദേശങ്ങളിലെ കുറിക്കല്ല്യാണത്തിന് കിട്ടുന്ന സംഖ്യ ഗ്രാമങ്ങളിലെ പണം പയറ്റിനു കിട്ടുന്നതിനേക്കാൾ വളരെ കുറഞ്ഞിരിക്കും. സാമ്പത്തിക പരാധീനത പ്രകടിപ്പിക്കുന്ന ഒരേർപ്പാടെന്ന നിലക്ക് പട്ടണവാസികൾ ഇതിനെ കയ്യൊഴിച്ചു വരികയാണ്. പുതിയ തലമുറയിൽപ്പെട്ടവരെല്ലാം ഇതിൽ നിന്നൊഴിഞ്ഞു നിൽക്കുന്നു. ചെറുപ്പക്കാരധികവും ഇതിനെ മാന്യത കുറക്കുന്ന ഒരേർപ്പാടായിട്ടാണ് കാണുന്നത്. എന്നാൽ ഉൾനാടുകളിലെ പണം പയറ്റ് അങ്ങനെയല്ല. പരസ്പര വിശ്വാസത്തിന്റെയും ബഹുമാനത്തിന്റെയും വെളിച്ചത്തിൽ ഇതൊരു മാന്യതയുടെ ലക്ഷണമായാണ് ഗ്രാമീണർ കരുതുന്നത്. പണംപയറ്റ് കഴിച്ച് കിട്ടിയ സംഖ്യ അയാൾക്ക് സാമൂഹത്തിലുള്ള മാന്യതയും സ്ഥാനവും എത്രമാത്രമുണ്ടെന്ന് വെളിപ്പെടുത്തുന്നതായിരിക്കും. ലക്ഷത്തിനു പുറത്തുള്ള സംഖ്യകൾ പണംപയറ്റു കഴിഞ്ഞ് നേടുന്നവരുണ്ടത്രെ.

ഉൾനാടുകളിലെ പണംപയറ്റ് രാവിലെ 8 മണിക്ക് തുടങ്ങിയാൽ രാത്രി 10 മണിവരെ കാണും. സ്വന്തം വീടുകളിലോ അങ്ങാടിയിലേതെങ്കിലും ചായപ്പീടികകളിലോ വെച്ചായിരിക്കും പണംപയറ്റ്. ഇപ്പോൾ അധികവും ചായപ്പീടികയിൽ നിന്നുതന്നെയായിരിക്കും. പണംപയറ്റ് നടത്തുന്ന സ്ഥലം ഈന്തോലകൊണ്ടും പനംപട്ട കൊണ്ടും അലങ്കരിച്ചിരിക്കും. ഇതു പണം പയറ്റാണെന്നതിന്റെ അടയാളം കൂടിയാണ്. പട്ടണങ്ങളിലേതുപോലെ അന്നവിടെ വേറെ കച്ചവടം കാണില്ല. കുറിക്കല്ല്യാണത്തിനുള്ള വിഭവങ്ങൾപോലെയല്ല പണംപയറ്റിന്. ചായക്ക് പുറമെ നല്ല തീറ്റിക്കോളും കാണും. നന്നായി തിന്നില്ലെങ്കിൽ പയറ്റാൻ വരുന്നവന് മനസ്സു തെളിയില്ല, മനസ്സു തെളിഞ്ഞു പയറ്റിയില്ലെങ്കിൽ പയറ്റടുക്കുമ്പോൾ സംഖ്യ കുറയുക പയറ്റുകാരനായിരിക്കും. അതുകൊണ്ട് ഇക്കാര്യത്തിൽ പയറ്റുകാരൻ കാര്യമായി ശ്രദ്ധിക്കുന്നു. അവിലും പഴവുമായിരിക്കും അധികവും തിന്നാനുണ്ടാവുക. ഗ്രാമങ്ങളിൽ സുലഭമായി കിട്ടാനുള്ളതു കൊണ്ടാകാം എല്ലാവരും ഇതുതന്നെ തെരഞ്ഞെടുക്കുന്നത്. വേറെയും കാരണങ്ങൾ കാണും. ജാതിസമ്പ്രദായങ്ങൾ ഇന്നും നിലനിൽക്കുന്ന നാട്ടിൻപുറങ്ങളിൽ ജാതി മറന്ന് ഇന്നത്തെ പണംപയറ്റിൽ എല്ലാവരും പങ്കെടുക്കുന്നു. അന്യജാതിക്കാർ പാകം ചെയ്ത ഭക്ഷണങ്ങൾ കഴിക്കാൻ മടിക്കുന്നവർ ഇന്നും സുലഭമാണ്.അവിലും പഴവും ആരു നൽകിയാലും ഇത്തരക്കാർ കഴിച്ചുകൊള്ളും. പണ്ടുകാലം തൊട്ടേ അങ്ങനെയാണല്ലോ. പൊറാട്ടയും ചാപ്സും ഒരുക്കുന്നവരില്ലാതില്ല. എന്തിനധികം ബിരിയാണി വിളമ്പിതന്നെ പണംപയറ്റ് കഴിച്ച വീരന്മാരുമുണ്ട്.

പണ്ടത്തെ വാൾപ്പയറ്റുപോലെ പണംപയറ്റും ഇവിടങ്ങളിൽ വാശിയോടെ നടക്കുന്നു. പത്തു രൂപ ഇങ്ങോട്ട് വെച്ചിട്ടുണ്ടെങ്കിൽ 25 രൂപ അങ്ങോട്ട് വെക്കണമെന്ന വിചാരക്കാരാണ് അധികവും. എന്നാൽ ഇരട്ടിപയറ്റൽ പയറ്റു നടത്തുന്നവനെ ആശ്രയിച്ചിരിക്കും. ആളെ നോക്കിയേ ആളുകൾ പണം പയറ്റൂ. ഒന്നാമത് അങ്ങോട്ട് പയറ്റുന്നതുപോലെ തിരിച്ചിങ്ങോട്ടും പയറ്റാൻ കഴിവുള്ളവനാണ് പയറ്റു കഴിക്കുന്നതെന്ന് ജനത്തിന് തോന്നണം. ഇങ്ങനെയൊരു തോന്നൽ ജനങ്ങളിലുണ്ടാക്കാതെ പയറ്റു കഴിക്കാൻ പോണവൻ തുലഞ്ഞതുതന്നെ. ഇങ്ങനെ

ജനത്തിനെ മനസ്സിലാക്കാതെ പയറ്റു കഴിച്ച ഒരുത്തന് ചെലവിനുള്ള സംഖ്യ ജനങ്ങൾതന്നെ പിരിച്ചുകൊടുത്ത സംഭവം ഉണ്ടായിട്ടുണ്ട്.

സമൂഹത്തിലൽപ്പം മാന്യത പുലർത്തുന്നവനാണെങ്കിൽ പേടിക്കാനില്ല. എങ്ങനെയെങ്കിലും കാശുണ്ടാക്കി ജനം പയറ്റിക്കൊള്ളും. പണംപയറ്റു നടക്കുന്ന പ്രത്യേക മാസങ്ങളും ഇതിനു സഹായകമാണ്. മകരം പകുതിയാകുമ്പോൾ ആളുകൾ പണംപയറ്റു കഴിക്കാൻ തുടങ്ങും. കുംഭം, മീനം, മേടം തുടങ്ങി ഇടവപ്പാതി വരെ പണംപയറ്റിന്റെ കാലമാണ്. ഇക്കാലമത്രയും ഗ്രാമം പലതുകൊണ്ടും സമ്പന്നമായിരിക്കും. കൊയ്ത്തു കഴിയും, തേങ്ങ കൂടുതൽ കിട്ടും. പിന്നെ കശുവണ്ടിയുടെ കാലമായി. അപ്പോഴാണ് പണം പയറ്റിന്റെയും കാലം. പിന്നെ ഒതേനനെപ്പോലെ നാടു മുഴുവനും പറന്നു പയറ്റു തന്നെ. വലിയവരെ അനുകരിച്ച് കുട്ടികളും പണം പയറ്റ് നടത്തും. മാവിൻചോട്ടിൽ ഈന്തോല പന്തലു കെട്ടി മറയുണ്ടാക്കും. അര ഉറുപ്പികവരെ വെച്ചുള്ള പയറ്റായിരിക്കും കുട്ടികളുടേത്. പണമൊന്നുമില്ലെങ്കിൽ പെറുക്കി കിട്ടിയ കശുവണ്ടിയായിരിക്കും ദ്രവ്യം.

## പണം പയറ്റിയ ഒതേനൻ

മുപ്പത്തിരണ്ടാം വയസ്സിൽ അറുപത്തിനാല് പടയും ജയിച്ച് നാടുചുറ്റാനിറങ്ങിയ തച്ചോളി ഒതേനൻ കടത്തനാടും വിട്ട് പയ്യറമ്മൽ നാട്ടിലെത്തിയ കാലം.

ഒതേനന്റെ പൊന്നിഷ്ടൻ കണ്ടാച്ചേരി ചാപ്പനും കൂടെയുണ്ട്. പയ്യാറമ്മൽ നാട്ടിലെ കരിന്തുമ്പ ചാത്തോത്ത് താഴെ എത്തിയപ്പോൾ വഴിയരികിൽ ഒരാൽമരം തായില്ലാതെ അനാഥമായി കിടക്കുന്നത് ഒതേനന്റെ കണ്ണിൽപ്പെട്ടു. ആൽമരം എവിടെ കണ്ടാലും തറ കെട്ടിച്ചിടണമെന്നത് ഒതേനന് നിർബന്ധമായിരുന്നു. അതുപ്രകാരം ചുറ്റുപാടും കണ്ട വാല്യക്കാരെയെല്ലാം വിളിച്ചു ഉടൻ തന്നെ തറപ്പണിയും തുടങ്ങി. തറ കെട്ടാനുള്ള കല്ലിനായി അടുത്തുകണ്ട കുളക്കടവിലേക്ക് ചെന്നപ്പോഴാണ് ഒതേനനെ അത്ഭുതപ്പെടുത്തിയ ആ കാഴ്ച കണ്ടത്. കുളത്തിൽ വിരിഞ്ഞ ആമ്പലിലയിൽ ചമ്രം പടിഞ്ഞിരുന്നു ഒരാൾ ചൂണ്ടലിട്ടു മത്സ്യം പിടിക്കുന്നു. ഒതേനൻ ചൂണ്ടക്കാരനെ അടുത്തേക്ക് വിളിച്ചുവരുത്തി. ഒതേനനാണ് വിളിച്ചുവരുത്തിയതെന്നത് അറിഞ്ഞപ്പോൾ ചൂണ്ടക്കാരൻ ഭവ്യതയോടെ അദ്ദേഹത്തെ കരിന്തുമ്പ ചാത്തോത്തു അന്തിയുറങ്ങാൻ ക്ഷണിച്ചു. ക്ഷണം സ്വീകരിച്ച ഒതേനൻ ചാത്തോത്തേക്ക് ഉടൻ തന്നെ പുറപ്പെട്ടു. ഒതേനന്റെ സ്വഭാവം ശരിക്കും അറിയാവുന്ന ചൂണ്ടക്കാരൻ ഒതേനനറിയാതെ സൂത്രത്തിൽ ഒരാളെ അതിന്നുമുമ്പ് ചാത്തോത്തേക്ക് പറഞ്ഞയച്ചിരുന്നു. ഒതേനനെത്തുന്നതിനു മുമ്പ് ചാത്തോത്തെ പെണ്ണുങ്ങളെയെല്ലാം നാലകത്തിലേക്ക് മാറ്റി പാർപ്പിച്ചു. ഒതേനൻ ചാത്തോത്തെത്തിയ ഉടൻതന്നെ അകവാതിലുകളെല്ലാം തുറന്നുനോക്കി. ഒരു പെണ്ണിന്റെ പൊടിപോലും അവിടെങ്ങുമുണ്ടായിരുന്നില്ല.

ഇതിനെപ്പറ്റി വിവരം തിരക്കിയ ഒതേനനോട് കാരണവർ പറഞ്ഞത്. കരിന്തുമ്പ ചാത്തോത്ത് പെണ്ണുങ്ങളില്ലാത്ത വീടാണെന്നായിരുന്നു, ഒതേനൻ ചെന്ന ദിവസം ചാത്തോത്ത് പണം പയറ്റിനും നൂറ്റൊന്നു പൊൻ പണം പയറ്റി. അങ്ങനെയാണ് തച്ചോളി ഒതേനക്കുറുപ്പ് കരിന്തുമ്പ ചാത്തോത്ത് ഉക്കു എന്ന നായർക്ക് നൂറ്റൊന്നു പൊൻപണം പയറ്റിയത് വടക്കൻ പാട്ടിൽ കടന്നു കൂടിയത്.

പാട്ടിതാണ്:

പയ്യറമ്മല് നാട്ടിൽ കടന്നിട്ടല്ലെ
കരിന്തുമ്പ ചാത്തോത്തു വന്നിട്ടല്ലെ
നൂറ്റൊന്നു പൊൻപണം പയറ്റിഞാനും
ചൊറുണ്ട് പഷ്ണി കിടന്നിട്ടല്ലെ
മൂവക്കുളൂസിനെ തിരുമ്മിക്കൂട്ടി
ഉമ്മറക്കോലായിലുറങ്ങി ഞാനും
പെണ്ണുങ്ങളില്ലാത്ത വീടാണല്ലോ.

പയ്യറമ്മൽ നാട്ടിലെ കരിന്തുമ്പ ചാത്താത്ത് ഇന്നു കൊയിലാണ്ടി താലൂക്ക് നെച്ചാട് അംശം ചേറുവാളൂര് ദേശത്താണ്. ഒതേനനുറങ്ങിയെന്നു പറയുന്ന കട്ടിൽ ചാത്തോത്തെ ഉമ്മറക്കോലായിൽ ഇന്നും കിടക്കുന്നു.

ഒതേനന്റെ കുസൃതി ഈ പ്രദേശത്തു മാത്രമായി ഒരു പ്രത്യേകതരം നായർ ജാതിയെ സൃഷ്ടിക്കാനും കഴിഞ്ഞു. കഥയിതാണ്, നൂറ്റൊന്നു പൊൻപണവും പയറ്റി ചാത്തോത്ത് അന്തിയുറങ്ങി പുലർച്ചെ യാത്ര തുടർന്ന ഒതേനനെ യാത്രയിൽ ഒരു പെണ്ണ് അരിശം പിടിപ്പിച്ചു. വീട്ടുമുറ്റത്തിലൂടെ ഗമയിൽ നടന്നുപോയ ഒതേനനേയും കണ്ടാച്ചേരിയേയും പെണ്ണ് തീരെ വകവെച്ചില്ല. മൂപ്പത്തി ഉമ്മറക്കോലായിൽ കാലിന്മേൽ കാലും കയറ്റിവെച്ച് ഗ്രന്ഥം പകത്തു വായിക്കുകയായിരുന്നു. പെണ്ണിന്റെ ആ ഇരുത്തം ഒതേനനത്ര പിടിച്ചില്ല. ഗർവ്വൊന്ന് മാറ്റാൻ ഉറുമി വലിച്ച ഒതേനനെ ചാപ്പൻ തടഞ്ഞു. 'കുറുപ്പു അനങ്ങാതിരി, കൂലി പെണ്ണിന്റെ പൊന്നാങ്ങള മൂപ്പർക്കു കൊടുത്താൽ പോരേ?' അങ്ങനെ ഒതേനൻ നടന്നു കായണ്ണ അങ്ങാടിയിലെത്തി. തന്റേടം കാണിച്ച പെണ്ണിന്റെ പൊന്നാങ്ങള ഉയതാ ഒരു പീടികയിലിരുന്ന് ബഡായി പറയുന്നു. ഒതേനൻ ഒരു ഉണ്ടനൂല് വാങ്ങി അങ്ങാടിയിലെ ആൽത്തറയിൽ ചെന്നിരുന്നു നന്നായി പിരിച്ചു. ഒരു മാപ്പിളച്ചെക്കനെ വരുത്തി നൂറ് ഉണക്കമത്തി വാങ്ങിച്ചു. അത് നൂലിൽ കോർത്തു ഒരു മാലയുമൊരുക്കി. ചെക്കനെക്കൊണ്ടുതന്നെ ആ മാല പെണ്ണിന്റെ പൊന്നാങ്ങളയുടെ കഴുത്തിലും അണിയിപ്പിച്ചു. അതുവരെ പ്രമാണിനായരായി നടന്ന അയാളെ ഒതേനൻ ഉച്ചയാകുന്നതുവരെ മത്തിമാലയും അണിയിച്ചു അതേ ഇരുപ്പിൽ ഇരുത്തിയത്രെ. ഇതോടെ നായരുടെ പ്രമാണിത്തരമെല്ലാം പോയി വ്യാപാരം തൊഴിലായിരുന്ന വ്യാപാരി നായന്മാരെന്നു അറിയപ്പെടുന്നു. ജോനകൻ ചോനകനും വ്യാപാരി ദാവാരിയുമായി. ഇപ്പോൾ ഇവർ ചോരനാൻദാവാരി നായന്മാരായിട്ടാണ് അറിയപ്പെടുന്ന്. മുന്തിയ നായന്മാരെ കീഴ്ജാതിക്കാർ കമ്മൾ എന്നു ബഹുമാനിച്ചു വിളിക്കുമ്പോൾ ചോനോൻ ദാവാരികളെ മണാറെന്നാണ് വിളിക്കുക.

*മാതൃഭൂമി വാരാന്തപ്പതിപ്പ്,*
*1979 ജൂൺ 17.*

# കള്ളവാറ്റ്: നാട്ടിൻപുറങ്ങളിൽ ഒരു തൊഴിലും വ്യവസായവും

***"കള്ളോളം നല്ലൊരു വസ്തു ഭൂലോകത്തില്ലെടി മങ്കേ,***
***എള്ളോളം വയറ്റിൽ ചെന്നാൽ ഭൂലോകം തക്കിടതരികിട"***

നേരം വൈകുന്നേരം, നാടൻ റാക്കിന്റെ ലഹരിയിൽ പാട്ടുപാടി കുഴഞ്ഞാടുന്ന കാരണവന്മാർ. എന്തിനും തല്ലുണ്ടാക്കുന്ന ചെറുപ്പക്കാർ. രണ്ടു കുടിയന്മാർ തമ്മിൽ ഒന്നിച്ചുകൂടിയാൽ കോൽക്കളിയായി. ചൂണ്ടുവിരൽ കോലാക്കി തരികിട പാടി നിരത്തിന്റെ നടുവിലുള്ള ആ കളി അവസാനിക്കാൻ റാക്കിന്റെ വീര്യം മെല്ലെ ഇറങ്ങണം.

നാട്ടിൻപുറങ്ങളിലെ മദ്യവിൽപനയിൽ നല്ലൊരുഭാഗം കള്ളക്കാച്ചിൽ ഉണ്ടാക്കുന്ന റാക്കാണ്. നമ്മുടെ പല സ്ഥലങ്ങളിലും ഇതു പടർന്നു പന്തലിച്ച് ഒരു വലിയ വ്യവസായമായിത്തീർന്നിരിക്കുന്നു. വളരെ പേർക്കു തൊഴിൽ, കുറെ പേർക്കു രോഗം, ചില ഉദ്യോഗസ്ഥന്മാർക്കു കൈക്കൂലി- കള്ളവാറ്റിന്റെ അനുഗ്രഹങ്ങൾ ഇങ്ങനെ പോകും.

തിരുവനന്തപുരവും, കണ്ണൂരും, കോഴിക്കോടും ജില്ലകളിലാണ് കള്ളവാറ്റു വ്യവസായം ഏറ്റവും ഊർജ്ജിതമായി നടക്കുന്നത് എന്നാണ് പറയുന്നത്. വാഹനങ്ങൾക്ക് എത്തിച്ചേരാൻ കഴിയാത്ത കുന്നിൻപുറങ്ങളിലാണ് വാറ്റ് നടക്കുക. കുന്നിൻപുറങ്ങളിൽ നിന്ന് ക്രമേണ പട്ടച്ചാരായത്തിന്റെ വീപ്പകൾ നഗരങ്ങളിലേയ്ക്ക് ഒളിച്ചുകടത്തുന്നു. അവിടെ വൻകിട ഹോട്ടലുകൾ തൊട്ട് പെട്ടിക്കടകൾ വരെ റാക്കു വിൽപന കേന്ദ്രങ്ങളാണ്.

അമിതലാഭമാണ് കള്ളവാറ്റിലേക്ക് ആളുകളെ ആകർഷിക്കുന്നത്. 100 രൂപ മുടക്കിയാൽ രണ്ട് ദിവസം കൊണ്ട് 800 രൂപ കീശയിൽ വരും. അൽപനേരത്തെ മെനക്കേടേ വേണ്ടു. പണിയെടുക്കാൻ കൂലിക്കു ആളെ കിട്ടും. (കൂലിക്ക് ആളെ വെച്ച് വമ്പിച്ച തോതിൽ ഈ വ്യവസായം നടത്തുന്ന മുതലാളിമാരുണ്ട്) എക്സൈസുപാർട്ടി എത്തിയെന്നിരിക്കട്ടെ. വാറ്റു നടത്തുന്ന കൂലിക്കാരനെയാണ് പിടിക്കുക. അവനെ മുതലാളി ജാമ്യത്തിലിറക്കും. ഇനി എന്തെങ്കിലും അബദ്ധവശാൽ മുതലാളി തന്നെ പിടിക്കപ്പെട്ടു എന്നിരിക്കട്ടെ. കോടതിയിൽ നിന്നു വിധിക്കുന്ന നാനൂറോ അഞ്ഞൂറോ രൂപ പിഴയടക്കൽ അയാൾക്കൊരു പ്രശ്നമേ അല്ല. അടുത്ത ആഴ്ചത്തെ ബിസിനസ്സിൽ അതിനിരട്ടി കിട്ടും എന്നയാൾക്ക് ധൈര്യമുണ്ട്.

നാടൻ റാക്കുണ്ടാക്കുന്ന രീതി വളരെ എളുപ്പമാണ്. ഉപകരണങ്ങളൊന്നും പ്രത്യേകമായി വേണ്ടതില്ല. വീട്ടുപാത്രങ്ങൾക്കു പുറമെ എടുക്കുന്ന റാക്ക് പാത്രത്തിലേക്ക് വീഴാൻ ഒരു കുഴലുമാത്രം മതി. കുഴൽ ഘടിപ്പിച്ച മൺപാത്രങ്ങൾ ഇപ്പോൾ ഇതിനുവേണ്ടി മാത്രം നിർമ്മിച്ചുവരുന്നുണ്ട്. ഞാറുണ്ടാക്കുന്നതുപോലെ നെല്ലുണക്കി മുളപ്പിക്കണം. നെല്ലിനു പകരം ഗോതമ്പും ഇപ്പോൾ രംഗത്തുണ്ട്. മുളച്ച നെല്ലും ശർക്കരയും വെള്ളത്തിൽ കലക്കിവെക്കുന്നതാണ് വാഷ്. വാഷ് നല്ലതുപോലെ മൂത്തിരിക്കണം. അതിന് ആറോ ഏഴോ ദിവസം വേണം. വാഷ്

കലക്കി വെക്കുക മൺപാനികളിലോ ചായപ്പെട്ടികളിലോ ആയിരിക്കും. വാഷ് എളുപ്പത്തിൽ മൂത്തുകിട്ടാൻ മായത്തിലും ചില മറിമായങ്ങൾ ഉണ്ട്.

നവസാരം ചേർത്താൽ രണ്ടേരണ്ടു ദിവസം കൊണ്ട് വാഷ് മൂത്തുവരും. പുകയില മുറിച്ചിട്ടാലും മതി. ഒറ്റദിവസം കൊണ്ടുതന്നെ മൂത്തുകിട്ടണമെന്നു കരുതി കുടലു കരിക്കുന്ന ചില സാധനങ്ങളും ഉപയോഗിക്കുന്നുണ്ടത്രെ. ചിലർ ഈന്തിൻ വേരിടും, കൊല്ലന്മാർ വിളക്കാനുപയോഗിക്കുന്ന വെള്ളീയ്യവും, ചെമ്പുപാത്രങ്ങളുടെ ദ്വാരങ്ങളടയ്ക്കാൻ അങ്ങാടിയിൽ വിൽക്കുന്ന ഉറുപ്പിക വട്ടത്തിലുള്ള സാധനവും ഇതിന്നുവേണ്ടി ഉപയോഗിക്കും. മത്സ്യം പിടിക്കാൻ കുളത്തിൽ നഞ്ചും, ചില കീടനാശിനികൾ വരെ ചേർത്ത് വാഷ് മൂപ്പിക്കുന്നവരുമുണ്ട്. ഹെൻട്രിനിൽ ഈർക്കിൽ മുക്കി വാഷിലിട്ടുവെക്കുന്ന ഏർപ്പാടുണ്ട്.

കുറ്റിക്കാടുകളിൽ ഒളിച്ചുവെച്ച വാഷിൽ ഉറുമ്പും ഈച്ചയുമാർത്ത് ഒരു പ്രത്യേക വാസന പുറപ്പെടും. കുറുക്കനും നായും വന്നു ചിലപ്പോഴിത് കുടിക്കും. നാട്ടിൻപുറങ്ങളിൽ അടിച്ചുകൊല്ലുന്ന ഭ്രാന്തൻ നായും കുറുക്കനും പലപ്പോഴും വാഷ് കുടിച്ചു ലഹരിപിടിച്ചതാണെന്നു ആരും അറിയുന്നില്ല. വാഷ് പാകമായാൽ അതു അടുപ്പത്തുവെച്ച് ചൂടാക്കി ഉണ്ടാകുന്ന ആവി തണുത്തു കുഴലിലൂടെ വീഴുന്നതാണ് 'ഒറിജനൽ നാടൻ'.

ഒരിങ്ങഴി നെല്ലും രണ്ട് കിലോ ശർക്കരയുമുണ്ടെങ്കിൽ രണ്ട് കുപ്പി ഒറിജിനൽ നാടൻ കിട്ടും. ഉണ്ട വെല്ലമെന്ന പേരിൽ മാർക്കറ്റിൽ കിട്ടുന്ന ശർക്കരയാണ് വാഷുണ്ടാക്കാൻ ഉപയോഗിക്കുന്നത്. ഇതിന് വിലയും വളരെക്കുറവാണ്. അങ്ങാടികളിൽ ഏതെങ്കിലും കടയിൽ ഉണ്ടവെല്ലമുണ്ടെങ്കിൽ ചുറ്റുവട്ടത്ത് കള്ളവാറ്റുമുണ്ടെന്ന് എളുപ്പം മനസ്സിലാക്കാം. അതുകൊണ്ട് എക്സൈസുകാരുടെ കണ്ണിൽ പെടേണ്ടെന്നു കരുതി കച്ചവടക്കാർ തന്നെ ഉണ്ട വെല്ലം അകത്തുവെച്ചാണ് വിൽപന നടത്തുക. രണ്ട് കുപ്പി ഒറിജിനൽ നാടൻ ചൂടുവെള്ളവും ചേർത്ത് അഞ്ചോ ആറോ കുപ്പിയാക്കാം. ഒരു കുപ്പിക്ക് നാല് മുതൽ ആറു രൂപവരെ വെച്ചാണ് വിൽപന. ശർക്കര പത്തുകിലോ ആണെങ്കിൽ പതിനഞ്ച് കുപ്പിയായിരിക്കും ഒറിജിനലിന്റെ വിൽപന. ശർക്കര പത്തുകിലോ ആണെങ്കിൽ പതിനഞ്ച് കുപ്പിയായിരിക്കും ഒറിജിനലിന്റെ അളവും. 15 കുപ്പിയുടെ കൂടെ ഏഴരക്കുപ്പി ചൂടുവെള്ളം ചേർക്കാം. പിന്നെ ഈ ഇരുപത്തിരണ്ട് കുപ്പിയും ഒന്നിച്ചു കൂട്ടി വെള്ളം ചേർത്തൊരടിയാണ്. വിൽപനക്കനുസരിച്ച് വാറ്റുകാരന്ന് ഇഷ്ടംപോലെ അളവ് കൂട്ടാം. പതിവുകാർക്ക് വേണ്ടി ഒന്നോ രണ്ടോ കുപ്പി ഒറിജിനൽ മാറ്റിവെച്ചിട്ടേ വെള്ളം ചേർക്കുന്ന പരിപാടിയുള്ളു.

നെല്ലിൻ വെള്ളമെന്നാണ് ഇതിനു പണ്ടുതൊട്ടേ പറഞ്ഞുവരുന്ന പേര്. നല്ല നെല്ലും വെള്ളമുണ്ടാക്കി തടി നന്നാക്കാൻ നിത്യേന കഴിഞ്ഞിരുന്ന ചില കാരണവന്മാർ ഉണ്ടായിരുന്നത്രെ. തെങ്ങിൻകുല, അരി ആറ് ജാതി, ജീരകം, നാല്, പയറ്, ഈത്തപ്പഴം, മുന്തിരി, കൈതച്ചക്ക ചില അങ്ങാടി മരുന്നുകൾ ഇവ ചേർത്ത് വാഷുണ്ടാക്കിയാണ് നല്ല നാടനെ കുപ്പിയിലേക്ക് തുള്ളിയായി വീഴ്ത്തുക. ഇത് വയറുവേദനക്കും മറ്റും നല്ലൊരു ഔഷധമാണെന്നു പറഞ്ഞുവരുന്നു. ശർക്കരക്ക് പകരമായി കശുമാങ്ങയും വാഷ് കലക്കാൻ ഉപയോഗിക്കാറുണ്ട്. വിൽപനക്കല്ലാതെ സ്വന്തമായി ഉപയോഗത്തിനാണ് നല്ല നാടൻ ഉണ്ടാക്കാറ്. പിന്നെ ചിലർ

കാര്യസാധ്യതക്ക് വേണ്ടി മേലാളരെ ചെന്നു കാണുമ്പോൾ നല്ല നാടൻ ഒരു കുപ്പി കൈയിൽ കരുതുന്നതും സാധാരണമാണ്. നാട്ടിൻപുറങ്ങളിൽ ഓണം തുടങ്ങിയ വിശേഷ ദിവസങ്ങളിൽ ചിലർ കാഴ്ചയായി കൊടുക്കുന്നതും ഈ നല്ല നാടൻ തന്നെയായിരിക്കും.

ദാരിദ്ര്യവും പട്ടിണിയുമാണ് നാട്ടിൻപുറങ്ങളിൽ പലരെയും ഈ രംഗത്ത് പുതുതായി കൊണ്ടുവരുന്നത്. കൂടുതലൊന്നും അധ്വാനിക്കാതെ ജീവിക്കാൻ പറ്റുന്ന ഈ ഒരേർപ്പാട് ഒരിക്കൽ തുടങ്ങിക്കഴിഞ്ഞാൽ പിന്നീട് നിർത്തുന്നവർ വളരെ ചുരുങ്ങും. ക്ഷയരോഗിയായ കണാരന്റെ കുടുംബം പുലരുന്നത് കള്ള വാറ്റു കൊണ്ടു മാത്രമാണ്. കണാരൻ മുമ്പ് കൂലിപ്പണിക്കാരനായിരുന്നു. രോഗം വന്നതിനുശേഷം ഒന്നിനും വയ്യാതായി. ജീവിക്കാൻ എല്ലാ വഴികളും അടഞ്ഞു എന്നു കണ്ടപ്പോൾ ഈ ഏർപ്പാട് സ്വീകരിച്ചു എന്നേയുള്ളു. അധികമൊന്നുമില്ല. ദിവസേന ഒരു അഞ്ചു കുപ്പിയോളമേ കണാരനുണ്ടാക്കുന്നുള്ളു. രണ്ടു കുപ്പി ഒറിജിനലും ബാക്കി വെള്ളം ചേർത്ത കൂട്ടുകഷായവും. 'ഒറിജിനൽ' പതിവു കാർക്കുള്ളതാണ്. പുതുതായി കുടിച്ചുതുടങ്ങുന്ന ചെറുപ്പക്കാർക്ക് ചുക്കു വെള്ളവും മതി, ചുക്ക് വാഷിന്റെ ചണ്ടിയിൽ നിന്നും അവസാനം കിട്ടുന്ന വെള്ള മാണ്.

കണാരന് കുടുംബത്തെ പുലർത്തുകയും രോഗത്തിനു ചികിത്സിക്കുകയും വേണം. വാഷ് മൂത്തുവരാൻ ഒരാഴ്ച കാത്തിരിക്കാനൊന്നും കണാരനു നേര മില്ല. അതുകൊണ്ട് വാഷ് രണ്ടു ദിവസം കൊണ്ട് മൂത്തുവരാൻ കണാരൻ ഒരു ചെറിയ വിദ്യ ഉപയോഗിക്കുന്നു. ഒരു ടോർച്ച് സെല്ലിന്റെ ഇരുപോളുകളും വയറു കൊണ്ട് ഘടിപ്പിച്ച് വാഷിൽ ഇട്ടുവെയ്ക്കും. വാഷ് പെട്ടെന്നു മൂത്തുകൊള്ളും.

ആറുവർഷമായി കണാരൻ വാറ്റു തുടങ്ങിയിട്ട്. ഇതുവരെ രണ്ടുതവണ മാത്രമെ എക്സൈസു ജീപ്പിൽ കയറേണ്ടി വന്നിട്ടുള്ളൂ. എക്സൈസുകാർ വരു ന്നതു കണ്ടാൽ സാധനം ഒളിച്ചു മാറ്റാനൊന്നും കണാരൻ ശ്രമിക്കാറില്ല. സംഗതി എമാനോട് നേരിട്ടു പറയും. ചാകാറായ ഒരു ക്ഷയരോഗിയെയും കെട്ടിവലിച്ചു കൊണ്ടുപോകാൻ എക്സൈസുകാർ മടിക്കുന്നു. ഒരിക്കൽ കണാരനെ എക്സൈസ് ഓഫീസിൽ കിടത്തിയതാണ്. അന്ന് അകം മുഴുവൻ ചുമച്ചുതുപ്പി വൃത്തികേടാക്കി. രാവിലെയെത്തിയ അടിച്ചുതളിക്കാരിയോട് കണാരൻ പറഞ്ഞു 'നിങ്ങളിതിലൊന്നും ചവിട്ടണ്ട, എനിക്ക് ക്ഷയാ' പിന്നെ അവരവിടെ നിന്നിട്ടേ യില്ല. ഈ മാതിരി ഏടാകൂടങ്ങൾക്കൊന്നും അവസരമുണ്ടാക്കേണ്ടെന്നു കരുതി എക്സൈസുകാർ കണാരൻ വാറ്റുന്നതു കണ്ടാലും കണ്ടില്ലെന്നു നടിച്ചു മാറി ക്കളയുന്നു. ഇതുപോലെ ഒരുപാട് പേർ രോഗത്തിന്റെ മറവിൽ നിർഭയരായി കള്ളവാറ്റു തുടർന്നുപോകുന്നു. പരസ്യമായി വിൽപന നടത്തുന്നു.

## മദ്യത്തിന്റെ ലോകം അതിലെ മുക്കൂട്ട്

മദ്യത്തിന്റെ ലോകത്തിൽ മൂന്നു പ്രധാന നടന്മാരാണുള്ളത്; കള്ളവാറ്റുകാ രൻ, ഒരു പ്രദേശത്തെ നിയമാനുസൃതമായ കള്ളുവിൽപന മുഴുവൻ കരാറെ ടുത്ത കോൺട്രാക്ടുകാരൻ മുതലാളി, നിയമവിരുദ്ധമായ മദ്യനിർമ്മാണവും വിൽപനയും തടയാൻ നിയോഗിക്കപ്പെട്ട എക്സൈസുദ്യോഗസ്ഥന്മാർ.

എക്സൈസുകാരെക്കൊണ്ട് കള്ളവാറ്റു പിടിപ്പിക്കുന്നവർ മേൽപറഞ്ഞ മുതലാളിമാരാണ്. കളവായിക്കാച്ചിയ മദ്യം ഇഷ്ടംപോലെ പുറത്തു വിൽപനയുള്ളപ്പോൾ തങ്ങളുടെ കള്ളും ചാരായവും ഷാപ്പിനകത്തുതന്നെ കെട്ടിക്കിടക്കുമല്ലോ. ഷാപ്പിൽ കിട്ടുന്ന മദ്യത്തെ അപേക്ഷിച്ച് എത്രയോ വിലക്കുറവാണ് നാടൻ വാറ്റുചാരായത്തിനുള്ളത്. ഒരു രൂപ മുടക്കിയാൽ നാടൻ അടിച്ച് പിപ്പിരിയാകാം. നവസാരം ചേർത്ത രണ്ടാം നമ്പറാണെങ്കിൽ അമ്പതുപൈസ മതി. ഇതിന്റെ സ്ഥാനത്തു ഡിപ്പോ ചാരായം കിട്ടാൻ 2 രൂപ 80 പൈസ മുടക്കണം. നൂറിന്റെ കുപ്പി വാങ്ങിയാൽ പലപ്പോഴും അറുപതും എഴുപതും മില്ലിയെ കാണൂ. കരാറുകാർ തന്നെ നടത്തുന്ന ഒരു ചതിയാണിത്. കള്ളാകട്ടെ എത്ര കുടിച്ചാലും വയറുചാടും എന്നല്ലാതെ ഹരം വരില്ല. സ്വാഭാവികമായും മദ്യപന്മാർ നാടനെതന്നെ ശരണം പ്രാപിക്കുന്നു.

ഓരോ റെയ്ഞ്ചും ലേലത്തിനെടുത്ത ഷാപ്പുടമ, ഷാപ്പ് വെച്ച സ്ഥലത്തെല്ലാം കള്ളവാറ്റു കണ്ടുപിടിക്കുന്നതിന് ഒരു ഒറ്റുകാരനെയും നിയമിക്കും. ഇവരാണ് എക്സൈസുകാർക്കു വിവരമെത്തിക്കുന്നത്. ഒറ്റുകാർക്ക് ശമ്പളം ഷാപ്പുടമ തന്നെ കൊടുക്കും.

ഷാപ്പു തൊഴിലാളിതന്നെ ഒറ്റുകൊടുക്കുകയും ചെയ്യണം എന്നായിരുന്നു മുൻപുണ്ടായിരുന്ന വ്യവസ്ഥ. എന്നാൽ മദ്യവ്യവസായ തൊഴിലാളി യൂനിയൻ വന്നതോടുകൂടി വിൽപന നടത്തുകയല്ലാതെ തൊഴിലാളി മറ്റൊരു ജോലിയും ചെയ്യേണ്ട എന്ന നിലവന്നു. വാറ്റുകേന്ദ്രങ്ങൾ എക്സൈസുകാർക്ക് കാട്ടിക്കൊടുത്താൽ എക്സൈസിൽത്തന്നെ ജോലി കിട്ടും എന്നൊരു പ്രചാരവേല തൊഴിലില്ലാതെ വട്ടം കറങ്ങുന്ന ചെറുപ്പക്കാരുടെയിടയിൽ നടക്കുന്നുണ്ട്. ഈ പ്രതീക്ഷയും കൊണ്ട് പലരും ഒറ്റുവേല നടത്തുന്നു. യുവാക്കളും ഉണ്ട്. ഇത്തരം ചില നാടൻ സി.ഐ.ഡിമാരെ വാറ്റുകാരും കുടിയന്മാരും കൂടി തല്ലിച്ചതച്ച സംഭവങ്ങളും വിരളമല്ല.

എക്സൈസുകാരുടെ കാര്യക്ഷമത അതുകൊണ്ട് മുതലാളിക്ക് അത്യാവശ്യമാണ്. അതിനായി ഇഷ്ടംപോലെ പണമിറക്കാൻ മുതലാളിമാർ സന്നദ്ധരും ആണ്. ഒരു റെയ്ഞ്ച് ലേലത്തിലെടുത്തു കഴിഞ്ഞാൽ ഇഷ്ടമുള്ള എക്സൈസ് ഓഫീസർമാരെ അവിടേക്ക് കൊണ്ടുവരുന്നതിനാണ് മുതലാളിമാരുടെ പരക്കംപാച്ചിൽ. ഷാപ്പുടമയും എക്സൈസുകാരും തമ്മിലുള്ള ധാരണ ഒരുപാടു പരാതികൾ ഉയർത്തിയിട്ടുണ്ട്. അബ്കാരി നിയമങ്ങളെല്ലാം തെറ്റിച്ചുകൊണ്ട് ഇഷ്ടംപോലെ മദ്യവിൽപന നടത്താനുള്ള അവസരം ഷാപ്പുടമക്കും ലഭിക്കുന്നു എന്നതു ഈ ധാരണയുടെ ഒരനുഗ്രഹമാണ്.

കള്ളവാറ്റുകാരും ഷാപ്പുടമയായ മുതലാളിയും തമ്മിൽ ശത്രുതയേ പാടൂ എന്ന നിയമമില്ല. ചിലപ്പോഴെങ്കിലും അവർ തമ്മിലും ധാരണയുണ്ടാവാറുണ്ട്. ചില ഷാപ്പുടമകൾ സ്ഥലത്തെ കള്ളവാറ്റുകാരുമായി നല്ല ബന്ധം സ്ഥാപിക്കുന്നു. ഉണ്ടാക്കുന്ന നാടൻ മുഴുവൻ വാറ്റുകാരൻ ഷാപ്പുടമക്കു വിൽക്കണം എന്നാണ് അവർ തമ്മിലുള്ള കരാർ. ചുരുങ്ങിയ വിലക്കു കിട്ടുന്ന ഈ വാറ്റുചാരായം ഷാപ്പിലൂടെ ഡിപ്പോചാരായത്തിന്റെ വില ഈടാക്കി ഷാപ്പുടമ വിൽക്കുന്നു. അത് വലിയ ലാഭം അയാൾക്കു നേടിക്കൊടുക്കും. കള്ളവാറ്റുകാരന് ലാഭം കുറയുമെങ്കിലും

എക്സൈസുകാരിൽ നിന്നു സംരക്ഷണം കിട്ടുമെന്നതിനാൽ പലരും അതിനു തയ്യാറാവുന്നു.

മുതലാളിമാരും എക്സൈസുകാരും തമ്മിലുള്ള രമ്യതയുടെ ഫലമായി, പല പ്പോഴും എക്സൈസുകാർ പിടിച്ചെടുത്ത വാറ്റുചാരായം ഷാപ്പുകൾ വഴി വിൽപന നടത്തുന്നതായി പറയുന്നുണ്ട്.

വാറ്റുകാരെ പിടിക്കുന്ന എക്സൈസുകാർ പ്രതികളെ തല്ലിച്ചതക്കുന്നതായി അടുത്തകാലത്ത് വാർത്തകളുണ്ട്. അടിയന്തരാവസ്ഥയിൽ എക്സൈസുകാരുടെ വീര്യവും കൂടിയിരുന്നതുകൊണ്ട് അന്നു പിടികൂടപ്പെട്ട പലരും ഇന്ന് മാറാരോ ഗികളായി തീർന്നിരിക്കുന്നു. കള്ളവാറ്റു പിടിക്കാനെത്തുന്നവർ, പിടിച്ച റാക്കിന്റെ ഗുണം നോക്കി അകത്താക്കുന്ന ശീലവും ഉണ്ടെന്നു പറയുന്നു.

വാറ്റു പിടിക്കാൻ എത്തുന്ന എക്സൈസുപാർട്ടിയുടെ മിന്നൽ പരിശോധന യിൽ നിന്നു രക്ഷപ്പെടാൻ വ്യാജവാറ്റുകാർ സമർത്ഥമായ പല അടവുകളും പ്രയോ ഗിക്കാറുണ്ട്. വാറ്റുള്ള വീടുകളിലെ സ്ത്രീകളാണ് ഇക്കാര്യത്തിൽ മുൻപന്തിയിൽ നിൽക്കുന്നത്. പതിനെട്ടടവുകളും വശമാക്കിയ ഇവർ സന്ദർഭത്തിനും സാഹച ര്യത്തിനും ഒത്ത് ഓരോ പൊടിക്കൈകൾ പ്രയോഗിക്കും.

അടുത്ത കാലത്ത് ഇങ്ങിനെയൊരു സംഭവമുണ്ടായി. വാറ്റു പിടിക്കാൻ എത്തി യതായിരുന്നു എക്സൈസ് പാർട്ടി. വീട്ടിൽ ഒരു സ്ത്രീ മാത്രം. ഉടനെ അവൾ സ്വന്തം ഉടുതുണി അഴിച്ചിട്ട് ഉറക്കെ നിലവിളിക്കാൻ തുടങ്ങി. പുരുഷപ്രജകളായ എക്സൈസ് പാർട്ടിക്കാർക്ക് അകത്തു കടന്നുനോക്കാൻ കഴിയാതെ മടങ്ങിപ്പോ കേണ്ട ഗതികേടാണുണ്ടായിരുന്നത്.

മറ്റൊരുത്തി വേറൊരു സൂത്രമാണ് പ്രയോഗിച്ചത്. വീട്ടിൽ ഒരു കുപ്പി നാടൻ ഇരിപ്പുള്ളപ്പോഴാണ് എക്സൈസുകാർ വരുന്നത് അവൾ കാണുന്നത്. അവർ വീട്ടിനകത്ത് കയറുന്നതിനുമുമ്പേ സ്ത്രീ ഉള്ളിൽക്കടന്ന് കുപ്പി നാഭിയിൽ തിരുകി, അതിനുമുകളിൽ കുട്ടിയേയും മടിയിലെടുത്ത് 'ഇവിടൊന്നുമില്ല ഏമാനേ, മറ്റേ വീട്ടിലാണ്' എന്നു അങ്ങോട്ട് വഴി കാണിച്ചുകൊടുത്തു.

എക്സൈസുകാർ ഓടി അടുക്കുന്നതുകണ്ട് ഗത്യന്തരമില്ലാതെ അകത്തു സൂക്ഷിച്ച നാടൻ റാക്ക് അടുത്തു പുതച്ചു കിടക്കുകയായിരുന്ന മുത്തശ്ശിയുടെ പുതപ്പിനുള്ളിൽ തിരുകി രക്ഷപ്പെടാനും ഒരുത്തി ശ്രമിക്കുകയുണ്ടായി. ഏമാ ന്മാർ അകത്തെത്തിയിട്ടും യാതൊരു ഭാവവ്യത്യാസവുമില്ലാതെയുള്ള മുത്തശ്ശി യുടെ കിടപ്പുകണ്ട് എക്സൈസുകാർക്ക് സംശയം തോന്നി. അവർ മുത്തശ്ശിയെ പിടിച്ച് എഴുന്നേൽപ്പിച്ചപ്പോഴാണ് പുതപ്പിനുള്ളിൽ നാടൻ ചാരായത്തിന്റെ കുപ്പി കൾ പുറത്തുചാടുന്നത്.

വേറൊരു വീട്ടിൽ എക്സൈസുകാർ പരിശോധന നടത്തിയപ്പോൾ വീട്ടു കാരി വളരെ പണിത്തിരക്കോടുകൂടി നെല്ലിടിക്കുകയാണ്. ഈ ജോലിത്തിരക്കു എക്സൈസുകാരിൽ അൽപം സംശയമുണർത്തി. അവർ നെല്ലുകുത്തുന്ന ഉരൽ നീക്കിയപ്പോൾ ചുവടെ ഇളകിയ മണ്ണ്. മണ്ണു നീക്കി കുപ്പിയിൽ നിറച്ചുവെച്ച നാടനെ വെളിയിൽ ചാടിക്കാൻ പിന്നെ ഏറെ ശ്രമപ്പെടേണ്ടിവന്നില്ല.

കള്ളവാറ്റു വീടുകളിൽ സ്ത്രീകൾ മാത്രമാണെങ്കിൽ എക്സൈസുകാരിൽ നിന്നു പണ്ടൊന്നും വലിയ പ്രകോപനങ്ങൾ ഉണ്ടാവാറില്ല. ഇത് വാറ്റുകാരായ

പുരുഷന്മാർക്കു പലപ്പോഴും ഒരനുഗ്രഹമായിരുന്നു. പാർട്ടിയുടെ വരവുണ്ട് എന്നു കണ്ടാലുടനെ വീട്ടിൽ നിന്ന് പുരുഷന്മാർ സൂത്രത്തിൽ മാറിക്കളയും. എന്നാൽ അടുത്തകാലത്തായി ഈ പതിവിനു സ്വൽപം മാറ്റം വന്നിട്ടുണ്ട്.

വാഹനങ്ങൾ എത്തിപ്പെടുന്ന സ്ഥലങ്ങളിൽ കാവൽക്കാരെ നിർത്തിയാണ് വാറ്റുകാർ എക്സൈസ് പാർട്ടി വരുന്ന വിവരം മുൻകൂറായി അറിയുന്നത്. മിക്ക വാറും കുട്ടികളായിരിക്കും ഈ കാവൽക്കാർ. വാൻ വരുന്നതു കണ്ടാൽ അവർ കുറുക്കുവഴികളിലൂടെ ഓടിയെത്തി വിവരം വീടുകളിൽ എത്തിക്കും. കൂട്ടുവാറ്റുള്ള കുന്നിൻപുറങ്ങളിൽ, നിർത്താതെയുള്ള കൂകൽ എക്സൈസ് പാർട്ടി വന്നിട്ടുണ്ട് എന്നുള്ളതിന്റെ അടയാളമാണ്.

## രസിക്കാനും മറക്കാനും കുടി

കുടിക്കാത്തവർ ഇന്നു ചുരുങ്ങും. പലരും കുടിയന്മാരല്ലായിരിക്കാം. പക്ഷേ 'സോമപാന'ത്തിന്റെ സ്വാദറിയാത്തവർ വിരളമാണ്. അതിൽ യുവാവെന്നോ വൃദ്ധനെന്നോ ഭേദമൊന്നുമില്ല.

തൊഴിലില്ല, നട്ട ദാരിദ്ര്യം. അത്തരം നാട്ടിൻപുറങ്ങളിൽ പോലും അൽപമൊന്നു 'പൂസായി' നടക്കാനുള്ള തൃഷ്ണയ്ക്കു കുറവില്ല. ശരിക്കു പറഞ്ഞാൽ പണിയില്ലായ്മയും പട്ടിണിയും കൂടുന്നതോടെ നാട്ടിൻപുറങ്ങൾ കള്ളവാറ്റിന്റെ കോളണികളായി മാറുകയാണ്.

കുന്നു മുഴുവൻ വാറ്റുകാരാവുമ്പോൾ അൽപമൊന്നു കുടിച്ചില്ലെങ്കിലല്ലേ മാന്യതയ്ക്കു കുറവ്?

കാച്ചുള്ള വീടുകളിലെ കുട്ടികളാണ് ഏറ്റവുമധികം ഭയപ്പാടോടെ കഴിയുന്നത്. അവർക്ക് ഭയം, പക്ഷേ അച്ഛനെയോ അമ്മയെയൊ അധ്യാപകനെയോ അല്ല, എക്സൈസ് ഉദ്യോഗസ്ഥന്മാരെയാണ്. കാരണം നാടൻ റാക്കിന്റെ നിർമ്മാണം അങ്ങോളമിങ്ങോളം കുട്ടികളെ പങ്കെടുപ്പിച്ചാണ് നടത്തുന്നത്. വാറ്റിന്റെ വിവിധ ഘട്ടങ്ങളിൽ അവരുടെ സഹായം അനിവാര്യമാണ്.

അതിനുപുറമെ കാവൽപണിയും വേണം. വാറ്റുള്ള വീടിനകലെ കാവൽ നിൽക്കുകയും എക്സൈസുകാർ വരുന്നതു കണ്ടാൽ കുറുക്കുവഴികളിലൂടെ ഓടിയെത്തി വീട്ടുകാരനെ വിവരം ധരിപ്പിക്കുകയും അവരുടെ കർത്തവ്യം തന്നെ.

കുടി തുടങ്ങിയാലോ, അവിടെയും വേണം കാവൽ. വിൽപനക്കിടയിൽ വിൽക്കുന്നവർക്കും കുടിയ്ക്കുന്നവർക്കും കാവൽ നിൽക്കുന്ന രക്ഷാസൈന്യമായി അവർ മാറുന്നു. അന്താരാഷ്ട്ര ശിശുവർഷത്തിൽ പ്രത്യേകം ഗൗനിക്കേണ്ട ഒരു പ്രശ്നം കൂടിയാണ്.

കുടിക്കാനെത്തുന്നവർ നാടൻ വാറ്റുകാരാൽ പലപ്പോഴും വഞ്ചിക്കപ്പെടുകയും ചെയ്യാറുണ്ട്. പയറ്, നെല്ല് എന്നിവ സ്വേദനം ചെയ്തെടുത്ത് മുന്തിരങ്ങയും മറ്റും ചേർത്ത് ഉണ്ടാക്കുന്ന 'ഒറിജനൽ നാടനെ'പ്പറ്റി നേരത്തെ പറഞ്ഞുവല്ലോ. (നഗരങ്ങളിൽ ജോലിക്കും കാര്യസാധ്യത്തിനും ശിപാർശയും കൊണ്ട് എത്തുന്നവർ സാധാരണയായി കാഴ്ചവെയ്ക്കുക ഈ നാടനാണത്രേ). ഈ 'ഒറിജിനൽ നാടൻ' എന്ന പേരിൽ നവസാരമിട്ടു വാറ്റിയ ചാരായം കൊടുക്കാറുണ്ട്. നാടൻ റാക്കിൽ അൽപം ദശമൂലാരിഷ്ടം ചേർത്ത് മുന്തിരിങ്ങാസത്തും ചേർത്ത് ഉണ്ടാക്കിയെടു

ക്കുന്ന ദ്രാവകം ഇങ്ങനെ ഒറിജിനൽ നാടന്റെ വേഷം ധരിച്ച് കുടിയന്മാരുടെ കയ്യിൽ എത്തിച്ചേരുന്നു.

കള്ളു കാച്ചി റാക്കുണ്ടാക്കാം. പക്ഷേ ഇതിന് വലിയ വിലയാണ്. കുപ്പിക്ക് പതിനെട്ടുരൂപ എന്ന നിരക്കിലാണ് വില. ഇതിന്റെ കാര്യത്തിലും ചതി വിരളമല്ല. നാടൻ റാക്ക് കുപ്പിയിലാക്കി മണ്ണിൽ കുഴിച്ചിടുക. കുറെനാൾ കഴിഞ്ഞ് എടുത്താൽ വീര്യം കൂടിയിരിക്കും. അതാണ് കള്ളു കാച്ചി ഉണ്ടാക്കിയ റാക്കാണെന്ന വ്യാജേന പലപ്പോഴും വിറ്റുപോവുന്നത്. 87 പൈസ മാത്രം മുതലുള്ള ഒരു കുപ്പി ഈ മട്ടിൽ പതിനെട്ടു രൂപക്ക് കച്ചവടമാവുന്നു.

മദ്യത്തിന്റെ ഉപയോഗം നാടൊട്ടുക്ക് വ്യാപിക്കുകയും വിദ്യാർത്ഥികളിലേയ്ക്കു കൂടി അത് പടരുകയും ചെയ്യുന്ന ഈ കാലത്തു മദ്യവാറ്റിന്റെ രംഗത്തു പുതിയ പരീക്ഷണങ്ങൾ നടക്കാതിരിക്കുന്നില്ല; പുതിയ സമ്പ്രദായങ്ങൾ കണ്ടെത്തപ്പെടാതെ പോവുന്നുമില്ല. ഏറ്റവും ലഹരിയുള്ള പാനീയം ഉണ്ടാക്കുന്ന ഒരു വാറ്റു രീതിയെപ്പറ്റി കേൾക്കുകയുണ്ടായി. കുല മോശമായ നേന്ത്രവാഴ മുകളിൽ വെട്ടി, അതിലൂടെ ഒരു കണനാട്ടി തുളയുണ്ടാക്കി, അതിൽ അമോണിയയും മറ്റും നിറച്ച് ആണ് ഈ സമ്പ്രദായം ഇന്നു നടപ്പിലുള്ളത്. മദ്യത്തിന്റെ വിവിധ ഇനങ്ങളിൽ ഇത്ര പൊടുന്നനെ ഫലം നൽകുന്ന സാധനം ഇല്ലെന്നാണ് അനുഭവസ്ഥർ നൽകുന്ന അറിവ്.

വാറ്റിയെടുക്കുന്ന ഈ നാടൻ ചാരായം അതു കുടിക്കുന്നവരുടെ ദഹനേന്ദ്രിയങ്ങൾക്കും ആരോഗ്യത്തിനു പൊതുവേയും ഏൽപിക്കുന്ന ആഘാതം അന്തിമ ഫലത്തിൽ മാരകമായിത്തീരാറുണ്ട്. ദേഹം മെലിഞ്ഞ്, വയറുന്തി, ക്ഷീണിച്ച്, ഭക്ഷണത്തോട് ആഗ്രഹമോ അതിൽ രുചിയോ ഇല്ലാതെ, മദ്യത്തിനുമാത്രം കൊതിച്ച് അവസാനം അവർ മരണത്തിന്റെ ശാന്തിയിൽ അഭയം കണ്ടെത്തുന്നു.

*മാതൃഭൂമി, 1980.*

# കാവിൽ ഉറയുന്ന തെയ്യങ്ങൾ

കേരളത്തിലെ യാദവരുടെ ആദ്യ കഴകമെന്നു പറയുന്ന തൃക്കരിപ്പൂരിലെ കണ്ണമംഗലം- അറുപത് വർഷങ്ങൾക്കുശേഷം ഒന്നുറെ നാൽപത് (39) തെയ്യങ്ങൾ കണ്ണമംഗലം കാവിൽ ഉറഞ്ഞുതുള്ളി. ക്ഷേത്രസങ്കേതത്തിലെ പ്രതിഷ്ഠാമൂർത്തികളെ പാരമ്പര്യമനുസരിച്ച് പൂജാവിധികളോടെ കോലംകെട്ടി പ്രസാദിപ്പിക്കുകയാണ് പെരുങ്കളിയാട്ടത്തിന്റെ ഉദ്ദേശ്യം. കണ്ണൂർ ജില്ലയിലെ തെക്കെ തൃക്കരിപ്പൂരിലാണ് കണ്ണമംഗലം കഴകം. പയ്യന്നൂരിൽ നിന്നും ആറുകിലോമീറ്റർ വടക്ക്.

കഴകത്തിലെ അധിദേവതകളായ ശ്രീ കണ്ണമംഗലം ഭഗവതിയുടെയും എരിഞ്ഞിക്കീൽ ഭഗവതിയുടെയും ഒരിക്കലും നടക്കാത്ത മംഗല്യകർമത്തിനുള്ള ഒരുക്കമായിട്ടാണ് പെരുങ്കളിയാട്ടം അറിയപ്പെടുന്നത്. കളിയാട്ടം നടന്ന എട്ടു ദിവസങ്ങളിലും കഴകത്തിലെത്തിയ യാദവ സമുദായക്കാർക്കെല്ലാം വിഭവസമൃദ്ധമായ സദ്യ നൽകിയിരുന്നു. എല്ലാ വിഭവങ്ങളോടും കൂടിയുള്ള കല്യാണസദ്യ.

സ്വാത്വിക ഗുണസമ്പൂർണയാണ് കണ്ണമംഗലത്തെ ഭഗവതി. രാജസ പ്രകൃതിയാണ് എരഞ്ഞിക്കീൽ ഭഗവതി. ഈ ഭഗവതിമാരുടെ ശക്തി അവരുടെ കന്യകാത്വത്തലാണ് കുടികൊള്ളുന്നത്. മംഗല്യം നടന്നാൽ ശക്തി ക്ഷയിക്കും. പിന്നെ യാദവ കഴകത്തിന്റെ രക്ഷയ്ക്ക് ആരാണുള്ളത്?

കളിയാട്ടത്തിന്റെ അവസാന ദിവസം രണ്ടു ദേവിമാരും അണിഞ്ഞൊരുങ്ങി താലിയുമായി നിൽക്കുന്ന അന്തിത്തിരിയന്റെ മുന്നിലെത്തും. അന്തിത്തിരിയൻ ദേവിമാർക്ക് മംഗല്യതാലി നൽകാൻ തുടങ്ങുമ്പോൾ ഒരശീരി കണക്കെ ആൾക്കൂട്ടത്തിൽ നിന്നൊരാൾ അന്തിത്തിരിയന് വാലായ്മയുണ്ടെന്നു വിളിച്ചുപറയും. അതോടെ കർമം മുടങ്ങുന്നു.

അറുപതടി ഉയരമുള്ള തിരുമുടിയും തിളങ്ങുന്ന ആടയാഭരണങ്ങളുമായി കന്യകകൾ ക്ഷേത്രത്തിനു ചുറ്റും നൃത്തം വയ്ക്കും. യാദവകുലം അനുഗ്രഹം വാങ്ങി പിരിയും.

ക്ഷത്രിയ രാജാവായിരുന്ന നഹുഷന്റെ മകൻ യതാതിക്ക് ശുക്രപുത്രിയും ബ്രാഹ്മണ സ്ത്രീയുമായ ദേവയാനിയിൽ ഉണ്ടായ മകനാണ് യദു. യദുവിൽ നിന്ന് യാദവവംശം ആരംഭിക്കുന്നു. കണ്ണമംഗലം കഴകത്തിലെ ഒരംഗമായ പ്രൊഫ. ടി. അപ്പുക്കുട്ടൻ ആ കഥ പറഞ്ഞു. ശ്രീകൃഷ്ണന്റെ കാലത്തിനുശേഷം ചിന്നിച്ചിതറി കാലാന്തരത്തിൽ ഇന്ത്യയിലെങ്ങും വ്യാപിച്ച് ദേശഭേദമനുസരിച്ച് പല പേരുകളിലും അറിയപ്പെടുന്നവരായി യാദവർ മാറിയതിന്റെ കഥ.

കുലം മനസ്സിലാക്കിത്തരാൻ പ്രൊഫസർക്ക് പെട്ടെന്ന് നാവിൽ വന്നത് ചന്ദ്രജിത് യാദവിന്റെ പേരാണ്. ഉത്തരേന്ത്യയിൽ അവരിപ്പോഴും യാദവർ തന്നെ. ഇവിടെ മണിയാണി എന്നുപറയും. ഉത്തരകേരളത്തിൽ യാദവരെത്തിയ കഥയ്ക്ക് ഒരു ചരിത്ര പശ്ചാത്തലവുമുണ്ട്.

ഏഴിമല രാജ്യം ഭരിച്ച നന്ദന്റെ പിൻതലമുറക്കാരെ മൂഷകവംശം- പിന്നീട് കോലത്തിരിമാരെന്നറിയപ്പെടുന്ന ഈ രാജവംശവും യാദവ രാജവംശത്തിൽപ്പെടും. നെയ്യാറിന്റെ (വളപട്ടണം പുഴ)യും പെരുമ്പുഴ (കാഞ്ഞങ്ങാടിന് കിഴക്ക്

-വടക്ക്) യുടേയും ഇടയിലുള്ള പ്രദേശത്ത് യാദവരുടെ ആധിപത്യം വ്യാപിച്ചിരുന്നുവെന്ന് കൊട്ടാരത്തിൽ ശങ്കുണ്ണി *ഐതഹ്യമാല*യിൽ സൂചിപ്പിച്ചിട്ടുണ്ട്. ചരിത്രഗതിയിൽ യാദവവംശം ദീർഘകാലം അനുഭവിച്ചുപോന്ന രാജാധികാരത്തിന്റെ സ്വാഭാവികഫലമാണ് അവരുടെ ആരാധനകേന്ദ്രങ്ങളായ കഴകങ്ങളും കളരികളും. ഈ ആരാധനാലയ സംഘാതത്തിന്റെ കേന്ദ്രമത്രേ ആദികഴമായ കണ്ണമംഗലം കഴകം.

കോലസ്വരൂപത്തിലെ പെരിഞ്ചല്ലൂരിന്റെ പ്രാന്തപ്രദേശമായ പുഴാതിക്കടുത്തുണ്ടായ വിപൽക്കരമായൊരു അഗ്നിബാധയെത്തുടർന്ന് പൂക്കുന്നത്ത് ഭഗവതിയും പൂക്കുന്നത്ത് മണിയാണിയും വൈരജാതനും എഴുപത്തരണ്ട് തൊട്ടിലുകളും കുഞ്ഞുമായി വടക്കോട്ട് യാത്ര പുറപ്പെട്ടു. വഴിക്ക് പയ്യന്നൂർ പെരുമാളെ കാണുകയും അവിടെ നിന്നുള്ള നിർദ്ദേശാനുസരണം അള്ളട സ്വരൂപത്തിലേയ്ക്ക് പോവുകയും ചെയ്തു. ദീവരപുഴ കടന്നപ്പോൾ ലോകർകാവ് പരിസരത്ത് തെയ്യത്താൻ മാവിൻ ചോട്ടിൽ വെച്ച ഒളവറത്തണ്ടാൻ അവരെ സ്വീകരിച്ചിരുത്തി ഇളനീർ സൽക്കരിച്ചു. അള്ളട സ്വരൂപത്തിലെ അധിപനായ ക്ഷേത്രപാലനെ വന്ദിച്ച് കുടികൊള്ളാൻ സ്ഥലം ചോദിച്ചു. ക്ഷേത്രപാലൻ ശ്രീചക്രപാണിയുടെ അകമ്പടിയോടെ അവരെ കണ്ണമംഗലത്തേക്ക് അയച്ചു. കഴകത്തിന്റെ വടക്കേ കുളത്തിനടുത്തെത്തിയപ്പോൾ ശ്രീചക്രപാണി കൊല്ലത്തിലൊരിക്കൽ ദേവി തന്നെ സന്ദർശിക്കണമെന്ന് ആവശ്യപ്പെട്ടത്രെ. കണ്ണമംഗലത്ത് സ്ഥാനമുറപ്പിച്ച പൂക്കുന്നത്ത് ഭഗവതി പിന്നീട് കണ്ണമംഗലം ഭഗവതിയായി അറിയപ്പെട്ടു.

കണ്ണമംഗലം കഴകത്തിൽത്തന്നെ എരഞ്ഞിക്കീൽ സാന്നിധ്യം ചെയ്ത ഭഗവതിയെ കണ്ണമംഗലം ഭഗവതിക്ക് തുണയായി മതിലകത്തു സ്ഥാനസങ്കൽപം ചെയ്തിരിക്കയാണ്. എരഞ്ഞിക്കീൽ ഭഗവതിയെ കണ്ണമംഗലം ഭഗവതിയുടെ വലത്തുഭാഗത്താണ് പ്രതിഷ്ഠിച്ചിരിക്കുന്നത്.

"കണ്ണമംഗലം ഭഗവതിയെ തുണയ്ക്കാനൊരിത്തിരി കുരുതിപോൽ നിറം കണ്ണും കൊടിയ വെള്ളകീറും തിരുമുഖപ്രഭയും കുണ്ഡലവും കാൽച്ചിലമ്പുമായി" എരഞ്ഞിക്കീൽ ഭഗവതി യാദവകുലത്തെ തുണയ്ക്കുന്നു.

പൂക്കുന്നത്ത് വൈരജാതനും, ക്ഷേത്രപാലനും വടക്ക് കളരിക്കൽ പ്രതിഷ്ഠ നടത്തി. പിന്നീട് വിഷ്ണുമൂർത്തി മടയിൽ ചാമുണ്ഡി, കുറത്തി, കുട്ടിച്ചാത്തൻ, ഭൈരവൻ, രക്തചാമുണ്ഡി, വാളൂരൻ ദൈവം, എക്കപ്പിലായി അമ്മ, ഗുളികൻ, പൊട്ടൻദൈവം, മാഞ്ഞാളമ്മ, രൂപക്കാരൻ ദൈവം, രൂപക്കാളി, കാട്ടുമുടന്ത, കുണ്ടോർ ചാമുണ്ഡി, മോന്തിക്കോലം, പണിക്കളത്ത് ചാമുണ്ഡി, തൂവക്കാളി, കൂടെയുള്ളോർ നരമ്പിൽ ഭഗവതി, വല്ലാർകുളങ്ങര ഭഗവതി, നിലങ്കാ ഭഗവതി, മൈലാക്ഷിക്കളങ്ങര ഭഗവതി, ചുഴലി ഭഗവതി, പടവീരൻ ദൈവം. പുതിയാറമ്പൻ ദൈവം, ചിമ്പ്രഭഗവതി കോലാച്ചൻ ദൈവം, കളിയ്ക്ക ദൈവം, വേട്ടയ്ക്കൊരുമകൻ, ഊർപ്പെഴച്ചി ദൈവം. അങ്കക്കുളങ്ങര ഭഗവതി തുടങ്ങി 'ഒന്നൂറെ നാൽപത്' ദൈവങ്ങളെ കഴകത്തിൽ പ്രതിഷ്ഠിച്ചു. ഈ ദൈവങ്ങളെല്ലാം പെരുങ്കളിയാട്ട ദിവസങ്ങളിൽ കാവിൽ ഉറഞ്ഞുതുള്ളി ജനങ്ങളെ അനുഗ്രഹിച്ചു. നാന്നൂറിലധികം തെയ്യങ്ങൾ ഉത്തരകേരളത്തിൽ കെട്ടിയാടാറുണ്ടെന്നു കരുതപ്പെടുന്നു.

പ്രാക്തന കാലഘട്ടത്തിൽ ജീവിച്ചിരുന്ന ഒരു സമൂഹത്തിന്റെ ഭാവനയുടെയും

ദൈവവിശ്വാസത്തിന്റെയും മൂർത്തരൂപങ്ങളാണ് തെയ്യങ്ങൾ. കാവുകളിലാണ് തെയ്യം കെട്ടിയാടുന്നത്. ഒരുകാലത്ത് സമൂഹത്തിന്റെ ഭരണകൂടവും കോടതിയുമെല്ലാം ഈ കാവുകളായിരുന്നു. തെയ്യത്തെ ഉണർത്തുന്ന തോറ്റംപാട്ടിലൂടെ ഉറഞ്ഞുതുള്ളുന്ന ദൈവം കൈകൂപ്പി നിൽക്കുന്ന ഭക്തരോട് പറയുന്നു: "നക്ഷത്രമധ്യത്തിങ്കൽ ചന്ദ്രബിംബം ഉദിച്ചുപൊങ്ങിയ പ്രകാരം ശോഭനവഴിയിൽ ഞാൻ കൊണ്ടുനടന്നു രക്ഷിക്കുന്നുണ്ട്." തെയ്യത്തിന്റെ അരുളപ്പാടിൽ ഗ്രാമം എല്ലാ ദുരിതങ്ങളിൽ നിന്നും മോചനം കണ്ടെത്തുന്നു.

മനുഷ്യന് സ്വന്തം ദൗർബ്ബല്യങ്ങളെക്കുറിച്ച് ബോധമുദിച്ചപ്പോൾ സർവ്വശക്തനായ ദൈവം മാത്രമേ അവന്റെ തുണയ്ക്കെത്തിയുള്ളു. ചിന്തയ്ക്കുപോലും അപ്രാപ്യമായ പ്രകൃതിയെ അവൻ വിശ്വാസങ്ങളിൽ തളച്ചുനിർത്തി അതിൽ അഭയം കണ്ടെത്തി. മനസ്സിനെ അലട്ടിയിരുന്ന ഭീതിയും ഉൽക്കണ്ഠയും ഇല്ലാതാക്കി. മനസ്സിലുറഞ്ഞ വിശ്വാസങ്ങളുടെ മൂർത്തരൂപങ്ങളായി തെയ്യങ്ങൾ കൺമുന്നിൽ ചലിക്കുന്ന ദൈവങ്ങളായി കാവുകളിൽ നൃത്തമാടുമ്പോൾ ഏതോ അലൗകികമായ രക്ഷാബോധം മനുഷ്യൻ അനുഭവിച്ചു.

കാട്ടിൽ കുടുംബജീവിതം നയിക്കാൻ തുടങ്ങിയ കാലത്തുതന്നെ സ്വന്തം പൂർവ്വികരെ ആരാധിക്കാൻ കളരികൾ നിർമിച്ചിരുന്നുവെന്നും അതാണ് പിന്നീട് കാവുകളായിത്തീർന്നതെന്നും ഒരഭിപ്രായമുണ്ട്. വൃക്ഷച്ചുവട്ടിൽ പൂർവികരെ ആരാധിക്കുന്ന സമ്പ്രദായം തെക്കേ ഇന്ത്യയിലെ മുഴുവൻ പ്രത്യേകതയാണ്. ഈ പ്രാകൃതദൈവാരാധനയുടെ പരിണിതമാണ് തറവാടുകൾ എന്നും പറയുന്നു. ഓരോ കുടംബത്തിനും ഓരോ കാവും തറയും ഉണ്ടായി. ഈ കാവുകളിലെ കുലദൈവങ്ങൾ കുടുംബത്തിന്റെ രക്ഷകരായി. കാവിൽ കുടിവെച്ച പൂർവികർ ഒരു ഇല്ലായ്മയുടെ സാന്നിധ്യം കുടുംബങ്ങളിലുണ്ടാക്കി. അവർ പൂർവികർക്ക് കുരുതിയും പൂജയും നടത്തി.

മനുഷ്യന് എന്നത്തേയും പ്രാഥമിക ആവശ്യം ഭക്ഷണമാണല്ലൊ. വിളവുകളുടെ സമൃദ്ധിക്ക് അധ്വാനം മാത്രം പോരെന്ന് കർഷകജനത മനസ്സിലാക്കിയത് അനുഭവത്തിലൂടെയായിരുന്നു. പൊടുന്നനെ ഉണ്ടാകുന്ന പ്രകൃതിക്ഷോഭങ്ങൾ അവരുടെ സമനില തെറ്റിച്ചു. മഴ മനുഷ്യന്റെ മനസ്സിൽ കുളിരും തീയും വിതറി. മഴ പെരുമഴയായി, കാറ്റ് കൊടുങ്കാറ്റായി കർഷകമനസ്സിനെ വേട്ടയാടി. അപ്പോഴൊക്കെ അവർ ദൈവത്തെ വിളിച്ചു. ആ ശക്തിയെ പ്രീതിപ്പെടുത്തുന്നതിനായിരുന്നു പിന്നീടുള്ള ശ്രമം.

ബി.സി. നാലായിരത്തിനു മുമ്പുതന്നെ ദ്രാവിഡർ ഇന്ത്യയിൽ ഒരു കാർഷികജീവിതം കെട്ടിപ്പടുത്തിരുന്നുവത്രെ. ഉർവരപൂജയുമായി ബന്ധപ്പെട്ടതാണ് അമ്മദൈവങ്ങൾ. കാർഷിക രാജ്യങ്ങളിലാണ് അമ്മദൈവങ്ങൾക്ക് പ്രാധാന്യം കൊടുത്തുകാണുന്നതും. ചരിത്രാതീതകാലം മുതലേ മനുഷ്യൻ ഭൂമിയെ ആരാധിച്ചുവന്നു. ഭൂമി എല്ലാ ജീവജാലങ്ങളുടെയും അമ്മയാണ്. പ്രാചീനഭാരതത്തിൽ ഗ്രാമദൈവങ്ങളിൽ അമ്മ ദൈവങ്ങളാണ് ഭൂരിപക്ഷവും. അമ്മയെ ആരാധിക്കാൻ ആദ്യം തുടങ്ങിയത് ദ്രാവിഡരാണത്രെ. നാന്നൂറിലധികം വരുന്ന വടക്കൻ കേരളത്തിന്റെ തെയ്യങ്ങളിലും സ്ത്രീ ദൈവങ്ങളാണ് ഭൂരിപക്ഷവും-അധികവും ഭഗവതിമാർ.

സമൂഹം സ്ത്രീകളുടെ പിടിയിലായിരുന്ന ഒരു കാലഘട്ടത്തിലേക്ക് വിരൽ ചൂണ്ടുന്നതാണ് അമ്മ ദൈവസങ്കൽപമെന്നു പറയുന്നു. കാൽവണ്ണവരെയെത്തുന്ന മുണ്ടുടുത്തും ചുവന്ന പട്ട് മേലെ കെട്ടിയും മാറത്ത് വസ്ത്രം ധരിച്ചും പട്ടുവസ്ത്രം കൊണ്ട് തലമറച്ചും കാതില- കാൽച്ചിലമ്പുമണിഞ്ഞെത്തുന്ന കാവിലെ വെളിച്ചപ്പാടുകൾ സ്ത്രീരൂപത്തെയാണ് ഓർമിപ്പിക്കുന്നത്. സ്ത്രീകളെ ആരാധിക്കുന്നതിന്റെ മറ്റൊരു രൂപമാണ് കന്യകാരാധന. ഭഗവതി ദൈവങ്ങളെല്ലാം തന്നെ കന്യകമാരാണ്.

ഗ്രാമത്തിന്റെ സമൃദ്ധിയും ജീവിതസൗഖ്യവും അമ്മദൈവാരാധനയുമായി ബന്ധപ്പെടുന്നുവെന്ന വിശ്വാസം ഇന്ത്യയിൽ നിലനിന്നിരുന്നുവെന്ന് ചരിത്രപണ്ഡിതന്മാർ പറയുന്നു. ഇതിന്റെ ഏറ്റവും പ്രാചീനരൂപമായിരിക്കാം രക്തതർപ്പണം, മന്ത്രികകളം തുടങ്ങിയ അനുഷ്ഠാനങ്ങളോടെ തെയ്യാട്ടങ്ങളിൽ കാണുന്നത്.

തെയ്യങ്ങളുടെ ഐതിഹ്യമുൾക്കൊള്ളുന്ന തോറ്റംപാട്ടുകളിൽ ഒരു കാലഘട്ടത്തിൽ അടിസ്ഥാന വർഗ്ഗങ്ങൾ അനുഭവിച്ച പീഡനങ്ങളുടെ കഥയാണ് വ്യക്തമാക്കപ്പെടുന്നത്. കൊടിയ വേദനയിൽ നിന്നാണ് ഓരോ ദൈവങ്ങളും ഉണ്ടായത്. മരണത്തിലൂടെ അവർ ദൈവങ്ങളായിത്തീരുകയായിരുന്നു.

രൂക്ഷപ്രകൃതികളായ തെയ്യങ്ങളും സ്വാത്വിക സ്വഭാവം പുലർത്തുന്ന തെയ്യങ്ങളുമുണ്ട്. രക്ഷപ്രകൃതികൾ തന്നെയാണ് കൂടുതലും മാന്ത്രികകളവും (വടക്കുവാതിൽ) കോഴിക്കുരുതിയും അവയ്ക്ക് നിർബന്ധമാണ്. വാഴപ്പോളകൊണ്ട് നാലോ അതിലധികമോ കളങ്ങളും കളത്തിന്റെ ഓരോ സന്ധിയിലും കോത്തിരിയുമുള്ള കളിയാംപള്ളിയുടെ മുന്നിൽ വെച്ചാണ് വടക്കുംവാതിലിന്റെ ചടങ്ങുകൾ നടക്കുന്നത്. ഇതിന്റെ മുന്നിലാണ് കുരുതിനടത്തുക. ജന്തുബലി നിർത്തലാക്കിയപ്പോൾ ചോരയ്ക്കുപകരം നൂറും മഞ്ഞളും ചേർത്താണ് കുരുതിയുണ്ടാക്കുന്നത്.

തെയ്യങ്ങളിൽ ഉറഞ്ഞുകൂടുന്ന രൗദ്രഭാവങ്ങൾക്കു പിന്നിൽ നിന്ദിതരും പീഡിതരുമായ ഒരു വർഗ്ഗമനുഭവിച്ചിരുന്ന ദുരന്തങ്ങളുണ്ട്. ഉത്തരകേരളത്തിൽ അധികകാവുകളിലും ആടുന്ന മുച്ചിലോട്ട് ഭഗവതിയുടെ തെയ്യം പെരിഞ്ചല്ലൂരിലെ (തളിപ്പറമ്പ്) ഒരു കന്യകയായിരുന്നു. ആളുകൾ അവൾ പിഴച്ചവളാണെന്നു പറഞ്ഞു പരത്തി. ഒടുവിൽ അവൾ തീക്കുഴിയിൽ ചാടി വെന്തുമരിച്ചു. അവൾ പിഴച്ചവളല്ലെന്ന് നാട്ടുകാർ പിന്നീടാണ് മനസ്സിലാക്കിയത്. അവളിൽ ദൈവികത്വം കൽപിച്ച നാട്ടുകാർ മുച്ചിലോട്ടു ഭഗവതിയായി ആ കന്യകയെ ആരാധിച്ചു.

പയ്യന്നൂരിനു കിഴക്കുള്ള പായ്യത്തു മലയിൽ ഒരു മുസ്ലീം ദമ്പതികൾ താമസിച്ചിരുന്നു. ഗർഭിണിയായ ഭാര്യയ്ക്ക് പേറ്റുനോവുണ്ടായപ്പോൾ ഭർത്താവ് പേറ്റിച്ചിയെ തേടി പുറപ്പെട്ടു. വഴിക്കുവെച്ച് അയാൾ വള്ളിക്കെട്ടിൽ കിടന്നുറങ്ങുന്ന ഒരു സുന്ദരിയെ കണ്ടു. അവൾ ചോദിച്ചതനുസരിച്ച് വിവരങ്ങളെല്ലാം പറഞ്ഞു. എങ്കിൽ ഞാൻ വരാം. ഞാനും ഒരു പേറ്റിച്ചിയാണ്- ആ സുന്ദരിയേയും കൂട്ടി മാപ്പിള വീട്ടിലേയ്ക്കു നടന്നു. അകത്ത് കടന്ന അവളേയും കാത്ത് അയാൾ ഉത്കണ്ഠയോടെ പറത്തുനിന്നു. യാതൊരു ശബ്ദവുമില്ല. മാപ്പിള അകത്തു നോക്കിയപ്പോൾ ഭാര്യ ചത്തുകിടക്കുന്നു, പേറ്റിച്ചിയെ അവിടെ കാണാനുമില്ല. കോപവും ദു:ഖവും സഹിക്കവയ്യാതെ അയാൾ ഒരു ഉലക്കയും എടുത്ത് നേരെ സുന്ദരിയെ

കണ്ട സ്ഥലത്തേയ്ക്ക് ഓടി. സുന്ദരി അപ്പോൾ വള്ളിക്കെട്ടിലിരുന്ന് ആടുകതന്നെയാണ്. മാപ്പിള ഉലക്കകൊണ്ട് സുന്ദരിയുടെ അരക്കെട്ടിന് ആഞ്ഞൊരടി കൊടുത്തു. നടുവൊടിഞ്ഞ് താഴത്തുവീണ അവൾ ഉഗ്രമൂർത്തിയായി മാപ്പിളയെ ചവുട്ടിക്കൊന്ന് ചോരകുടിച്ചു. ഈ മൂർത്തിയാണ് കരിഞ്ചാമുണ്ഡി. കുറച്ചുകാലം മുമ്പുവരെ കാരിഞ്ചാമുണ്ഡിയെ ആടിക്കുന്ന സ്ഥലത്ത് സ്ത്രീകളോ മാപ്പിളമാരോ ചെല്ലാറില്ലായിരുന്നു.

വീരമൃത്യു സ്വർഗത്തിലേക്കു വഴിയൊരുക്കുമെന്ന് പുരാണേതിഹാസങ്ങളിൽ പറയുമ്പോൾ യുദ്ധക്കളത്തിൽ വെട്ടിമരിച്ചു വീഴുന്ന വീരൻ തെയ്യങ്ങളിൽ ദൈവമായി മാറുകയാണ്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വീരാരാധന വളരെക്കാലം മുമ്പുതന്നെ ഉണ്ടായിരുന്നു. തെയ്യത്തിന്റെ വീരാരാധന മനുഷ്യൻ ചെറിയ സംഘങ്ങളായി ജീവിച്ചതിനേയും തമ്മിൽ യുദ്ധം ചെയ്യാൻ തുടങ്ങിയ കാലത്തേയും സൂചിപ്പിക്കുന്നു. എന്നാൽ പടവീരന്മാരുടെ തെയ്യങ്ങളുടെ തോറ്റങ്ങൾ അത്ര വിദൂരമല്ലാത്ത ഒരു കാലത്തെയാണ് സൂചിപ്പിക്കുന്നത്. അനുഷ്ഠാന കലയായ തെയ്യത്തിൽ അതിന്റെ സാഹിത്യരൂപമായ തോറ്റങ്ങൾ വളരെ വേഗം പരിണാമങ്ങൾക്ക് വിധേയമായതാകാം. വീരന്മാരും രണശൂരന്മാരുമായ ചേകോന്മാർ ഉത്തരകേരളത്തിലെ സവിശേഷ കഥാപാത്രങ്ങളായിരുന്നു. യുദ്ധം ചെയ്യാനും പടക്കളത്തിൽ പോരാടി മരിക്കാനും അവർക്ക് ഭയമുണ്ടായില്ല. ജീവിച്ചിരിക്കുമ്പോൾ തന്നെ അവർ സമൂഹത്തിന്റെ ആരാധനാപാത്രങ്ങളായി. പിന്നെ മരണം അവരെ ദൈവികത്വത്തിലേക്കുയർത്തിയതിൽ അത്ഭുതമുണ്ടോ? തെയ്യങ്ങളിൽ കതിവനൂർ വീരന്റെയും, മുച്ചിലോട്ട് പോതിയുടെയും പടവീരന്റെയും കഥകൾ അതാണ് പറയുന്നത്.

കോലത്തുനാട്ടിൽ മുഴുവൻ കെട്ടിയാടുന്ന കതിവനൂർ വീരൻ തെയ്യത്തിനു മന്ദപ്പൻ എന്നും പേരുണ്ട്. വണ്ണാന്മാരാണ് കതിവനൂർ വീരന്റെയും തെയ്യം കെട്ടുക. സ്വർണവർണവും ചുവപ്പും കലർന്ന പൂക്കെട്ടിത്തലച്ചമയവും മുടിയും മുഖത്ത് നാഗംതാന്നെഴുത്തും കറുത്ത മീശയും പൗരുഷത്തിന്റെ പ്രതീകമായാണ് കതിവനൂർ വീരൻ കാവിൽ ഉറഞ്ഞുതുള്ളുന്നത്. സന്ധ്യയ്ക്ക് കതിവനൂർ വീരന്റെ തോറ്റം പാടിതീർത്തശേഷം അർദ്ധരാത്രിയിലാണ് കോലംകെട്ടി ഉറയുക.

കണ്ണൂർ ജില്ലയിലെ മാങ്ങാട്ടുദേശത്തിൽ കുമരപ്പന്റേയും ചക്കിയുടെയും പുത്രനായി ജനിച്ച മന്ദപ്പൻ ചെറുപ്പത്തിൽ തന്നെ കളരിവിദ്യ വശമാക്കി. വേറൊരു ജോലിക്കും മന്ദപ്പൻ പോയില്ല. അമ്പും വില്ലുമെടുത്തു കാലത്തു മുതൽ വീട്ടിൽ നിന്നിറങ്ങും. ഒടുവിൽ അച്ഛൻ വീട്ടിൽ നിന്നു ഭക്ഷണം കൊടുക്കേണ്ടെന്നു വിലക്കി. ഒരുനാൾ മന്ദപ്പൻ വീട്ടിൽനിന്നും വിലക്കുണ്ടായിട്ടും ഭക്ഷണം കഴിക്കുന്നത് അച്ഛൻ കണ്ടു. അവന്റെ അമ്പും വില്ലും ഒടിച്ചു അച്ഛൻ കിണറ്റിലെറിഞ്ഞു. കോപം വന്ന മന്ദപ്പൻ കാളകളെയും കൊണ്ട് കുടകിലേക്ക് പോകുന്ന സംഘത്തിന്റെ കൂടെ സ്ഥലം വിട്ടു. അവർ അവന് മദ്യവും മാംസവും നൽകി. കുടകിലെത്തി അമ്മാവന്റെ വീട്ടിൽ താമസമാക്കിയ മന്ദപ്പൻ ചെമ്മരത്തി എന്നൊരു താഴ്ന്ന ജാതി പെണ്ണിനെ സ്നേഹിച്ചു. അമ്മാവന്റെ സമ്മതം വാങ്ങി വിവാഹം കഴിച്ചു. അവിടെ സസുഖം ജീവിച്ചുകൊണ്ടിരിക്കെ മുത്താർമുടിയിൽ നിന്നുവന്ന കൊള്ളക്കാർ അവരുടെ ഗ്രാമം വളഞ്ഞു. വീരനായ മന്ദപ്പന് വെറുതെ നോക്കി

നിൽക്കാൻ കഴിഞ്ഞില്ല. ഒരു ഇരുമ്പുവടികൊണ്ട് കൊള്ളക്കാരെ മുഴുവൻ അവൻ ആട്ടിയോടിച്ചു. അതിനിടയാൽ മന്ദപ്പന്റെ പെരുവിരലും മോതിരവും നഷ്ടപ്പെട്ടു. അതു വീണ്ടെടുക്കാൻ കൊള്ളക്കാരെ പിന്തുടർന്ന മന്ദപ്പനെ അക്രമികൾ ഒളിഞ്ഞുനിന്നു വധിച്ചു. ഇതറിഞ്ഞു ചെമ്മരത്തി പോർക്കളത്തിൽ ഓടിയെത്തി. ശത്രുക്കളെ മുഴുവൻ നശിപ്പിച്ച് മന്ദപ്പന്റെ ബന്ധുമിത്രാദികളുടെ സാന്നിധ്യത്തിൽ ചിതയിൽ വെച്ചു. ചിത ആളിക്കത്തവെ ചുറ്റും കൂടിനിൽക്കുന്നവരോട് ചെമ്മരത്തി ആകാശത്തേയ്ക്ക് വിരൽചൂണ്ടി, നട്ടുച്ചയ്ക്ക് നക്ഷത്രമുദിച്ചിരിക്കുന്നു എന്നുപറഞ്ഞു. എല്ലാവരും ആകാശത്തേയ്ക്ക് നോക്കുമ്പോൾ ചെമ്മരത്തി ചിതയിൽ ചാടി മരിച്ചു. ശവദാഹത്തിനു പങ്കെടുത്തവർ കുളിക്കുമ്പോൾ മരിച്ചുപോയ മന്ദപ്പനും ചെമ്മരത്തിയും കുളിക്കുന്നതായി കണ്ടു. അവർ മന്ദപ്പനെ കതിവനൂർ വീരനായി സങ്കൽപിച്ച് തെയ്യം കെട്ടിയാടി. മണലുകൊണ്ട് കയറുപിരിച്ച് ശത്രുക്കളെ നേരിട്ട വീരനായ മറ്റൊരു തെയ്യവുമുണ്ട്.

വിട്ടുമാറാത്ത ആദിപ്രകൃതമാണ് തെയ്യംകലയിൽ നിറഞ്ഞുനിൽക്കുന്നത്. വെളിച്ചപ്പാടിന്റെ സ്വയം തലവെട്ടി ചോരയൊഴുക്കുന്നതിലെ ആത്മനിന്ദാസ്വഭാവം തെയ്യങ്ങളിലില്ല. കീഴടങ്ങലിന്റേതല്ല കീഴടക്കാനുള്ള ഉൾക്കരുത്തിലാണ് തെയ്യങ്ങൾ ഉറഞ്ഞുതുള്ളുന്നത്. തോറ്റംപാടി ദൈവമുറഞ്ഞാൽ പിന്നെ തെയ്യാട്ടം കഴയുന്നതുവരെ അവർ കാവ് അടക്കി ഭരിക്കുന്നു. സമൂഹത്തിലെ അടിസ്ഥാന വർഗങ്ങളായ വണ്ണാനും മലയനും വേലനുമാണ് തെയ്യം കെട്ടുന്നവർ.

കാവുകളിൽ ഉത്സവകാലമായാൽ തെയ്യാട്ടക്കാർക്ക് തിരക്കായി. ഓരോ രാത്രികളും വിവിധ ദൈവങ്ങളായി അവർ കാവുകളെ ഭരിക്കും. സാധാരണ ജീവിതത്തിൽ നിന്ന് തെല്ലൊരു മോചനം. വഴിക്കുകണ്ടാൽ തൊഴുതു മാറേണ്ട തമ്പ്രാന്മാർ കാവുകളിൽ അവരെ തൊഴാനെത്തുന്നു. ദൈവത്തിന്റെ ഭാഷയിൽ അവരുടെ അരുളപ്പാടുകൾ കേട്ട് നമസ്കരിക്കുന്നു. തമ്പ്രാന്റെ മുന്നിൽ വാളും കുലുക്കി കൽപന നടത്തുമ്പോൾ തെയ്യക്കാരന്റെ ഉള്ളിന്റെ ഉള്ളിൽ എന്തോ ഒരു സംതൃപ്തി നിറയുന്നുണ്ടോ?

കാവുകൾ, നാഗാരധന, ഉർവ്വരപൂജയിലൂടെവന്ന അമ്മദൈവങ്ങൾ, തികച്ചും ഒരു കർഷകജനതയുടെ ജീവിതവുമായി ബന്ധപ്പെട്ട വിശ്വാസങ്ങളുടെ മൂർത്തരൂപങ്ങളാണ് തെയ്യങ്ങളിൽ കാണുന്നത്. കൈമുദ്രകൾ, മുഖഭാവങ്ങൾ, ആയുധനൃത്തങ്ങൾ, അവസാനത്തിലുള്ള ഉരിയാട്ടം എന്നിവ തെയ്യത്തെ എല്ലാ അഭിനയസിദ്ധിയുമുള്ള കലാരൂപമാക്കി മാറ്റുന്നു. കിരീടമടക്കമുള്ള വേഷവിധാനം തെയ്യത്തിനെ വർണപ്പൊലിമയുള്ള കലാരൂപമാക്കുന്നു. വേഷങ്ങളിലെല്ലാം ചുകപ്പാണ് നിറഞ്ഞുനിൽക്കുന്നത്. ഒരു 'റിബല്യൻ ആർട്ടി'ന്റെ സ്വഭാവമാണ് രൂപത്തിലും ഭാവത്തിലും തെയ്യത്തിനുള്ളത്. എല്ലാറ്റിലും സമഗ്രത കൈവരിക്കാനുള്ള ആത്യന്തികശ്രമം തെയ്യത്തിന്റെ രൂപഘടനയിലെല്ലാം കാണാം.

കാവിനടുത്ത് ഓലക്കീറുകൾ കൊണ്ട് മറച്ച അണിയറയിൽ നിന്നാണ് തെയ്യം അണിയുക. അണിയറയിലെ ഓലക്കീറിൽ കിടത്തിയാണ് തെയ്യക്കാരന്റെ മുഖമെഴുത്ത് നടത്തുന്നത്. ഓരോ തെയ്യത്തിനും പ്രത്യേകം പ്രത്യേകം മുഖത്തെഴുത്തുകളുണ്ട്. (അതേപോലെ ഓരോ തെയ്യത്തിനും പ്രത്യേകതാളവും ചുവടുവെപ്പും ഉണ്ട്) മുപ്പതിലേറെവരുന്ന മുഖത്തെഴുത്തുകളിൽ സമഗ്രത ഏറിയത്

വണ്ണാന്മാരുടെ മുഖത്തെഴുത്തിലാണ്. മുഖത്തെഴുത്തിന് നിയതമായ ചില രേഖകളുണ്ട്. ശംഖും വരിദളം, കൊടും പുരികം, തേപ്പുംകുറി, നരിക്കുറിച്ചെഴുത്ത്, നാഗം താന്നെഴുത്ത്, മാൻകണ്ണ്, വെള്ളാട്ടുകുറി എന്നിവരാണ് പ്രധാന മുഖത്തെഴുത്തുകൾ.

ചുവപ്പനിറത്തിന് ചായില്യവും, മഞ്ഞയ്ക്ക് മനയോലും ഉപയോഗിക്കുന്നു. കുത്തുവിളക്കിന്റെ പുകക്കരി വെളിച്ചെണ്ണയിൽ ചാലിച്ചെടുത്താണ് കറുപ്പുണ്ടാക്കുന്നത്. വിഷ്ണുമൂർത്തിയുടെ കണ്ണ് താമരദളം പോലെയാണ്. വിഷ്ണുവിന് ചെന്താമരാക്ഷൻ എന്ന പേരുണ്ടല്ലോ. സങ്കൽപത്തിലുള്ള വിഷ്ണു ദൈവത്തിന്റെ സമഗ്രത മുഴുവൻ കൈവരിക്കാൻ പുറത്തു കാണാത്ത മാറിലെ ശ്രീവത്സം വരെ ആദ്യം വരച്ചുവെയ്ക്കുന്നു. പാലാഴിയിൽ ഭഗവാനേറ്റ ചവിട്ടിന്റെ അടയാളം വരെ ഉള്ളിൽ വരച്ചാണ് വിഷ്ണുമൂർത്തി കെട്ടിയാടുന്നത്. വിഷ്ണുമൂർത്തിയുടെ തെയ്യത്തിന് അത്ര പഴക്കം കാണില്ല. ആര്യസംസ്കാരവുമായുള്ള കൂട്ടിച്ചേരലിലൂടെയായിരിക്കാം വിഷ്ണുമൂർത്തി അവതരിച്ചത്.

ഓരോ തെയ്യങ്ങൾക്കും അതിന്റെ സ്വഭാവത്തിനനുസരിച്ച മുടികളാണുള്ളത്. പുറത്തട്ട്, മുടി, ഓംകാരമുടി, വട്ടമുടി, ചവരിമുടി, കരുത്തോല മുടി, നീളമുടി, പീലിമുടി തുടങ്ങി മുടികൾ വിവിധ തരത്തിലുണ്ട്. അറുപതടി ഉയരമുള്ള മുടികൾ വരെ അണിയുന്ന തെയ്യങ്ങളുണ്ട്.

കിരീടങ്ങളും വേഷങ്ങളും അധികവും കുരുത്തോലകളിലാണ് നിർമിക്കുന്നത്. കുരുത്തോലയും ചെത്തിപ്പൂവും കൊണ്ട് തെയ്യക്കാർ കാണിക്കുന്ന കലാവിരുത് അത്ഭുതമുണ്ടാക്കുന്നതാണ്.

ഇത്രയും സങ്കീർണമായ വേഷവിധാനങ്ങളാണ് തെയ്യത്തിനുപയോഗിക്കുന്നതെങ്കിലും അത് മുഴുവൻ അവർ തന്നെ നിർമിക്കുന്നവയുമാണ്. തുന്നൽപണി തൊഴിലായ വണ്ണാന്മാർക്ക് തുണികൊണ്ടു മുടി ഉണ്ടാക്കാൻ ഒരു വിഷമവുമില്ല.

ദ്രാവിഡ അനുഷ്ഠാനകലകളുടെ തനിമ ഇന്നും അവശേഷിക്കുന്നത് ഉത്തര കേരളത്തിന്റെ കലാരൂപമായ തെയ്യത്തിലാണ്. ആര്യവൽക്കരണത്തിന്റെ സ്വാധീനത്തിൽ നിന്ന് സ്വന്തം അനുഷ്ഠാനങ്ങളെ അകറ്റിനിർത്താനും ആര്യമിത്തുകളെയും അനുഷ്ഠാനങ്ങളെയും ദ്രാവിഡവൽക്കരിക്കാനും കഴിഞ്ഞ ഒരു സംസ്ക്കാരമാണ് ഉത്തര കേരളത്തിനുള്ളത്. കേരളത്തിന്റെ തെക്കൻ സംസ്ക്കാരത്തിൽ നിന്നും തികച്ചും വിഭിന്നമാണത്. വടക്കൻ കേരളത്തിന്റെ സമരവീര്യം അവരുടെ ജീവിത ചലനങ്ങളിലെല്ലാം പ്രകടമാകുന്നതാണ്. ഒരു ദ്രാവിഡപ്രകൃതവും കരുത്തും വടക്കൻ കേരളത്തിൽ എവിടെയും നിറഞ്ഞു നിൽപുണ്ട്. പൊന്നാനിക്കു വടക്കുള്ളവരുടെ സംസാരത്തിനു പോലും ഒരു രൗദ്രസ്വഭാവമുണ്ട്. തൃശ്ശൂരിൽ അത് സംഗീതാത്മകമാകുമ്പോൾ 'ഇവിടെ' 'ഈട'യാക്കുന്ന ഈർഷ്യസ്വഭാവമാണ് വടക്കേ മലബാറുകാരന്റേത്. ഫ്യൂഡലിസ്റ്റ് കാലഘട്ടവും സ്വാതന്ത്ര്യസമര കാലഘട്ടവും വടക്കേ മലബാറുകാരനിൽ തെക്കരിൽ നിന്നും വ്യത്യസ്തമായ പ്രതികരണമാണുണ്ടാക്കിയത്. കേരളത്തിൽ വിപ്ലവപ്പാർട്ടികളുടെ വേരുകൾ ആഴത്തിൽ പതിഞ്ഞത് ദ്രാവിഡസംസ്കാരമുൾക്കൊള്ളുന്ന വടക്കൻ കേരളത്തിന്റെ ഗ്രാമങ്ങളിലാണ്. നാട്ടിൻപുറങ്ങളിൽ നിന്ന് നഗരങ്ങളിലേയ്ക്ക് ഇന്നും അവരുടെ സ്വാധീനം കടന്നുചെന്നിട്ടില്ല.

കമ്യൂണിസത്തിൽ നിന്നും ഏറ്റുവാങ്ങിയ വിപ്ലവബോധത്തോടൊപ്പം പഴയ അനുഷ്ഠാനകലകളും, ആചാരങ്ങളും അവരിന്നും കാത്തുസൂക്ഷിക്കുന്നു.

തെയ്യം കെട്ടുന്ന വണ്ണാന്മാർക്കും മലയർക്കും വേലർക്കും ദൈവമുറയാത്ത നേരത്ത് ജീവിക്കാനുള്ള വക പ്രതിഫലമായി കിട്ടുന്നില്ല. പാരമ്പര്യമായി ശീലിച്ചുപോന്ന ചടങ്ങുകളെന്നു കരുതി കിട്ടുന്നത് വാങ്ങി മറുത്തൊന്നും പറയാതെ അവർ പിരിഞ്ഞുപോകുന്നു. 21 ഇടങ്ങഴി അരിയും മുന്നാഴി വെളിച്ചെണ്ണയും, ഒരുകെട്ട് വെറ്റിലയും, പതിനാറ് പണവും (മൂന്നേകാൽ ഉറുപ്പിക) ആയിരുന്നു ഓരോ തെയ്യത്തിനും കാവിൽ നിന്ന് നൽകിയിരുന്നത്. അതിനുപുറമെ ഉരിയാടാൻ ചെല്ലുമ്പോൾ ഭക്തജനങ്ങൾ നൽകുന്ന ചില്ലറ നാണയങ്ങളും. മഞ്ഞൾ പുരണ്ട ഈ നാണയങ്ങളാണ് തെയ്യം കഴിഞ്ഞാൽ അവരെ ജീവിപ്പിക്കുന്നത്. ഒരു തെയ്യം കെട്ടാൻ ആറുപേരുടെയെങ്കിലും സഹായം വേണം. മേളം കൊട്ടാനും തോറ്റം പാടാനും അണിയിച്ചൊരുക്കാനും മറ്റുള്ളവരുടെ സഹായം അത്യാവശ്യമാണല്ലോ. തെയ്യം കെട്ടാൻ കാവിലേക്ക് കുടുംബക്കാരോടെയാണ് തെയ്യക്കാർ വരിക. ഇന്നും ഓരോ തെയ്യംകെട്ടലിനും പഴയ നിരക്കിൽ തന്നെയേ കൂലിയുള്ളു. അഞ്ഞൂറ് രൂപ കിട്ടിയാലും ഇത്രയധികം പേർക്ക് വീതിച്ചെടുക്കാൻ അതു തികയുമോ?

തെയ്യങ്ങളെ കാവിൽനിന്നിറക്കി കൊണ്ടുവരുന്ന സന്ദർഭങ്ങളും ഇപ്പോൾ ഉണ്ടാകാറുണ്ട്. രാഷ്ട്രീയ പാർട്ടികളുടെ ജാഥയിൽ പോലും ഇപ്പോൾ ഉറഞ്ഞു തുള്ളുന്ന വിഷ്ണുമൂർത്തികളെ കാണാം. രാഷ്ട്രീയക്കാർ നൽകുന്ന ചില്ലിക്കാശിനു വേണ്ടി ഒരു അനുഷ്ഠാനകലയ്ക്ക് തെരുവിലിറങ്ങേണ്ടി വന്നിരിക്കുന്നു.

തൃക്കരിപ്പൂരിൽ എട്ടു ദിവസങ്ങളിലായി നടന്ന പെരുങ്കളിയാട്ടത്തിലെ പ്രധാനപ്പെട്ട ഇനങ്ങൾ നാടകമത്സരവും ഗാനമേളയുമായിട്ടാണ് സംഘാടകർ പോലും പരസ്യപ്പെടുത്തിയത്. പത്രങ്ങളിലെ ഇന്നത്തെ പരിപാടിയിൽ ഓരോദിവസവും പ്രസിദ്ധീകരിച്ചത് തെയ്യങ്ങളെക്കുറിച്ചായിരുന്നില്ല. നാടകമുൾപ്പെടെയുള്ള കലാപരിപാടികളെക്കുറിച്ചായിരുന്നു. ഒരു സംസ്കാരത്തിന്റെ ചൂടും വീര്യവുമുള്ള സത്യമായ ഒരു കലാരൂപം നമ്മിൽ നിന്ന് അകന്നുപോകുകയാണോ? തെയ്യം കാണാൻ വിദേശത്തു നിന്നെത്തിയ ഒരു മദാമ്മയുടെ ക്യാമറയ്ക്കു മുന്നിൽ ഹിരണ്യകശിപുവിനെ കൊല്ലുന്നതിനിടയിൽ ഓടിപ്പോയി പോസ് ചെയ്തുകൊടുത്ത വിഷ്ണുമൂർത്തിയെ കണ്ടപ്പോൾ ആ വിശ്വാസത്തിൽ തെറ്റില്ലെന്നു തോന്നി.

*മാതൃഭൂമി ആഴ്ചപ്പതിപ്പ്,*
*1982 മെയ് 9–15*

# പഴശ്ശിയും വയനാടും

'**നി**ങ്ങളേയും നിങ്ങളുടെ അനുയായികളേയും പറ്റെ ഒടുക്കുന്നതുവരെ കമ്പ നിപ്പട വെറുതെ ഇരിക്കില്ല.' 1796 ഡിസംബർ 18 നു ഈസ്റ്റിന്ത്യാകമ്പനി പഴശ്ശിരാ ജാവിന് ഇങ്ങനെയൊരു കുറിപ്പയച്ചു. ഏതാനുംനാൾ കഴിഞ്ഞ് പഴശ്ശി തമ്പുരാന് ഒരെഴുത്തുകൂടി കിട്ടി. അത് കമ്പനിയുടെ വിളംബരത്തിന്റെ കോപ്പിയായിരുന്നു.

'പതിനഞ്ചു നാളുകൾക്കകം രാജ്യദ്രോഹിയായ പഴശ്ശി രാജാവുമായുള്ള എല്ലാ ബന്ധങ്ങളും അവസാനിപ്പിക്കാത്തപക്ഷം അദ്ദേഹത്തിന്റെ അനുയായികളേയും മിത്രങ്ങളേയും എല്ലാം കമ്പനി ശത്രുക്കളായി കരുതും. അവരുടെ എല്ലാ സ്ഥാവ രജംഗമ സ്വത്തുക്കളും കമ്പനി പിടിച്ചെടുക്കുകയും ചെയ്യും. അവ ഒന്നും തിരിച്ചു കൊടുക്കുന്നതല്ല.'

വയനാടൻകാടുകളിൽ നീണ്ട പതിനൊന്നു വർഷക്കാലം പഴശ്ശിയുമായി പട വെട്ടിയതിനു ശേഷം ഇംഗ്ലീഷുകാർക്ക് അവരുടെ ലക്ഷ്യം സാധിച്ചുവോ?

11 വർഷംകൊണ്ട് പഴശ്ശിയുടെ എല്ലാം അവർക്ക് തകർക്കാൻകഴിഞ്ഞു. പക്ഷെ സ്വാതന്ത്ര്യത്തിനുവേണ്ടി ദാഹിക്കുന്ന ആ വീരന്റെ ആത്മാവുമാത്രം അവർക്ക് കിട്ടിയില്ല. നീട്ടിപ്പിടിച്ച ബയനറ്റുമായി ശിപായിപ്പട എത്തുന്നതിന്നു മുമ്പ് പഴശ്ശി യുടെ ആത്മാവ് വയനാടൻ കുന്നുകൾക്കു മുകളിൽ ഇടിഞ്ഞുവീണ ആകാശ ത്തിൽ എവിടെയോ ലയിച്ചുകാണും. അല്ലെങ്കിൽ വയനാടിന്റെ കൊഴുത്ത മണ്ണിന്റെനനവായി മാറിയിട്ടുണ്ടാകും.

വയനാടുമായി ആ കോട്ടയം തമ്പുരാൻ അത്രമാത്രം ഇഴുകിച്ചേർന്നു കഴി ഞ്ഞിരുന്നു. വയനാടൻ കാടുകളിൽ ഇന്നും കണ്ടെത്തുന്ന ഗുഹകൾ, കോട്ടക ളുടെ അവശിഷ്ടങ്ങൾ, പഴശ്ശിയുടെ വീരസമരങ്ങളുടെ സ്മാരകങ്ങളായി പറ ഞ്ഞുവരുന്നേയുള്ളൂ. ഒന്നും ഒരു ചരിത്രരേഖയായി മാറിയിട്ടില്ല. ഇരുളടഞ്ഞ അധ്യായങ്ങൾ ഉള്ള നമ്മുടെ ചരിത്രത്തിൽ പഴശ്ശിക്ക് വലിയൊരു സ്ഥാനമുണ്ട്; സമ്മതിക്കുന്നു. ആരുടെയൊക്കെയോ സൗജന്യങ്ങൾ എന്ന നിലയിൽ നിന്നും അതു മാറ്റിയെടുത്ത് പഴശ്ശിയെ ഒരു ചരിത്ര പുരുഷനായി അംഗീകരിക്കണം.

1805 നവംബർ മുപ്പതിനു വയനാട്ടിലെ പുൽപ്പള്ളിയിൽ നിന്ന് എട്ട് കിലോ മീറ്റർ അകലെ വണ്ടിക്കടവും കഴിഞ്ഞ് കർണ്ണാടകക്കാട്ടിലേക്കുള്ള വഴിയിൽ മാവി ലാത്തോടും കണാരംപുഴയും സന്ധിക്കുന്നേടത്ത്, കരയിലെ ഒരു മാവിൻചുവ ട്ടിൽ പഴശ്ശി ജീവനൊടുക്കി. 1804ൽ വടക്കേമലബാറിൽ സബ്കലക്ടരായി വന്ന തോമസ് ഹാർവിബേബർ പഴശ്ശി സ്വയംവെടിവെച്ചു മരിച്ചതാണെന്നാണ് രേഖ പ്പെടുത്തിയിട്ടുള്ളത്.

എന്നാൽ വയനാടൻ കാടുകളിൽ പഴശ്ശിക്കുചുറ്റും കൂരമ്പുകളുടെ കോട്ടകെട്ടി, അദ്ദേഹത്തെ സംരക്ഷിച്ചുപോന്ന കുറിച്യരുടെ പിൻമുറക്കാർ അത് വിശ്വസി ക്കുന്നില്ല. ചരിത്രത്തോട് സത്യസന്ധത പുലർത്തുന്നതിൽ ഇംഗ്ലീഷുകാർ തെല്ലും കുറവ് കാണിച്ചിട്ടില്ല! ചതിയും വഞ്ചനയും കാട്ടി അവർ നിർമ്മിച്ച ചരിത്രം സത്യ സന്ധമായി രേഖപ്പെടുത്തണമെന്ന് അവർക്ക് നിർബന്ധമായിരുന്നു. അങ്ങനെ അല്ലായിരുന്നെങ്കിൽ ചരിത്രം കൂടുതൽ ഇരുളടഞ്ഞേനെ. കുറിച്യരും പഴശ്ശിയെ ആരാധിക്കുന്നവരും തമ്പുരാൻ മോതിരത്തിലെ വൈരക്കല്ല് വിഴുങ്ങിയാണ് ജീവൻ

വെടിഞ്ഞതെന്നു വിശ്വസിക്കുന്നു. മണ്ഡലവ്രതക്കാലമാണ് തമ്പുരാനെ അന്ത്യ യുദ്ധത്തിൽ കമ്പനിപ്പട വളഞ്ഞത്. മണ്ഡലവ്രതക്കാലത്ത് തമ്പുരാൻ ആയുധം തൊടില്ല. തമ്പുരാനും കുറെകഥകളും, വിശ്വാസങ്ങളും അതുമാത്രമേ ഇപ്പോൾ ബാക്കിയുള്ളു. മരിക്കുമ്പോൾ തമ്പുരാൻ ശ്രീപോർക്കലി ഭഗവതിയെ വിളിക്കു ന്നത് വയനാട്ടിലെ കുറിച്യരുടെ ചെവിയിൽ ഇന്നും മുഴങ്ങുന്നുണ്ട്.

1804 സപ്തംബർ 6-ാം തീയതി പഴശ്ശി തെക്കേവയനാട്ടിൽ നിന്നു തെക്കേ മലബാറിലേക്കു പോകുന്ന ചുരത്തിൽ താവളമുറപ്പിച്ചിട്ടുണ്ടെന്ന വിവരം ചാര ന്മാർ വഴിയാണ് കമ്പനിപ്പട അറിയുന്നത്. വർഷത്തിൽ എട്ടുമാസങ്ങളും തോരാത്ത മഴ പെയ്തിരുന്നു അന്നത്തെ വയനാട്. സപ്തംബറിലെ പെരുംമഴ ത്താണ് കമ്പനിപ്പട്ടാളം തമ്പുരാനെ വളഞ്ഞത്. നിലയ്ക്കാത്ത മഴത്തുള്ളിക്കൊപ്പം കമ്പനിപ്പടയുടെ മേൽ കുറിച്യരുടേയും കുറുമരുടേയും കൂരമ്പുകൾ ഉതിർന്നു വീണു. കമ്പനിപ്പടയ്ക്ക് പഴശ്ശിയെ അന്ന് തൊടാൻകിട്ടിയില്ല. ആ ഒരു രാത്രി കൊണ്ടുതന്നെ പഴശ്ശി പുൽപ്പള്ളിയിലെ വനാന്തരങ്ങളിൽ എത്തി എങ്ങോ മറ ഞ്ഞിരുന്നു. കുറിച്യപ്പടയുടെ തലവൻ തലയ്ക്കൽ ചന്തുവും എടച്ചന നായർ പടയുടെ തലവൻ കുങ്കനും തമ്പുരാന്റെ ഇടവും വലവും നിന്ന് കമ്പനിപ്പടയ്ക്കെ തിരെ പോരാടി.

ബ്രിട്ടീഷ് സാമ്രാജ്യത്തിനെതിരെയുള്ള യുദ്ധത്തിൽ ജീവൻ വെടിഞ്ഞ പട നായകന്മാരായ എടച്ചന കുങ്കന്നും, തലയ്ക്കൽ ചന്തുവിനും അർഹമായ പദവി ഇനിയും വകവെച്ചു കൊടുക്കാൻ ആരും തയ്യാറായിട്ടില്ല.

മാനന്തവാടി താലൂക്കിൽ എടവക അംശത്തിൽ തോണിച്ചാലിനടുത്ത് എട ച്ചന കുങ്കന്റെ തറവാട് നിലം പതിച്ചിരിക്കുന്നു. പണിയിൽവീടും മീത്തലെവീടും, ഇതു മാത്രമേ ആ ചരിത്രപുരുഷന്റെ അവഗണിക്കപ്പെട്ട സ്മാരകങ്ങളായി ഇന്നു നിലനിൽക്കുന്നുള്ളു. പിൻതലമുറക്കാർ എല്ലാം വിറ്റുകയ്യൊഴിച്ചു. എടച്ചന കുങ്കന്റെ ദേവിക്ഷേത്രം മാത്രമേ ഇനിബാക്കിയുള്ളൂ. തൊട്ടടുത്ത ഒരു പഴയ മൺപുരയിൽ ജീവിതത്തിൽ തന്നെ തോറ്റു ഒളിവിൽ കഴിയുന്നവരായി നാല ഞ്ചുപേരും. തകർന്ന നാലുകെട്ടിന്റെ മൺതറകൾ മാത്രം പഴയപ്രതാപത്തിന്റെ ഒരടയാളമായി ഉയർന്നുനിൽപ്പുണ്ട്. പഴശ്ശിയുടെ മരണശേഷവും ഇംഗ്ലീഷു കാർക്കെതിരെ വാളുയർത്തിയതു എടച്ചന കുങ്കനായിരുന്നു. അന്നത്തെ പ്രമാ ണിമാരായ നായകന്മാർ കൂടി എതിർചേരിയിലേക്ക് മാറിയിട്ടും തമ്പുരാന്റെ കാര്യ ക്കാരൻ കുങ്കൻ വാളുയർത്തി പൊരുതുകയായിരുന്നു. പടപൊരുതുന്നതിനിട യിൽ കയത്തിൽ താണുപോയ കുങ്കൻ പരിചകൊണ്ടു കമ്പനിപ്പടയുടെ വെടി യുണ്ടയെ തടുത്തുനിർത്തിയ ആളാണ്. കുങ്കൻ താഴ്ന്നുപോയസ്ഥലം പണിയിൽ വീടിന്റെ തൊട്ടടുത്ത വയലിലാണെന്നും പറയുന്നു. മാറിൽ വെടിയുണ്ടയേറ്റിട്ടും കുങ്കന്റെ ശരീരം പിടഞ്ഞില്ല. മുളവടിയിൽ ചുണ്ണാമ്പു തേച്ച് കവിളിൽ കുത്തി യാണ് കുങ്കൻ മരിച്ചിട്ടുണ്ടോ എന്നു കമ്പനിപ്പട പരിശോധിച്ചത്. കുങ്കന്റെ തല വെട്ടി വയനാട്ടിലെ നായർ ഗൃഹങ്ങളിലെല്ലാം കമ്പനിപ്പട ചെന്നു. കൊയ്തെ ടുത്ത തല കണ്ടു ആരെങ്കിലും വാവിട്ടു കരയുന്നുണ്ടോ എന്നു പരിശോധിക്കാ നായിരുന്നു കമ്പനിപ്പടയുടെ ഉദ്ദേശ്യം. ആരെങ്കിലും കരഞ്ഞാൽ ആ കുടുംബ ത്തിലെ മുഴുവൻ പേരേയും വധിക്കുക. കമ്പനിപ്പടക്കു കുങ്കനോടുള്ള പ്രതികാരം അത്രമാത്രം മൃഗീയമായിരുന്നു. എടച്ചന തറവാട്ടിൽ കുങ്കന്റെതല പ്രദർശിപ്പിച്ച

പ്പോൾ അവിടെ നിലവിളി ഉയർന്നു. അപ്പോൾ അവിടെയുണ്ടായിരുന്ന ഏറെപ്പേരെയും കമ്പനിപ്പട വധിച്ചു. കുങ്കന്റെ കുടുംബത്തിൽ പിന്നീട് പിറന്നവർക്കാർക്കും ഗവൺമെന്റ് ജോലി നൽകരുതെന്നും കമ്പനി നിയമമുണ്ടാക്കിയിരുന്നു. തമ്പുരാനു വേണ്ടിയായിരുന്നെങ്കിലും, രാജ്യത്തെ മൊത്തം കീഴടക്കാനെത്തിയ ഇംഗ്ലീഷുകാർക്കെതിരെ ജീവൻ വെടിഞ്ഞ എടച്ചന കുങ്കനും വേണ്ടേ ഒരു ചരിത്ര സ്മാരകം? ചരിത്രം അയാൾക്കു വേണ്ടിയും രേഖപ്പെടുത്തേണ്ടിയിരിക്കുന്നു.

പഴശ്ശിയുടെ മറ്റൊരു പടത്തലവനായിരുന്ന തലയ്ക്കൽ ചന്തുവിന്റെ കാര്യം. തലക്കറ ചന്തുവോ തലയ്ക്കൽ ചന്തുവോ? ചരിത്രാന്വേഷികൾ ചന്തുവിന്റെ പേരു പോലും അന്വേഷണ വിഷയമാക്കേണ്ടിയിരിക്കുന്നു. ഇന്നു വയനാട്ടിലെ കുറിച്യ കോളനികളിൽ 'നിഴലായി' ചന്തുവിനെ കുടിയിരുത്തിയിരിക്കുന്നു, 'നിഴൽ' അവരുടെ പാരമ്പര്യമാണ്. കുലദൈവമായ മലക്കാരിക്കൊപ്പം ചന്തുവിന്റെ നിഴലിനും കുറിച്യരുടെ ആചാരങ്ങളിൽപോലും സ്ഥാനമുണ്ട്. ബ്രിട്ടീഷ് സാമ്രാജ്യത്തിനെതിരെ ഗറില്ലായുദ്ധം നടത്തിയ ചന്തുവിനെ കുറിച്യകോളനികളിൽ ഒരു 'നിഴലായി' മാത്രം നിർത്തിയാൽ മതിയോ?

ചന്തുവിന്റെ രണ്ടാംഭാര്യയാണ് ഇംഗ്ലീഷുകാർക്കു അദ്ദേഹത്തെ ഒറ്റുകൊടുത്തതെന്നു പറയുന്നു. ഉറക്കത്തിൽ ചന്തുവിനെ നിരായുധനാക്കി കമ്പനിപ്പടയെ ഏൽപിക്കുമ്പോഴാണ് ചന്തു ചതി അറിയുന്നത്. കമ്പനിപ്പട ചന്തുവിന്റെ തല പരസ്യമായി കൊയ്തെടുത്തു. നാട്ടിലുടനീളം പ്രദർശിപ്പിച്ചു. വയനാടിന്റെ രണ്ടു വീരന്മാരുടെ ചോര അതിന്റെ മണ്ണിൽ എല്ലായിടത്തും വീണിരിക്കണം. വയനാട്ടിലെ സ്ഥലനാമങ്ങൾ പോലും യുദ്ധതന്ത്രങ്ങളും പടനിലങ്ങളുമായി ബന്ധപ്പെട്ടതാണ്. അമ്പുകുത്തിമല, കണിയാമ്പാറ്റയായി മാറിയ കെണിയമ്പ് അറ്റ. കാക്കണൻ കോട്ട, ഒളിയോട് വാളാട് പാക്കംകോട്ട പനമരം കോട്ട. പഴശ്ശിക്കഥകളുമായി ബന്ധപ്പെട്ട സ്ഥലങ്ങളാണ് ഇതെല്ലാം.

1796 ഡിസംബറിലാണ് പഴശ്ശിയുമായുള്ള സർവ്വവിധ കരാറുകളും ലംഘിച്ച് കമ്പനിക്കാർ വയനാട്ടിൽ ഏലം പറിക്കാൻ പുറപ്പെട്ടത്. അതിനുമുമ്പ് വയനാട്ടിനെ ചൊല്ലി പഴശ്ശിയും കമ്പനിയും നിരവധി സന്ധിപ്രഖ്യാപനങ്ങളിൽ ഒപ്പിടുകയും, സമയം വരുമ്പോൾ അതെല്ലാം ധിക്കരിക്കുകയും ചെയ്തിരുന്നു.

രാജ്യം ഭരിക്കണമെന്ന ഉദ്ദേശ്യം ആദ്യകാലത്ത് ഇംഗ്ലീഷുകാർക്ക് ഇല്ലായിരുന്നല്ലോ. അവർക്ക് കറുത്ത പൊന്നും അസുലഭമായി മാത്രം വിളയുന്ന മലഞ്ചരക്കുകളും മാത്രമേ ആശ്യമുണ്ടായിരുന്നുള്ളു. അതനുസരിച്ച് ഇന്ത്യയിലെ നാടുവാഴികളും പ്രഭുക്കന്മാരുമായി അപ്പോഴപ്പോൾ ഓരോ കരാറുകൾ ഉണ്ടാക്കുക എന്നത് അവരുടെ ആദ്യകാല നയമായിരുന്നു. ഈ കരാറുകളിലൂടെയാണ് ഇന്ത്യ ബ്രിട്ടീഷുകാരുടെ സാമ്രാജ്യമായി മാറുന്നതും. മറ്റെല്ലാ നാടുവാഴികളെയും പോലെ പഴശ്ശികോവിലകവും ഈസ്റ്റിന്ത്യാ കമ്പനിക്ക് ഹാർദ്ദമായ സ്വീകരണമാണ് നൽകിയതു.

കരാറുകളുടെയും സന്ധികളുടേയും രേഖപ്പെടുത്തിയ ചരിത്രങ്ങൾ പരിശോധിക്കുക.

മൈസൂരിന്റെ ഹൈദരാലിയും ടിപ്പുവുമായി കമ്പനിപ്പട യുദ്ധത്തിനൊരുങ്ങിയ കാലം. 1780-82ലും 1791-92ലും.

രണ്ടു യുദ്ധങ്ങളിലും കോട്ടയം സ്വരൂപത്തിന്റെ സഹായം ബ്രിട്ടീഷുകാർക്കു

ലഭിച്ചു. അക്കാലത്ത് വയനാട് ഹൈദരാലിയുടെ കീഴിൽ ആയിരുന്നു. വയനാട് കോട്ടയം സ്വരൂപത്തിനു വിട്ടുകൊടുക്കുന്നതിന് പ്രതിഫലമായി 5 ലക്ഷം രൂപ യാണ് ഹൈദരുടെ സേനാനായകൻ സർദാർ ഖാൻ ആവശ്യപ്പെട്ടത്. അഞ്ച്ലക്ഷ ത്തിൽ രണ്ടുലക്ഷം പെട്ടെന്നു കൊടുക്കണമെന്നു വന്നപ്പോൾ കോട്ടയം സ്വരൂപം ഒരു ലക്ഷം രൂപ കമ്പനിയോട് കടം ചോദിച്ചു. ഈ അപേക്ഷ കമ്പനി കൈക്കൊ ണ്ടില്ല.

ഹൈദരാലിക്കു ശേഷം ടിപ്പു വന്നു. ടിപ്പു മലബാർ ആക്രമണത്തിനു കോപ്പു കൂട്ടിയപ്പോൾ കോട്ടയം സ്വരൂപത്തിലെ അന്നത്തെ രാജാവ് ഭരണഭാരമൊക്കെ തന്റെ അനന്തിരവനായ കേരളവർമ്മയെ ഏൽപിച്ചു നാടുവിട്ടു. ടിപ്പുവിനെ നേരി ടാൻ കമ്പനിപ്പട പഴശ്ശിരാജാവിനെ ആശ്രയിച്ചു.

1790 ഏപ്രിൽ 6നു അന്നത്തെ ഗവർണ്ണർ ജനറൽ കോൺവാലിസ് പ്രഭു ടിപ്പു വിന്റെ ആക്രമത്തെ അമർച്ച ചെയ്യാൻ എല്ലാ നാട്ടുരാജാക്കന്മാരുടെയും സഹായം അഭ്യർത്ഥിച്ചു. സഹായിക്കുന്ന നാട്ടുരാജാക്കന്മാർക്ക് കമ്പനി സംരക്ഷണവും സഹാ യവും ഉറപ്പുവരുത്തി. ഈ വ്യവസ്ഥയിൽ കോട്ടയം രാജാവുമായും കമ്പനി ഉട മ്പടി ഉണ്ടാക്കി.

ഉടമ്പടി മാത്രമല്ല 1790 മെയ് എട്ടിനും ജൂൺ ഒന്നിനും ഒപ്പിട്ടയച്ച രേഖകളിൽ ഹൈദരാലിയും ടിപ്പുവും പിടിച്ചടക്കിയസ്ഥലങ്ങൾ അതിന്റെ അവകാശികളായ നാടുവാഴികൾക്കു തന്നെ തിരിച്ചേൽപിക്കുമെന്നും കമ്പനി പ്രഖ്യാപിച്ചിരുന്നു.

ടിപ്പുവും കമ്പനിപ്പടയുമായുണ്ടായ യുദ്ധത്തിന്റെ ഒടുവിൽ 1792 ഫിബ്രവരി 27നു ഇംഗ്ലീഷുകാരും ടിപ്പുവുമായി ശ്രീരംഗത്ത് വെച്ച് ഉടമ്പടി ഉണ്ടായി. അതിലെ വ്യവസ്ഥപ്രകാരം ടിപ്പു മലബാറിലെ എല്ലാ അവകാശങ്ങളും കമ്പനിക്ക് അടി യറവെച്ചു. അങ്ങിനെ മലബാർ കമ്പനിയുടെ സ്വന്തമായി. നാടുവാഴികളുമായുള്ള മുൻ ഉടമ്പടി കമ്പനി മറക്കുകയും ചെയ്തു. പഴശ്ശിരാജാവിനു അതൊരു ഞെട്ട ലുണ്ടാക്കുന്ന സംഭവമായിരുന്നു. 1793 മെയ് 18നു കമ്പനി പുറത്തിറക്കിയ വിളംബരപ്രകാരം കോട്ടയം രാജ്യത്തിലേ കൂടി നികുതി പിരിക്കാൻ കുറമ്പ്രനാടു രാജാവിന് അധികാരം കൊടുക്കുകയും ചെയ്തു. പഴശ്ശിക്ക് ഏറ്റ ഈ അപമാന മാണ് അദ്ദേഹത്തെ ബ്രിട്ടീഷുകാർക്കെതിരെ പോരാടാൻ നിർബന്ധിതനാക്കി യത്. പഴശ്ശി നികുതി നിഷേധത്തിലൂടെയും മറ്റും കമ്പനിയെ എതിർത്തു തുടങ്ങി. ടിപ്പു വീണ്ടും പടക്കൊരുങ്ങിയെന്നറിഞ്ഞപ്പോൾ കമ്പനി പഴശ്ശിയുമായി വീണ്ടും അടുത്തു. ഇങ്ങിനെ കമ്പനിക്ക് പ്രശ്നങ്ങൾ ഉണ്ടാകുമ്പോൾ പഴശ്ശിയുമായി അടുത്തും അല്ലാത്തപ്പോൾ അകന്നും മാറിമാറി സന്ധിചേരുകയും, കരാർ ലംഘി ക്കുകയും ചെയ്തു. ഇതിന്റെയെല്ലാം ഒടുവിലാണ് പഴശ്ശി വയനാടിന്റെ വനാന്ത രങ്ങളിൽ ഒളിഞ്ഞിരുന്ന് അന്തിമ യുദ്ധത്തിനൊരുങ്ങിയതും കമ്പനിപ്പടയെ തകർത്ത് വീരചരമം പ്രാപിച്ചതും.

പഴശ്ശിയും കമ്പനിപ്പടയുമായുള്ള യുദ്ധത്തിനു സാക്ഷി വയനാടായിരുന്നു. വയനാടിനു പഴശ്ശിയുടെ പേരിൽ എന്തെങ്കിലും വേണം. ഒരു കോളെജിനു പേരി ടുന്നതിലോ, മാനന്തവാടി പഴശ്ശിപ്പറമ്പിൽ ഒരു സ്മാരകമുണ്ടാക്കുന്നതിലോ മാത്രം അത് ഒതുങ്ങിപ്പോകരുത്. പഴശ്ശിയുടെ സ്മാരകമായി വയനാട് മൊത്തം അറിയ പ്പെടാനുള്ള ഒരു പ്രവർത്തനമാണ് ആരംഭിക്കേണ്ടത്.

*മാതൃഭൂമി, 1981 ഡിസംബർ 5*

# കാപ്പി... കാപ്പി...

സ്വീകരണമുറിയുടെ ജനലഴികളിലൂടെ കൈ നീട്ടിയാൽ കാപ്പിച്ചെടിയിലാണു വിരൽ മുട്ടുക. കുട്ടികൾ ഒളിച്ചുകളിക്കുന്നത് കാപ്പിച്ചെടികൾക്കിടയിലാണ്. മുറ്റത്തിറങ്ങി നിന്നാൽ കാപ്പിച്ചെടികൾ ചുറ്റും വളയുന്നതുപോലെ...... എന്നിട്ടും വീട്ടുകാരൻ ഇരുത്തി സൽക്കരിച്ചത് ഒരു ഗ്ലാസ് നിറയെ ചായ തന്നിട്ടാണ്.

കേരളത്തിൽ ആകെ കാപ്പിയുടെ തൊണ്ണൂറു ശതമാനവും ഉൽപാദിപ്പിക്കുന്ന വയനാട്ടിൽ കാപ്പി ജനജീവിതവുമായി ഇത്രയേ ബന്ധപ്പെട്ടിട്ടുള്ളൂ. കാപ്പി കൃഷിക്കാരന്റെ ബന്ധങ്ങൾ മുഴുവൻ വയനാട്ടിലെ കറുത്ത മണ്ണിനോടും പിന്നെ അവനെ നിയന്ത്രിക്കുന്ന കോഫി ബോർഡിനോടും മാത്രമാണ്.

കുംഭത്തിൽ ഒരു ഇടമഴ കിട്ടിയില്ലെങ്കിൽ കാപ്പിക്കൃഷിക്കാരന്റെ ഇടനെഞ്ച് പൊട്ടും. കാപ്പി പൂക്കണമെങ്കിൽ ഒരു മഴയെങ്കിലും പെയ്യണം. മഴകിട്ടാഞ്ഞ് വൻകിട കാപ്പിക്കൃഷിക്കാർ പമ്പുപയോഗിച്ച് ആകാശത്തേയ്ക്ക് വെള്ളം ചീറ്റിക്കും. മുടി നനയ്ക്കാൻ ബാർബർമാർ ചെയ്യുന്നതുപോലെ. അഞ്ചേക്കറിനു താഴെ കാപ്പികൃഷിയുള്ള ചെറുകിടക്കാരന് ഇങ്ങനെ ബാർബർഷാപ്പ് മഴ പെയ്യിക്കാനും കഴിവില്ല. അവർ കരഞ്ഞ് മഴ വരുത്തുന്ന തവളകൾ തന്നെ ആകണം.

മഴ കൊണ്ടുവരുന്നത് കാടാണല്ലോ? വയനാട്ടിലെ കാടുകളെല്ലാം പോയി. കാപ്പിച്ചെടികൾക്ക് തണലുകിട്ടാൻ നിർത്തിയ തളിരിളം മരങ്ങൾ മാത്രമേ ഇപ്പോൾ കാണാനുള്ളൂ. അവയ്ക്ക് കാടുകളായി മഴവരുത്താൻ കഴിയുമോ? അകലെ കുന്നുകളിൽ തേക്കും യൂക്കാലിപ്റ്റസും കാടിന്റെ പ്രതീതി ഉണ്ടാക്കുന്നേയുള്ളൂ. താഴെ മണ്ണ് പരന്നുകിടക്കുന്നു. അത് കർഷകന്റെ മനസ്സിലും വിള്ളലുകളുണ്ടാക്കുന്നു.

കഴിഞ്ഞ ഡിസംബറിൽ അടുത്ത കാലത്തൊന്നുമില്ലാത്ത തണുപ്പ് വയനാടിനെ പൊതിഞ്ഞു. പോയകാലം തിരിച്ചുവരുന്നോ എന്നു ചിന്തിക്കുമ്പോഴാണ് കാലാവസ്ഥ നിരീക്ഷകരുടെ കുറിപ്പ്. 'ബംഗാൾ ഉൾക്കടലിൽ ശക്തിയായ അന്തരീക്ഷമർദ്ദം' അതായിരുന്നത്രെ ആ കൊടുംതണുപ്പിനു കാരണം. അന്ന് തണുപ്പ് വയനാട്ടിൽ മാത്രമല്ല ചുരത്തിനു താഴേയ്ക്കും പടർന്നിരുന്നു.

കാപ്പിച്ചെടിക്ക് വേണ്ടത് തണലും തണുപ്പുമാണ്. വയനാടിന്റെ പ്രത്യേക സവിശേഷതയായിരുന്ന ഇതു രണ്ടുമാണ് കാപ്പിയെ ഇവിടെ കുടിയിരുത്തിയത്. കുടിയേറ്റക്കാർക്കു മുമ്പ് കാപ്പി ഇവിടെ കുടിയേറിപ്പാർത്തിരുന്നു. തണലും തണുപ്പും വയനാടിനോട് യാത്രപറഞ്ഞു. ഒരുകാലത്ത് വയനാട്ടിൽ നിറഞ്ഞു വിളഞ്ഞിരുന്ന മധുരനാരങ്ങ പോലെ കാപ്പിയും യാത്രപറഞ്ഞിറങ്ങുമോ? കാര്യങ്ങൾ മുൻകൂട്ടി കാണാൻ കഴിവുള്ളവർ കാപ്പിത്തോട്ടങ്ങൾ വിറ്റഴിക്കുകയാണ്. വർഷാന്ത വിറ്റഴിക്കൽ വിൽപന നടത്തുന്ന കച്ചവടക്കാരനെപ്പോലെ വൻകിട തോട്ടക്കാർ കിട്ടുന്ന വിലയ്ക്ക് മൊത്തമായും ചില്ലറയായും കാപ്പിത്തോട്ടങ്ങൾ വിറ്റഴിക്കുന്നു. പകരം വയനാട്ടിലെ അങ്ങാടികളിൽ കൂറ്റൻ കെട്ടിടങ്ങൾ പണിയുന്നു. സാമ്പത്തിക പ്രതിസന്ധി കാരണം അടച്ചുപൂട്ടുന്ന ചായത്തോട്ടങ്ങൾ, വരുംകാല വിപത്തിനെ മുന്നിൽകണ്ട് വിറ്റഴിക്കുന്ന കാപ്പിത്തോട്ടങ്ങൾ. ഇനിയുള്ള കാലം വയനാട്ടിന്റെ സമ്പദ്ഘടന നിയന്ത്രിക്കുന്നത് പടുകൂറ്റൻ കോൺക്രീറ്റ് കെട്ടിടങ്ങളായിരിക്കുമോ?

കട്ടൻചായയും കപ്പ പുഴുങ്ങിയതും കഴിച്ച് വിശപ്പടക്കി വെട്ടിയെടുത്ത മണ്ണിലാണ് കുടിയേറ്റക്കാരൻ കാപ്പി നട്ടത്. അദ്ധ്വാനവും ചായകുടിയും രണ്ടും അവർക്ക് ഒരു ശീലമായിരുന്നു. കൈനിറയെ പണം കിട്ടിയപ്പോൾ അദ്ധ്വാനിക്കുന്ന ശീലം പലരും മറന്നു. ചായകുടിക്കുന്ന ശീലം മാത്രമേ ബാക്കിയുള്ളൂ. മുറിത്തളം നിറയെ കാപ്പിക്കുരു കൂമ്പാരമായി കിടന്നിട്ടും ഉറക്കമുണർന്നാൽ അധികം പേർക്കും വേണ്ടത് ഒരു കപ്പ് ചായയാണ്.

ലോകത്ത് ആകെയുള്ള കാപ്പിയുടെ രണ്ടുശതമാനം മാത്രമേ ഇന്ത്യയിൽ ഉണ്ടാക്കുന്നുള്ളു. പക്ഷേ, അതിൽ 60 ശതമാനവും കയറ്റി അയക്കുകയാണ്. റഷ്യ, റുമേനിയ, ചെക്കോസ്ലോവാക്യ, യുഗോസ്ലാവിയ തുടങ്ങിയ കമ്യൂണിസ്റ്റ് രാഷ്ട്രങ്ങളിലേയ്ക്കാണ് കാപ്പി അധികവും കയറ്റിപ്പോകുന്നത്.

ആകെ ഉൽപാദനത്തിൽ 50,000 ടൺ മാത്രമാണ് ഇന്ത്യയിൽ കാപ്പിയുടെ ആഭ്യന്തര ഉപയോഗം. എട്ടു കൊല്ലമായി ഇതിൽ നിന്നൊരു മാറ്റവും ഉണ്ടായിട്ടില്ല. ജപ്പാനിൽ 30 ലക്ഷം ടൺ കാപ്പിയാണ് ആഭ്യന്തര വിപണനരംഗത്ത് ചെലവാകുന്നത്. എന്നിട്ടും കാപ്പികുടിയന്മാരുടെ എണ്ണം കൂട്ടാൻ ജപ്പാൻ കിണഞ്ഞു ശ്രമിക്കുന്നു. ഒരു മൈനർ പ്രൊഡ്യൂസർ മാത്രമായ ഇന്ത്യക്ക് കാപ്പിക്കൃഷിയിൽ ഒരു വിപ്ലവം വരുത്താൻ കഴിയുമോ?

കൃഷിക്കാരന്റെ പ്രശ്നങ്ങളെ എങ്ങനെ നേരിടാൻ കഴിയും? കാപ്പികർഷകന്റെ പൂർണ സംരക്ഷണമേറ്റെടുത്ത കോഫി ബോർഡ് ഇവിടെ എന്തുചെയ്യുന്നു എന്നുനോക്കാം. ഇന്ത്യയിൽ കാപ്പി കുടിക്കുന്നവരുടെ എണ്ണം കൂട്ടാൻ കോഫി ബോർഡ് ചില മർമ്മവിദ്യകളൊക്കെ ചെയ്യുന്നുണ്ട്. അതെന്തൊക്കെയാണെന്നല്ലേ? അവർ ഇടയ്ക്കിടെ ബാംഗ്ലൂരിൽ യോഗം ചേരുന്നു. എന്തുകൊണ്ട് ഭൂരിപക്ഷം ജനങ്ങളും ചായ കുടിക്കുന്നു എന്നതിനെപ്പറ്റി കൂലങ്കഷമായി ചർച്ച നടത്തുന്നു. കാപ്പി കുടിക്കുന്ന ശീലം വളർത്താൻ ദൽഹിയിലും ശ്രീനഗറിലും ഹൈദരബാദിലും ഇന്ത്യൻ പാർലമെന്റിനകത്തും ഓരോ കാപ്പിക്കടകൾ തുറക്കുന്നു.

ഇന്ത്യൻ പാർലമെന്റിനകത്ത് ഒരു കാപ്പിക്കട തുറന്നാൽ ഏത് സുപ്രധാന തീരുമാനങ്ങളുടേയും വോട്ടെടുപ്പിന് മുമ്പ് ജനപ്രതിനിധികൾക്ക് ഈ കാപ്പിക്കടയിൽ ഇരുന്നു വെടിപറഞ്ഞു രസിക്കാം. ഇടയ്ക്കിടെ ഓരോ കാപ്പിയും കഴിക്കാം. അങ്ങനെ 'കുടിച്ച് കുടിച്ച്' കാപ്പികുടി ജനപ്രതിനിധികളുടെ ജീവിതത്തിന്റെ ഒരു ഭാഗമായി മാറും. പിന്നീട് സാരമില്ല. ജനപ്രതിനിധികളുടെ ശീലങ്ങളെല്ലാം ജനങ്ങളും എളുപ്പം ഉൾക്കൊള്ളുമല്ലോ. ജനങ്ങളുടെ വികാരങ്ങളല്ലേ ജനപ്രതിനിധികൾ എവിടെയും പ്രകടിപ്പിക്കാറ്?

ഇന്ത്യയിലെ ജനങ്ങളിൽ ഇരുപതു ശതമാനം പേരെങ്കിലും കാപ്പികുടി ഒരു ശീലമാക്കിയെടുത്തില്ലെങ്കിൽ കാപ്പി കൃഷി ചെയ്യുക എന്ന കർഷകന്റെ ശീലവും മാറ്റേണ്ടിവരും. കാപ്പിച്ചെടി പിഴുത് അവിടെ തെങ്ങിൻ തൈ വെയ്ക്കേണ്ട കാലമായിരിക്കുന്നു.

ജീവിതം മുഴുവൻ കാപ്പിത്തോട്ടത്തിൽ കഴിയേണ്ടവനാണ് കാപ്പിക്കൃഷിക്കാരൻ. ഏതുസമയത്തുമുള്ള ശ്രദ്ധ, അതാണ് കാപ്പിച്ചെടിയ്ക്ക് അത്യാവശ്യമായി വേണ്ടത്. കുംഭത്തിലെ ഇടമഴയ്ക്ക് കാപ്പി പൂത്താൽ പിന്നെ കാപ്പി പറിക്കുന്നത് ഡിസംബർ മുതൽ ഏപ്രിൽ വരെയാണ്. ഒരുതവണ കാപ്പിപറി കഴിഞ്ഞാൽ ഇട

മഴയ്ക്കുള്ള പ്രാർത്ഥനയായി. അതിനിടയിൽ ചെടിക്ക് കളവരുന്നോ എന്നുനോക്കണം. കവാത്ത് നടത്തണം. കായ്ക്കാത്ത തണ്ട് പറിച്ചുകളയണം. തോട്ടം മുഴുവൻ ചെത്തി മിനുക്കണം. നേരത്തിനു വളമിടണം. ഇതിനെല്ലാം കൃത്യസമയത്ത് പണിക്കാരെ കിട്ടിയില്ലെങ്കിൽ തോട്ടം കാടുകയറും. ഒരു കാപ്പിച്ചെടി നട്ടാൽ നാലു വർഷം വരെ വിളവെടുപ്പിനു കാത്തിരിക്കണം. ഈ നാലുവർഷവും കാപ്പിത്തോട്ടത്തിൽ വിയർപ്പൊഴുക്കിയെങ്കിലേ നല്ല വിളകിട്ടൂ. ചെറുകിടകൃഷിക്കാരനാണെങ്കിൽ വർദ്ധിച്ച കൂലിനിരക്ക് എല്ലാ കാര്യങ്ങളിൽ നിന്നും പിന്തിരിയാൻ നിർബന്ധിതനാക്കുന്നു. ഒരു തൊഴിലാളിക്ക് പതിനഞ്ചു രൂപയിൽ കൂടുതലായിരിക്കുന്നു കൂലി. വർഷത്തിൽ പൂൾ ചെയ്ത കാപ്പിക്ക് രണ്ടുമൂന്നു തവണയായി കോഫി ബോർഡ് നൽകുന്ന തുക കാപ്പിച്ചെടിയെ സംരക്ഷിക്കാനേ തികയൂ. അദ്ധ്വാനം കൂടാതെ ഒരു വിധിയായി കിട്ടിയ കുടുംബത്തിന്റെ സംരക്ഷണ ചുമതല പിന്നെ എങ്ങനെയാണ് ഒരു ചെറുകിട കാപ്പികൃഷിക്കാരൻ നിർവഹിക്കുക. കുട്ടികൾക്ക വിശക്കുമ്പോൾ കാപ്പി കാച്ചിക്കൊടുത്താൽ മതിയോ?

കേരളത്തിലെ കാപ്പികൃഷിക്കാരിൽ 90 ശതമാനം പേരും അഞ്ച് ഏക്കറിൽ താഴെ കൃഷിയുള്ളവരാണ്. 25 ഏക്കറുള്ളവരെയടക്കം വൻകിടക്കാരനായി കണക്കാക്കിയാൽ തന്നെ അത് 1500-ൽ താഴെയേ വരൂ. കാപ്പികൃഷിയുടെ വികസന പദ്ധതികൾ ഏതും ഈ ഭൂരിപക്ഷം വരുന്ന ചെറുകിടക്കാരെ അടിസ്ഥാനമാക്കി വേണം ആവിഷ്കരിക്കാൻ. എന്നാൽ അങ്ങനെ ചെയ്യാറുണ്ടോ?

കാപ്പിച്ചെടി നട്ട് നാലുവർഷം തോട്ടത്തിൽ വിയർപ്പൊഴുക്കി, ദൈവത്തെ വിളിച്ച് മഴ വരുത്തി, കാപ്പി പൂവായി കായായി അത് പറിച്ച് ഉണക്കി പരിപ്പാക്കി കർഷകൻ നേരെ കൊണ്ടുചെന്നു കൊടുക്കേണ്ടത് പൂൾ ഡിപ്പോയിലാണ്. അപ്പോൾ പൂൾ ചെയ്ത കാപ്പിയുടെ ആദ്യവിലയെന്ന നിലയിൽ ഒരു അഡ്വാൻസ് കർഷകന് ലഭിയ്ക്കും. അതുവരെയുള്ള വിലമതിക്കാത്ത അദ്ധ്വാനത്തെ മറന്ന് ബോർഡ് നൽകുന്നതു വാങ്ങി വീട്ടിലേക്ക് തിരിക്കുകയേ കർഷകന് ഗതിയുള്ളൂ. തന്റെ അദ്ധ്വാനത്തിന് വിലയായി ഒരു കിലോ കാപ്പിക്ക് ഇത്ര രൂപ കിട്ടണമെന്നു പറയാൻ കൃഷിക്കാരന് അവകാശമില്ല. നാളികേരകർഷകനും ചേമ്പു കൃഷിക്കാരനും മറ്റെല്ലാവരും ഉൽപന്നങ്ങൾക്ക് ചന്തയിൽ വിലപേശി കിട്ടാവുന്നതു മുഴുവൻ വാങ്ങി തിരിച്ചുപോകുമ്പോൾ കാപ്പിക്കൃഷിക്കാരൻ കിട്ടുന്നതും വാങ്ങി തിരിച്ചുപോകുന്നു.

പൂൾ ചെയ്ത കാപ്പിയെല്ലാം ശേഖരിച്ച് കോഫി ബോർഡ് ലേലം നടത്തിയിട്ടുവേണം കർഷകന്റെ അദ്ധ്വാനത്തിന്റെ വില തീരുമാനിക്കാൻ. അത് അന്താരാഷ്ട്ര നിലവാരമനുസരിച്ചായിരിക്കും. ആഭ്യന്തര വിപണനരംഗത്ത് എത്ര കാപ്പി കൂടുതൽ ചെലവാകുന്നു എന്നതിനെ ആശ്രയിച്ചിരിക്കും. ലേലത്തിലും മറ്റും വിറ്റഴിക്കുന്ന കാപ്പിയുടെ വില തവണകളായി കോഫി ബോർഡ് കൃഷിക്കാരനു നൽകും. വയനാട്ടിൽ ഏറ്റവും പ്രാധാന്യമുള്ള പത്രവാർത്ത ഏതാണെന്നോ- കാപ്പിയുടെ പേമെന്റ് കോഫി ബോർഡ് പോയിന്റിന് ഇത്ര പൈസവീതം പ്രഖ്യാപിച്ചിരിക്കുന്നു എന്നതുതന്നെ. കർഷകരധികവും കോഫി ബോർഡിന്റെ പേമെന്റ് പ്രഖ്യാപനമറിയാനാണ് പത്രം നോക്കുന്നത്.

"കാപ്പിയുടെ പേമെന്റ് ഉടനെ പ്രഖ്യാപിക്കണം." ഇങ്ങനെയൊരു പ്രമേയം

പാസ്സാകാത്ത ഒരു യോഗവും വയനാട് ജില്ലയിൽ നടക്കാറില്ല. ജില്ലയിലെ പ്രശസ്തനായ ഒരു വ്യക്തി അന്തരിച്ചപ്പോൾ നടന്ന അനുശോചന യോഗത്തിൽ പോലും ഒരു പ്രാസംഗികൻ ഇനിയെങ്കിലും കാപ്പി പേമെന്റ് ഉടൻ പ്രഖ്യാപിക്കണമെന്ന് കോഫി ബോർഡിനോട് ആവശ്യപ്പെട്ട സംഭവമുണ്ടായിട്ടുണ്ടത്രെ.

ബോണസ്സും ഫൈനൽ പേമെന്റും എല്ലാംകൂടി ഒരു വർഷം ഒരുകിലോ കാപ്പിക്ക് കിട്ടുന്ന തുക പതിമൂന്നു രൂപയിൽ കവിയില്ല. അത് ഓരോ വർഷവും പുറം വിപണിയിലെ ഡിമാൻഡും 'അകം വിപണി'യിലെ ചെലവും അനുസരിച്ചിരിക്കും.

കൃഷിക്കാരൻ അദ്ധ്വാനിച്ച് ഉണ്ടാക്കുന്ന ഒരേ തരം കാപ്പിക്ക് രണ്ടുതരം വിലയാണ് കിട്ടുന്നത്. കയറ്റുമതി വിലയും, ആഭ്യന്തരവിലയും. രണ്ടും രണ്ടായി തന്നെയാണ് കർഷകന്റെ കൈയിൽ എത്തുന്നത്.

ഒരു കർഷകന്റെ നൂറുകിലോ കാപ്പിയിൽ അറുപത് കിലോ കയറ്റിപ്പോകുന്നു. കയറ്റി പോകുന്ന കാപ്പിക്ക് കിലോവിന് 20 രൂപവെച്ചു കിട്ടും. 40 കിലോ കാപ്പി ആഭ്യന്തര വിപണിയിൽ ചെലവാകുമ്പോൾ കിലോവിന് 7 രൂപവെച്ചാണ് കർഷകന് കിട്ടുന്നത്. 20 രൂപയിൽ നിന്ന് കോഫിബോർഡിന്റെ എല്ലാ ചെലവുകളും കിഴിക്കുമ്പോൾ കർഷകന്റെ കൈയിൽ അതിന്റെ പകുതി വിലപോലും വന്നു ചേരുന്നില്ല.

കൃഷിക്കാരന്റെ സംരക്ഷണത്തെ ഉദ്ദേശിച്ചാണ് ബോർഡ് രൂപീകരിച്ചത്. കാപ്പിയുടെ മാർക്കറ്റുവില റെലുഗേറ്റ് ചെയ്യുക എന്നതിനു മാത്രമേ ആദ്യകാലത്ത് ബോർഡിനു അവകാശമുണ്ടായിരുന്നുള്ളു. എന്നാൽ ഇന്ന് കാപ്പിയുടെ മുഴുവൻ നിയന്ത്രണവും കോഫി ബോർഡിനു വന്നുചേർന്നു.

കോഫി ബോർഡിൽ 32 അംഗങ്ങൾ ഉണ്ട്. അതിൽ പത്തുപേർ കൃഷിക്കാരുടെ പ്രതിനിധികളായി ഗവൺമെന്റ് നോമിനേറ്റ് ചെയ്തവരാണ്. അഞ്ചു ചെറുകിടക്കാരും അഞ്ചു വൻകിടക്കാരും. വ്യാപാരികളുടെ രണ്ടു പ്രതിനിധികളും ഉപഭോക്താക്കളുടെ അഞ്ചു പ്രതിനിധികളും കർണാടക, ആന്ധ്ര, കേരളം, തമിഴ്നാട് ഗവൺമെന്റുകളുടെ ഓരോ പ്രതിനിധിയും, മൂന്നു പാർലമെന്റ് മെമ്പർമാരും, നാല് ട്രെയ്ഡ് യൂണിയൻ പ്രതിനിധികളും ഒരു ചെയർമാനും അടങ്ങുന്നതാണ് കോഫി ബോർഡ്.

ബോർഡിൽ പ്രതിനിധികളാകാൻ എല്ലാ അസോസിയേഷനുകളും ലിസ്റ്റ് അയക്കും. മറ്റെല്ലാം പോലെ പ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിലും രാഷ്ട്രീയമാണ് ഇന്ന് ഏറെ ആധിപത്യം പുലർത്തുന്നത്. ജനതാ ഭരണകാലത്ത് പ്രതിനിധികളെ നിയമിക്കുന്നതിൽ രാഷ്ട്രീയം ഒഴിച്ചുനിർത്തി മൂന്ന് കോൺഗ്രസ് ഐ അംഗങ്ങളെ അവർ ബോർഡിൽ പ്രതിനിധികളാക്കി മാതൃക കാണിച്ചിരിക്കുന്നു. കേരളത്തിലെ കാപ്പിയുടെ 90 ശതമാനവും വിളയിക്കുന്ന വയനാട്ടിൽ നിന്ന് നിലവിലുള്ള ബോർഡിൽ ഒരു അംഗം മാത്രമേയുള്ളു-അഡ്വ. കല്ലാങ്കാടൻ മൊയ്തു. വയനാടൻ കർഷകരുടെ പ്രശ്നങ്ങൾ ബോർഡ് അവഗണിക്കുന്നു എന്നു മാത്രമേ അദ്ദേഹത്തിന് എപ്പോഴും പറയാനുള്ളു. മതിയായ പ്രാതിനിധ്യമില്ലായ്മ പ്രശ്നങ്ങളെ അവതരിപ്പിക്കുന്നതിൽ അദ്ദേഹത്തിനു പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. 32 അംഗങ്ങളുള്ള ബോർഡിൽ കൃഷിക്കാരുടെ യാതനകളെക്കുറിച്ച് തൊണ്ടപൊട്ടു

മാറ് നിലവിളിച്ചിട്ടും എന്തു കാര്യമാണെന്നാണ് അദ്ദേഹം ചോദിക്കുന്നത്.

1975-ൽ ബ്രസീലിൽ അതിശൈത്യമനുഭവപ്പെട്ടു. കാപ്പി നശിച്ചു. ലോകത്ത് കാപ്പി ഉൽപാദനത്തിൽ പ്രമുഖ സ്ഥാനമുള്ള രാജ്യമാണ് ബ്രസീൽ. അന്ന് ബ്രസീലിന് കാപ്പി തികയാതെ വന്നപ്പോൾ കാപ്പി ഉൽപാദിപ്പിക്കുന്ന എല്ലാ രാജ്യങ്ങളിലും നിന്നും അവർ കാപ്പി ഇറക്കുമതി ചെയ്തുതുടങ്ങി. ചരിത്രത്തിലാദ്യമായി ഇന്ത്യയിലെ കാപ്പി കൃഷിക്കാരൻ ചിരിച്ചത് അന്നാണ്. അന്ന് കൃഷിക്കാരന് കൂടുതൽ വിലകിട്ടി, കോഫി ബോർഡിന്റെ അധികച്ചെലവുകളെല്ലാം കഴിച്ചിട്ടും. അതിനുശേഷം കൃഷിക്കാരൻ പ്രാർത്ഥിക്കുകയാണ്. ദൈവമേ, ബ്രസീലിൽ വീണ്ടും അതിശൈത്യമുണ്ടാകണേ.

ആദായനികുതി വെട്ടിപ്പ് സമൂഹത്തിൽ ഒരു മാന്യതയായിത്തീർന്ന ഈ കാലത്തും കാപ്പി കൃഷിക്കാരന് ആ മാന്യത പുലർത്താനും അവസരമില്ല. കൃഷിക്കാരന്റെ ഒരു വർഷത്തെ ആദായം മുഴുവൻ കൃത്യമായി കോഫി ബോർഡിന്റെ കൈയിൽ കാണും. ഒരു വർഷം അവരെത്ര കാപ്പി വിറ്റെന്നും അതിനെന്തു വില കിട്ടിയെന്നും. പിന്നെ ആദായ നികുതിയിനത്തിൽ തീരെ വെട്ടിപ്പു നടക്കാത്ത ഒരേയൊരു മേഖലയാണിത്. തേങ്ങയോ മാങ്ങയോ ചക്കയോ ഒരു കൃഷിക്കാരൻ ഒരുവർഷം എന്തു വിൽപന നടത്തിയെന്ന് ആരറിയുന്നു?

ഗവൺമെന്റിന് ആവശ്യം വരുമ്പോഴെല്ലാം കാപ്പി കൃഷിക്കാരന്റെ കീശയിൽ നിന്നും കാശെടുത്തുകൊണ്ടു പോകാം. ആരും കൈ തട്ടില്ല. ബ്രസീലിൽ അതിശൈത്യമുണ്ടായപ്പോൾ കയറ്റുമതി ചെയ്ത കാപ്പിക്ക് ഗവൺമെന്റ് തീരുവ കൂട്ടി. അങ്ങനെ വലിയൊരു തുക ശേഖരിച്ചു. കൃഷിക്കാരന് ഇന്നുവരെ അതിന്റെ വിഹിതം കൊടുത്തിട്ടില്ല. 1977-79-ൽ മാത്രം 56 കോടി രൂപ പിരിച്ചുവെന്നാണറിവ്. അതുകൊണ്ട് കൃഷിക്കാരനുവേണ്ടി ഒരു ഫണ്ടുണ്ടാക്കി കാപ്പിയുടെ വിലകുറയുമ്പോൾ അവനെ സഹായിക്കാനൊന്നും ആരും ശ്രമിച്ചില്ല.

ഒരുമാസം 7000 ടൺ കാപ്പിയാണ് കയറ്റുമതിക്കായി ലേലം ചെയ്യുന്നത്. 4000 ടൺ ആഭ്യന്തര വിപണിയിലും വിറ്റുപോകും. ഓരോ വർഷവും ഇന്ത്യയിൽ ഉൽപാദിപ്പിക്കുന്ന ശരാശരി ഒന്നര ലക്ഷംടൺ കാപ്പി ഇങ്ങനെ മാസങ്ങളായിട്ടാണ് വിറ്റുതീർക്കുന്നത്. അതിനിടയിൽ ജീവിതഭാരംകൊണ്ട് വലയുന്ന കർഷകൻ അവനു കിട്ടാനുള്ള ഗഡു സംഖ്യയ്ക്കുവേണ്ടി മുറവിളി കൂട്ടണം. അപ്പോൾ കോഫി ബോർഡ് എന്തുചെയ്യുമെന്നോ? കിട്ടാവുന്നിടത്തു നിന്നെല്ലാം കടംവാങ്ങി കൃഷിക്കാരന് അഡ്വാൻസായി വീതിച്ചു കൊടുക്കും. അതിനു കടം വാങ്ങുന്ന പണത്തിന്റെ പലിശയും പാവം കൃഷിക്കാരൻ തന്നെ കൊടുക്കണം. ഈ രഹസ്യം മാർക്കുമറിയില്ല. സ്വന്തം ഉൽപന്നങ്ങൾക്ക് വിലകിട്ടാൻ ഉൽപാദകൻ തന്നെ പലിശയ്ക്ക് കടം വാങ്ങുക!

കാപ്പി പൂൾ ചെയ്യുന്ന സീസൺ ആകുമ്പോൾ ഓരോ വർഷവും കോഫി ബോർഡ് സ്റ്റേറ്റ് ബാങ്കിൽ നിന്ന് 40 കോടി രൂപയെങ്കിലും ഓവർഡ്രാഫ്റ്റ് വാങ്ങുന്നു. പത്തൊമ്പത് ശതമാനം പലിശയ്ക്കാണ് ബോർഡ് ഇത്രയും തുക വാങ്ങുന്നത്. കാപ്പി പൂൾ ചെയ്യുമ്പോൾ കർഷകന് അഡ്വാൻസായി കിട്ടുന്നത് ഈ കടം വാങ്ങിയ സംഖ്യയാണ്. കാപ്പി വിൽക്കുമ്പോൾതന്നെ കടക്കാരനായാണ് കർഷകർ തിരിച്ച് വീണ്ടും അധ്വാനിക്കാൻ പോകുന്നതെന്ന കാര്യം അയാൾക്ക

നുഭവപ്പെടാത്തതത്രെ ഭാഗ്യം!

ഒരുവർഷം പൂൾ ചെയ്ത കാപ്പിയുടെ മുഴുവൻ വിലയും കർഷകന്റെ കൈയിൽ കിട്ടാൻ എത്ര കാലമെടുക്കുന്നു എന്നുനോക്കാം. 35 മാസം-മൂന്നു വർഷത്തിന് ഒരുമാസം കുറവ്. ഒരു വർഷംകൊണ്ട് ഒരു സീസണിലെ കാപ്പി വിറ്റു തീരുന്നുവെങ്കിലും അതിന്റെ കണക്കുകൾ ശരിയാക്കാൻ ബോർഡിനു രണ്ടു വർഷം വേണം. അതുവരെ കൃഷിക്കാരൻ കാത്തിരിക്കണം. കാത്തിരുന്നാൽ മതിയോ? അദ്ധ്വാനിക്കണം. എന്നാൽ മാത്രമേ അടുത്തവർഷം കാപ്പിച്ചെടികളിൽ പൂവിരിയൂ. പണത്തിന്റെ മൂല്യത്തകർച്ചയും ഇക്കാലത്തിനിടയിൽ കാപ്പി കൃഷിക്കാരനെ എത്രകണ്ടു ബാധിക്കുമെന്ന് ഓർക്കുക.

കോഫി ബോർഡിന്റെ ചെലവുകളിൽ ഏറ്റവും കൂടുതൽ മാർക്കറ്റിങ്ങ് ചെലവാണെന്ന് പറയുന്നത്. എന്നാൽ ബോർഡിന്റെ യോഗങ്ങളിൽ പൂൾ ഫണ്ട് ചർച്ചയ്ക്ക് വരാറില്ലത്രെ. ഇന്നുവരെ ബോർഡ് ഇക്കാര്യത്തെക്കുറിച്ച് ചർച്ച ചെയ്തിട്ടില്ലെന്ന് രണ്ടുതവണ വയനാട്ടിൽ നിന്നും ബോർഡിന്റെ അംഗമായിരുന്ന ഒരാൾ പറഞ്ഞു. മെമ്പർമാർ പലപ്പോഴായി ആവശ്യപ്പെട്ടിട്ടും പൂൾ ഫണ്ടിന്റെ കണക്കുകൾ മേശപ്പുറത്ത് എത്തിയില്ല. 300 കോടി രൂപവരെ ക്രയവിക്രയം ചെയ്യുന്ന ഒരു സ്ഥാപനമാണ് കോഫി ബോർഡ്. എന്നിട്ടും ബോർഡിന്റെ മാർക്കറ്റിങ്ങ് വിഭാഗത്തിൽ സമർത്ഥരായ ഉദ്യോഗസ്ഥന്മാരെ നിയമിക്കാൻ കഴിയുന്നില്ലത്രെ. മാർക്കറ്റിങ്ങിൽ ഒരു ശാസ്ത്രീയ സമീപനം കൈവരിക്കാൻ ബോർഡിന് ഇതുവരെ കഴിഞ്ഞില്ല. ഒരുനേരമെങ്കിലും കാപ്പി കുടിക്കാത്തവരും കാപ്പിയെക്കുറിച്ച് ഒന്നുമറിയാത്തവരുമാണ് ബോർഡ് ഭരിക്കുന്നത്. ബോർഡിന്റെ നടത്തിപ്പും മാർക്കറ്റിങ്ങുമെല്ലാം ഇന്ന് പഴഞ്ചൻ രീതിയിൽത്തന്നെ.

ആറാം പഞ്ചവത്സര പദ്ധതിക്കാലത്ത് 1978 മുതൽ 83 വരെ ഓരോ വർഷവും കാപ്പി ഉൽപാദനത്തിന് അഞ്ച് ശതമാനം വർദ്ധനവ് ഉണ്ടാക്കുകയെന്നതാണ് ഗവൺമെന്റ് തീരുമാനം. അതനുസരിച്ച് 34,200 ഹെക്ടർ സ്ഥലത്ത് കാപ്പി കൃഷി വികസിപ്പിക്കാൻ തീരുമാനിച്ചിട്ടുണ്ട്. അതിൽ 12,800 ഹെക്ടർ മാത്രം പാരമ്പര്യമായി കൃഷി നടക്കുന്ന സ്ഥലങ്ങളായ കേരളം, തമിഴ്നാട്, കർണാടക തുടങ്ങിയ മേഖലകളിലാണ്. 21,400 ഹെക്ടർ സ്ഥലത്ത് പുതുതായി കാപ്പിക്കൃഷി നടത്താനുള്ള പദ്ധതിയുണ്ട്. മഹാരാഷ്ട്ര, ആസ്സാം തുടങ്ങിയ സ്ഥലങ്ങളിലാണ് കാപ്പി കൃഷി പുതുതായി ആരംഭിക്കുന്നത്. കാപ്പിയുടെ ഉൽപാദനം ഈ കാലയളവിൽ ഗണ്യമായി വർദ്ധിക്കും. എ.ഡി. 2000 ആകുമ്പോഴേയ്ക്കും ഒരു വർഷത്തിൽ രണ്ടു ലക്ഷം ടൺ കാപ്പി ഉൽപാദിപ്പിക്കണമെന്ന ലക്ഷ്യത്തോടെയാണ് പ്രവർത്തനം ആരംഭിച്ചിട്ടുള്ളത്. അങ്ങനെ വരുമ്പോൾ അത് മാർക്കറ്റിങ്ങ് നടത്താനുള്ള സംവിധാനം ബോർഡ് ആവിഷ്ക്കരിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ കേരളത്തിലെ കൊക്കോവിപ്ലവം പോലെ കാപ്പിവിപ്ലവവും നിമിഷനേരം കൊണ്ട് കാലഹരണപ്പെടും.

*മാതൃഭൂമി ആഴ്ചപ്പതിപ്പ്,*
*1982 ജൂൺ 13-19.*

# ഇതിഹാസം: ഖസാക്കിന്റെ, വേലായുധന്റെ

"ബസ്സുവരാൻ ഇനിയും നേരമുണ്ട്. രവി കട്ടകളെ പതുക്കെ കാലുകൊണ്ടുയർത്തി. നീലനിറത്തിലുള്ള മുഖമുയർത്തി അവൻ മേല്പോട്ടുനോക്കി. ഇണർപ്പുപെട്ടിയ കറുത്തനാക്ക് പുറത്തേക്ക് വെട്ടിച്ചു. പാമ്പിന്റെ പത്തിവിടരുന്നത് രവിയും കൗതുകത്തോടെ കാല്പടത്തിൽ വീണ്ടും വീണ്ടും അവ പതിഞ്ഞു. പത്തി ചുരുക്കി കൗതുകത്തോടെ നോക്കി. വാത്സല്യത്തോടെ രവിയെ നോക്കി അവൻ വീണ്ടും മൺകട്ടകൾക്കിടയിലേക്ക് നുഴഞ്ഞുപോയി. മഴപെയ്യുന്നു. മഴ ഇറങ്ങി. മഴ ചെറുതായി. രവി ചാഞ്ഞുകിടന്നു. അയാൾ ചിരിച്ചു. അനാദിയായ മഴവെള്ളത്തിന്റെ സ്പർശം.... രവി ബസ്സുവരാനായി കാത്തുകിടന്നു."

ഇത് ഖസാക്കിലെ രവിയുടെ കഥ. ഇതിഹാസപുരുഷൻ രവിക്കുപകരം വേലായുധനായിരുന്നെങ്കിലോ? ഇണർപ്പുപൊട്ടിയ കറുത്ത നാക്ക് വെട്ടിച്ചു പാമ്പിന്റെ പത്തി വിടരുന്നത് വേലായുധനും കൗതുകത്തോടെ നോക്കും. വാത്സല്യത്തോടെ വേലായുധന്റെ കാല്പടത്തിൽ വീണ്ടും വീണ്ടും അവ പതിയും. വേലായുധൻ കുനിഞ്ഞിരുന്ന്, കടിച്ചഭാഗം വലിച്ചുകുടിച്ച് വിഷം തുപ്പിക്കളയും. അനാദിയായ മഴവെള്ളത്തിൽ ആ സുന്ദരക്കുട്ടനെ ഒറ്റ കൈകൊണ്ട് തൂക്കിയെടുക്കാൻ പറ്റാത്ത ദുഃഖവുമായി വേലായുധൻ ബേപ്പൂരിനടുത്തുള്ള അരക്കിണറിലേക്ക് ബസ്സു കയറും.

കാലാതീതമെന്ന് നിരൂപകർ പുകഴ്ത്തിയ *ഖസാക്കിന്റെ ഇതിഹാസം* വേലായുധനെന്ന ഇതിഹാസപുരുഷൻ കാലഹരണപ്പെടുത്തിയിരിക്കുന്നു.

*രതിനിർവ്വേദ*ത്തിൽ പാന കടിച്ചു മരിക്കുന്ന രതിചേച്ചിയുടെ ഓർമ്മയുമായി ജയഭാരതി യജ്ഞം കാണാനെത്തി 'വരണുണ്ടേ വരണുണ്ടേ, ജയഭാരതി വരണുണ്ടേ' പത്രങ്ങൾ തലേന്നേ പാട്ടു തുടങ്ങിയിരുന്നു. അതോടെ നീണ്ട ക്യൂ ഒന്നുകൂടി നീണ്ടു. വേലായുധനെ യജ്ഞം തീരുന്നതിനിടയിൽ എന്നെങ്കിലും കാണാം. താരം തെരുവിലിറങ്ങിയ അസുലഭമുഹൂർത്തം ഗ്രഹണം പോലെ എന്നെങ്കിലും ഒരിക്കൽ സംഭവിക്കുന്നതാണ്. ജനം ഒരു രൂപകൊടുത്ത് ജയഭാരതിയെ കാണാൻ ക്യൂ നിന്നു. ജയഭാരതി വന്നു യജ്ഞം കണ്ടു. പത്രത്തിൽ വാർത്തയും വന്നു. ജയഭാരതി വേലായുധനെ കണ്ട വാർത്ത വായിച്ച് ഒരാൾ സ്വയം ചോദിച്ചു. ആര് ആരെയാണ് കണ്ണാടിക്കൂട്ടിലൂടെ കൺകുളിർക്കെ കണ്ടത്? ജയഭാരതി വേലായുധനേയോ? വേലായുധൻ ജയഭാരതിയേയോ? പുറത്തു ടിക്കറ്റിനു തിരക്കുകൂട്ടുന്ന ജനത്തിന്റെ സ്ഥിതിയോ? നാഗാരാധനയ്ക്ക് പേരുകേട്ട കേരളീയരുടെ താരാരാധന കണ്ട് കണ്ണാടിക്കൂട്ടിലെ പാമ്പുകൾ പോലും പത്തി താഴ്ത്തിയിരിക്കുന്നു.

സർപ്പയജ്ഞം ഇങ്ങനെ പോരാ അത് ഇന്ത്യനൈസ് ചെയ്യണം എന്നായിരുന്നു ഒരു കാണിയുടെ വിമർശനം. വലിയൊരു കണ്ണാടിക്കൂട്. അതിൽ പൂഴിമണലിനുപകരം പുൽത്തകിടി. വന്മരങ്ങളെ ഇഫക്ട് ചെയ്യുന്ന ചെടികൾകൊണ്ട് കൂട്ടിൽ ഒരു കാടിന്റെ പ്രതീതിയുണ്ടാക്കണം. പാമ്പുകൾക്കു കുളിക്കാനും കുടിക്കാനും തെളിനീരുറവുകൾ വേണം. പാമ്പുകൾക്ക് മാളമുണ്ടായിരുന്നാലും കുഴപ്പമില്ല. പക്ഷെ മനുഷ്യപുത്രനായ വേലായുധന് തലചായ്ക്കാൻ ഇപ്പോഴുള്ളതു

പോലെ ചാരുകസേര പാടില്ല. ബൂട്ടും കോട്ടും അഴിച്ചുമാറ്റണം. കാവി ഉടുക്കണം. ക്ഷീണിക്കുമ്പോൾ വേലായുധന് പാമ്പുകളൊത്ത് പുൽത്തകിടിയിൽ മയങ്ങാം. യജ്ഞകാലത്ത് തന്റെ ചിത്രങ്ങൾ നിറഞ്ഞ വൃത്താന്തപത്രം പോലും വേലായുധൻ ആസ്വദിക്കരുത്. ഇതുകൊണ്ടുമാത്രം ഭാരതവൽക്കരണം പൂർണമാവുന്നില്ല. യജ്ഞസ്ഥലം ഇന്നത്തേതുപോലെ തുറന്ന മൈതാനമായിരിക്കരുത്. ക്ഷേത്ര പറമ്പുപോലുള്ള പുണ്യസ്ഥലമാകണം. ഇപ്പോൾ കണ്ണാടിക്കൂട്ടിലെ പൂഴിമണലിൽ തൊലിയുറഞ്ഞു വ്രണമൊലിക്കുന്ന പാമ്പുകളെക്കുറിച്ച് ആരും വേവലാതിപ്പെടാത്തതെന്താണ്? വന്യമൃഗ ഇഴജന്തു സംരക്ഷണപ്രവർത്തകരൊന്നും ഇത് കാണുന്നില്ലേ? ഈ രീതിയിൽ എഴുപത്തിരണ്ടല്ല എഴുനൂറു ദിവസം സഹവാസം നടത്തിയാലും വേലായുധന്റെ പേര് മറ്റേ പുസ്തകത്തിലെഴുതാനിടയില്ല. മാനമായും നീതിയുക്തമായും പ്രവർത്തിക്കുന്നില്ലെങ്കിൽ സർപ്പയജ്ഞവും ലീഗ് ഓഫ് നേഷൻസിനെപോലെ ഒരു തികഞ്ഞ പരാജയമായിരിക്കും. അയാൾ പത്താം തരത്തിലെ ചരിത്രപാഠം ഉദ്ധരിച്ചു.

കോഴി വളർത്തലിനും ആടുവളർത്തലിനും ബാങ്കുകളിൽ നിന്നും ലോൺ കിട്ടാറുണ്ട്. ഇനി പാമ്പു വളർത്തലിനും ബേങ്കുകാർ ലോൺ അനുവദിക്കുമോ? യജ്ഞം കണ്ട ഒരു നാട്ടുകാരന്റെ സംശയം. ബാങ്കുകാർ ടിക്കറ്റ് വില്പന ഏറ്റെടുത്ത അന്നായിരുന്നു അയാൾ യജ്ഞം കാണാനെത്തിയത്. ഇഞ്ചികൃഷിയുടേയും പുഞ്ചകൃഷിയുടെയും പേരിൽ വിവിധ ബാങ്കുകളിൽ നിന്നായി നേരത്തെ കടമെടുത്തിട്ടുണ്ട്. പാമ്പ്കൃഷിക്ക് പുതിയൊരു സ്കീമുണ്ടെങ്കിൽ ഒരപേക്ഷ നൽകാമായിരുന്നു. മൂന്നാമത്തെ മകളെ കെട്ടിച്ചയക്കാനുള്ള സമയവുമായി. ബേങ്കുകാർ പരിശോധനക്കെത്തിയാൽ താഴത്തെ വയലിൽനിന്നും രണ്ട് നീർക്കോലികളെ പിടിച്ചു കൂട്ടിലാക്കി കാണിച്ചുകൊടുക്കാം.

*മാതൃഭൂമി വാരാന്തപ്പതിപ്പ്,*
***1980 സപ്തംബർ 21.***

# അന്തിക്കാട് എന്തു നടന്നു?

സി.പി.ഐ.എം.എല്ലിന്റെ പരിപൂർണ്ണ നിയന്ത്രണത്തിലുള്ള ഒരു സംഘടനയാണ് ജനകീയ സാംസ്കാരിക വേദി. ആഗസ്റ്റ് 28, 29, 30 തീയതികളിൽ തൃശൂർ ജില്ലയിലെ ഒരുൾനാടൻ ഗ്രാമമായ അന്തിക്കാടു വെച്ച് സാംസ്കാരിക വേദി സംസ്ഥാനതലത്തിൽ ഒരു കൺവെൻഷൻ നടത്തി. ഇതു വരെ അങ്ങിങ്ങായി ചിതറിക്കിടന്നിരുന്ന സാംസ്കാരിക വേദി പ്രവർത്തകരെ ഒരു കേന്ദ്രീകൃത നേതൃത്വത്തിനു കീഴിൽ കൊണ്ടുവരികയെന്നതായിരുന്നു കൺവെൻഷന്റെ പ്രധാന ഉദ്ദേശ്യം. കവിയൂർ ബാലൻ സെക്രട്ടറിയായി ഒരു ഒൻപതംഗ കമ്മറ്റിയും സംസ്ഥാനതലത്തിൽ രൂപീകരിച്ചു. പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ ജില്ലാതലത്തിൽ ഓരോ പേരെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

'നൂറ്റാണ്ടുകളായി ചൂഷകവർഗ്ഗം ഊറ്റിക്കളഞ്ഞ ജനങ്ങളുടെ കലാസംസ്കാരങ്ങളുടെ ചൈതന്യം മുഴുവൻ സംസ്കാരത്തിന്റെയും സൗന്ദര്യത്തിന്റെയും യഥാർത്ഥ ഉടമകളായ അധ്വാനിക്കുന്നവർക്കു തന്നെ തിരിച്ചുനല്കാനും' മുതലാളിത്ത കലക്കും സാംസ്കാരിക ജീർണതക്കും മറ്റെല്ലാവിധ അടിച്ചമർത്തലുകൾക്കുമെതിരെ പുതിയൊരു നീതിബോധം ഉയർത്താനുമുള്ള പ്രഖ്യാപനത്തോടെയാണ് കൺവെൻഷൻ ആരംഭിച്ചത്. വരാനിരിക്കുന്ന അവരുടെ ലഘുലേഖകളിൽ ചരിത്രപ്രധാനമെന്നാണ് കൺവെൻഷൻ വിവരിക്കപ്പെടുന്നത്.

ഒളിവിൽ കഴിയുന്ന സി.പി.ഐ.എം.എല്ലിന്റെ സംസ്ഥാന സെക്രട്ടറി കെ. വേണുവടക്കം ഉന്നതരായ നേതാക്കൾ ഈ മൂന്നു ദിവസവും അന്തിക്കാട്ട് കേമ്പു ചെയ്തു. കൺവെൻഷന്റെ മൂന്നാം ദിവസം അതിരാവിലെ കെ. വേണുവിന്റെ സന്ദേശം ടേപ്റിക്കാർഡറിൽ രേഖപ്പെടുത്തി സാംസ്കാരിക വേദി പ്രവർത്തകരെ കേൾപ്പിച്ചു. ജനങ്ങളുടെ മുഴുവൻ വിമോചന സ്വപ്നത്തിന്റെ സാക്ഷാത്കാരത്തിനു വേണ്ടിയുള്ള സമരത്തിന്റെ തീപന്തമായി മാറാൻ വേണു ഓരോ സാംസ്കാരിക വേദി പ്രവർത്തകനെയും ആഹ്വാനം ചെയ്തു. കൺവെൻഷനിൽ ആദ്യ ദിവസം നടന്ന പ്രസംഗങ്ങളും അവിടെ അടുത്തെവിടെയോ നിന്ന് കാക്ക കരയുന്ന ശബ്ദവും ടേപ്പ് റിക്കോർഡറിൽ പതിഞ്ഞിരുന്നു.

ആഗസ്റ്റ് 28-ാം തീയതി ഉച്ചയോടു കൂടിയാണ് കൺവെൻഷൻ ആരംഭിച്ചത്. തോളിൽ തൂങ്ങുന്ന സഞ്ചിയുമായി താടിയും മുടിയും നീട്ടിയ ചെറുപ്പക്കാർ അന്ന് അതിരാവിലെ തന്നെ അന്തിക്കാട്ടങ്ങാടിയിൽ ബസ്സിറങ്ങാൻ തുടങ്ങിയിരുന്നു. പശ്ചിമബംഗാൾ, കർണ്ണാടക, തമിഴ്നാട് എന്നീ സംസ്ഥാനങ്ങളിൽ നിന്നും പന്ത്രണ്ടോളം പ്രതിനിധികൾ കൺവെൻഷനിൽ പങ്കെടുത്തു. കേരളത്തിലെ സാംസ്കാരിക വേദി പ്രവർത്തകരും വിദ്യാർത്ഥിപ്രതിനിധികളുമടക്കം 231 പേർ കൺവെൻഷനിൽ പങ്കെടുക്കുകയുണ്ടായി. ഇവരിൽ 6 പേർ സ്ത്രീകളായിരുന്നു. ആദ്യ ദിവസം സാംസ്കാരിക വേദിയുടെ പ്രവർത്തന റിപ്പോർട്ട് സിവിക് ചന്ദ്രൻ അവതരിപ്പിച്ചു. കെ. രാജീവൻ, മൊകേരി രാമചന്ദ്രൻ, കവിയൂർ ബാലൻ എന്നിവരാണ് മൂന്ന് ദിവസവും ചർച്ച നയിച്ചിരുന്നത്. റിപ്പോർട്ടിന്റെ യഥാർത്ഥസ്വഭാവത്തെ പലരും ചോദ്യം ചെയ്തിരുന്നു. എന്നാൽ അവതാരകൻ ജാമ്യത്തിലിറ

ങ്ങിയ വ്യക്തിയാണെന്നും എന്നും പൊലീസ് സ്റ്റേഷനിൽ പോയി ഒപ്പിടേണ്ട വ്യക്തിയാണെന്നും എന്നും പൊലീസ് സ്റ്റേഷനിൽ പോയി ഒപ്പിടേണ്ട സാഹചര്യത്തിൽ അദ്ദേഹം തയ്യാറാക്കിയ റിപ്പോർട്ടിലെ പോരായ്മകൾ പൊക്കിപ്പിടിക്കുന്നത് ശരിയല്ലെന്നും ചിലർ അഭിപ്രായപ്പെട്ടു. കവി സച്ചിദാനന്ദന്റെ കൂടെ ഈയിടെ സിവിക് ചന്ദ്രനെയും പൊലീസ് അറസ്റ്റ് ചെയ്തിരുന്നു. ജില്ല തിരിച്ചുള്ള ഗ്രൂപ്പ് ചർച്ചകളും നിത്യേനയുണ്ടായി. എല്ലാ ദിവസവും ചർച്ചയുടെ അവസാനത്തിൽ പൊതു സമ്മേളനവും നടന്നു. ആദ്യ ദിവസത്തെ പൊതു സമ്മേളനത്തിൽ സമകാലിക രാഷ്ട്രീയ പ്രശ്നങ്ങളെക്കുറിച്ച് പി. കെ. ബാലകൃഷ്ണൻ സംസാരിച്ചു. ജനങ്ങളുടെ സംശയങ്ങൾക്ക് മറുപടി പറയുന്നതും പൊതുസമ്മേളനത്തിന്റെ ഭാഗമായിരുന്നു. നമ്മുടെ പൊതുശത്രുക്കൾ ആർ. എസ്. എസ്സുകാരല്ലെ? എന്നതായിരുന്നു കേൾവിക്കാരിൽ ഒരാളുടെ ചോദ്യം. പൊതുസമ്മേളനത്തിനു ശേഷം വയനാട് സാംസ്കാരിക വേദിയുടെ *നാട്ടുഗദ്ദിക* നാടകവും ഉണ്ടായിരുന്നു.

സമ്മേളനസ്ഥലമായ അന്തിക്കാട് ഹൈസ്കൂളിലേക്ക് തിരഞ്ഞെടുത്ത സാംസ്കാരിക പ്രവർത്തകരെയല്ലാതെ മറ്റാരെയും പ്രവേശിപ്പിച്ചിരുന്നില്ല. പൂട്ടിയിട്ട ഗെയ്റ്റിന് കാവൽക്കാരുമുണ്ടായിരുന്നു. സംസ്ഥാനതലത്തിൽ അറിയപ്പെടുന്ന പ്രവർത്തകരുടെ സമ്മതപത്രത്തോടെയായിരുന്നു പ്രതിനിധികളുടെ രജിസ്ട്രേഷൻ. സമ്മതപത്രം കിട്ടാതെ പലർക്കും തിരിച്ചു പോകേണ്ടതായും വന്നിട്ടുണ്ട്. പൊതുസമ്മേളനം നടക്കുമ്പോൾ മാത്രമാണ് അടച്ചിട്ട ഗെയ്റ്റ് തുറന്നത്. ആദ്യ ദിവസം പൊതുസമ്മേളനത്തിൽ അത്രയൊന്നും പേർ പങ്കെടുത്തിരുന്നില്ല. എന്തുകൊണ്ടോ ജനങ്ങൾക്ക് സമ്മേളനസ്ഥലത്തേക്ക് ചെല്ലാനൊരു പേടി. പലരും പ്രവേശനകവാടം വരെ ചെന്ന് എത്തി നോക്കി തിരിച്ചു പോന്നു. ആദ്യ ദിവസം കഴിഞ്ഞപ്പോൾ ഭയം പതുക്കെ നീങ്ങിക്കഴിഞ്ഞിരുന്നു. നാടകത്തിനു ശേഷം സാംസ്കാരിക പ്രവർത്തകർ വിളിക്കുന്ന മുദ്രാവാക്യവും ചിലർ ഏറ്റു വിളിച്ചു. 'നക്സൽ ബാരി സിന്ദാബാദ്' എന്നു മാത്രം ആരും വിളിച്ചില്ല. നാടകം കണ്ടു തിരിച്ചു പോകുന്നവരെ പൊലീസ് ഭീഷണിപ്പെടുത്തിയിരുന്നുവെന്ന് സാംസ്കാരിക വേദി പ്രവർത്തകർ പിന്നീട് ആരോപിക്കുകയുണ്ടായി. പിറ്റേന്ന് നാടകം കാണാൻ ജനങ്ങൾ ഒത്തു കൂടിയത് ഈ ഭീഷണി മൂലമായിരുന്നെന്നും അവർ അവകാശപ്പെട്ടു. സാംസ്കാരിക പ്രവർത്തകർക്കു വേണ്ടി ഇങ്ങനെയൊരു 'നല്ല കാര്യം' പൊലീസ് ചെയ്തിരുന്നോ? ഇല്ലെന്നാണ് പൊലീസ് വൃത്തങ്ങൾ സൂചിപ്പിച്ചത്. ഞങ്ങളാരെയും ഭീഷണിപ്പെടുത്തിയില്ല. സമ്മേളനസ്ഥലത്തേക്ക് തിരിഞ്ഞുനോക്കിയതേയില്ല. പുലർച്ചെ മൂന്നു മണിക്ക് അന്തിക്കാട്ടങ്ങാടിയിൽ ചുറ്റിയടിക്കുന്ന ഒരു ചെറുപ്പക്കാരനെ വിളിച്ച് ചോദ്യം ചെയ്തു. അസമയത്ത് അങ്ങാടിയിൽ കണ്ടതുകൊണ്ട് മാത്രം ചോദിച്ചതാണ്. സമ്മേളനത്തിന് വന്നതാണെന്നായിരുന്നു മറുപടി. പിന്നെ അയാളെ വെറുതെ വിടുകയും ചെയ്തു. ഈ സംഭവമായിരിക്കാം അവരെ പ്രകോപിപ്പിച്ചത്. 'ഒറ്റ പൊലീസുകാരനും അങ്ങോട്ട് ചെല്ലുന്നത് കണ്ടിട്ടേയില്ല.' സ്കൂളിനടുത്ത് താമസിക്കുന്ന ഒരു കാരണവരും പറഞ്ഞു. എന്നാൽ കാക്കിയുടുപ്പിട്ടവർ മാത്രമെ അയാളുടെ അറിവിൽ പൊലീസുകാരായുള്ളു. 'കാക്കിക്കുള്ളിലെ മൃഗങ്ങളെ, ഞങ്ങൾ നിങ്ങൾക്കെതിരല്ല.' വിപ്ലവം നിങ്ങൾക്കെതിരാണ്. സാംസ്കാരിക വേദി പ്രവർത്തകർ മുഴക്കിയ മുദ്രാവാക്യം

പൊലീസുകാരനും അയവിറക്കി. ഇത്രമാത്രം പ്രകോപിതരാകാൻ ഞങ്ങൾ ഈ 'സാഹിത്യകാരന്മാരെ' എന്തു ചെയ്തു. അയാൾ ചോദിച്ചു?

പൊലീസ് സംഭവസ്ഥലത്തു തിരിഞ്ഞുനോക്കിയില്ലെന്നു പറയുന്നത് ശരിയല്ല. തിരിഞ്ഞും മറിഞ്ഞും ഒളിഞ്ഞും പൊലീസ് രംഗത്തെത്തിയിരുന്നു. സർഗ്ഗാത്മകതയെക്കുറിച്ച് നടന്ന മാർക്സിസ്റ്റ് ലെനിനിസ്റ്റ് വിലയിരുത്തലുകൾ അവർക്ക് ദഹിച്ചില്ലെന്നതേയുള്ളു. സമ്മേളനഹാളിൽ നേതാക്കൾ പ്രസംഗിക്കുമ്പോൾ പേരു പറയാതിരുന്നതു കൊണ്ട് പൊലീസുകാർക്ക് പ്രസംഗം ആരുടെതാണെന്ന് തിരിച്ചറിയാൻ കഴിഞ്ഞില്ല. അതുകൊണ്ട് അധികാരികൾക്കു നൽകാൻ അവർ ഊഹം കൊണ്ട് കഷായം വച്ചു. സമ്മേളനഹാളിൽ ഒരു ദിവസം കേമറയും കൺചിമ്മി. സാംസ്കാരികവേദിയുടെ പ്രസിദ്ധീകരണം പുറത്തിറക്കുന്ന സമയമായിരുന്നു അത്. സാംസ്കാരികവേദി പ്രവർത്തകരുടെ അനുമതിയോടെ തന്നെയാണ് ചിത്രങ്ങളെടുത്തത്. ഇയാളെ പിന്നീട് പൊലീസ് സ്റ്റേഷനിലേക്ക് വിളിച്ചിരുന്നു. പൊലീസ് ചിത്രത്തിന്റെ നെഗറ്റീവ് ആവശ്യപ്പെട്ടെന്നും അയാൾ പറഞ്ഞു. എല്ലാവരും കൊട്ടിഘോഷിച്ചിരുന്നതുപോലെ ഇതത്ര ഭീകരപ്രവർത്തനമാണെന്നൊന്നും എനിക്ക് തോന്നിയിട്ടില്ല. ഒരാൾ ഫോട്ടോ എടുക്കാൻ വിളിച്ചു. അതെന്റെ തൊഴിലും കൂടിയാണല്ലോ. ഇതുപോലെ പല കോൺഫറൻസുകളിലും ഞാൻ ഫോട്ടോ എടുക്കാൻ ചെന്നിട്ടുണ്ട്. ഞാൻ പഠിച്ച സ്ക്കൂളും കൂടിയായിരുന്നു സമ്മേളനം നടന്ന അന്തിക്കാട്ട് ഹൈസ്ക്കൂൾ, അയാൾ പറഞ്ഞു.

അന്തിക്കാട് ഹൈസ്ക്കൂൾ അവിടെയുള്ള അധ്യാപകരുടെ മാനേജ്മെന്റിൻ കീഴിലാണ്. സാസ്കാരികവേദിയുടെ കൺവെൻഷന് സ്ക്കൂളനുവദിച്ചതിനെ പറ്റി ഹെഡ്മാസ്റ്റർ പറയുന്നു. സ്ക്കൂളനുവദിക്കാൻ എനിക്ക് അത്രയൊന്നും ആലോചിക്കേണ്ടിവന്നില്ല. ഇവിടെ എന്താണുണ്ടായത്? സർക്കാർ നിരോധിച്ച ഒരു സംഘടനയുടെ സമ്മേളനമായിരുന്നോ ഇവിടെ നടന്നത്? പല സംഘടനകൾക്കും ഇതിനുമുമ്പ് ഇത്തരം ആവശ്യങ്ങൾക്ക് സ്ക്കൂൾ അനുവദിച്ചുകൊടുത്തിട്ടുണ്ട്. സ്ക്കൂളിലെ ഫർണിച്ചർ കേടുവരുത്തിയോ എന്നതാണ് പിന്നത്തെ പ്രശ്നം. ഒരു ബഞ്ചിന്റെ കാലുപോലും ഈ സമ്മേളനം കൊണ്ട് ഇവിടെ ഊരിപ്പോയിട്ടില്ല.

സാസ്കാരികവേദിയുടെ സമ്മേളനം അന്തിക്കാട്ടെ ജനങ്ങളിലും ഈയൊരു വികാരമേ ഉണ്ടാക്കിയുള്ളു. സാധാരണ രാഷ്ട്രീയപാർട്ടികൾ നടത്തുന്നതുപോലൊരു കോൺഫറൻസ്. അതിലുപരി ചിലർക്കെല്ലാം അതൊരു കൗതുകവും. വിപ്ലവഗാനങ്ങളും പാടി അങ്ങാടിയിൽ നീങ്ങുന്ന ചെറുപ്പക്കാർ, കൈകൊട്ടിപ്പാട്ടുകളോടെ വീടുകളിൽ സംഭാവനക്കു ചെല്ലുന്നവർ. പിന്നെ അതുവരെ കണ്ടിട്ടില്ലാത്ത ചില നാടകങ്ങളും. തന്റെ വീട്ടിൽ പിരിവിനെത്താത്തതിനും ഒരു കാരണവർ സാംസ്കാരികവേദി പ്രവർത്തകർക്കെതിരെ പ്രതിഷേധം പ്രകടിപ്പിച്ചു. ഉള്ളവന്റെ വീട് നോക്കിയാണവർ പിരിവിന് ചെന്നത്. ഉള്ളവന്റെ കൈയിൽനിന്നും വാങ്ങി അവനെതിരെ ഉപയോഗിക്കുകയെന്ന ഈ തന്ത്രം കാരണവർക്കുണ്ടോ മനസ്സിലാവുന്നു?

കൺവെൻഷന്റെ രണ്ടാം ദിവസവും ചർച്ച തുടർന്നു. വിശ്രമവേളകളിൽ പ്രവർത്തകർ തെരുവിലിറങ്ങി പ്രഭാഷണങ്ങളും കവിത ചൊല്ലലും നടത്തി.

സാംസ്കാരികവേദിയിൽ പ്രവർത്തിക്കുന്ന ഒരു സിനിമാനടൻ ജനങ്ങളുടെ ശ്രദ്ധയാകർഷിച്ചു. രണ്ടാം ദിവസത്തെ പൊതു സമ്മേളനത്തിൽ 'നാം എന്തുകൊണ്ട് കമ്മ്യൂണിസ്റ്റുകാരാകുന്നു' എന്നതായിരുന്നു പ്രസംഗം. തുടർന്ന് അന്തിക്കാട് സാംസ്കാരികവേദിയുടെ തെരുവുനാടകവും അരങ്ങേറി. മൂന്നാം ദിവസത്തെ സൗഹൃദസമ്മേളനത്തിൽ വരുമെന്നു പറഞ്ഞതിൽ പ്രമുഖരായ രണ്ടു പേർ വന്നില്ല. കടമ്മനിട്ടയും അയ്യപ്പപ്പണിക്കരും. സച്ചിദാനന്ദൻ, പവിത്രൻ, ബാലചന്ദ്രൻ ചുള്ളിക്കാട്,  ബി. രാജീവൻ, കോവിലൻ, സുരാസു തുടങ്ങിവർ അന്ന് പ്രസംഗിച്ചു. *സ്പാർട്ടക്കസ്* എന്ന നാടകവും ഉണ്ടായി. 'സർഗ്ഗാത്മകതയും സ്വാതന്ത്ര്യവു'മെന്ന പ്രബന്ധം മധുമാസ്റ്റർ സമ്മേളനത്തിൽ അവതരിപ്പിച്ചു.

രാഷ്ട്രീയകക്ഷികളിൽ സി.പി.ഐ.ക്കാണ് അന്തിക്കാട് കൂടുതലും ജനപിന്തുണ. അന്തിക്കാട്ടെ ചെത്തുതൊഴിലാളികൾ വർഷങ്ങൾക്കുമുമ്പ് നടത്തിയ ഐതിഹാസികസമരത്തിന്റെ പ്രാതിനിധ്യം ആ പാർട്ടിക്ക് അവിടെയുണ്ട്. ഒരു വിമോചനസ്വപ്നത്തിന്റെ സാക്ഷാത്കാരത്തിന് അന്തിക്കാട്ടു സമ്മേളിച്ച സാംസ്കാരികപ്രവർത്തകരെ രാഷ്ട്രീയമായിത്തന്നെ നേരിട്ട പാർട്ടിയും സി.പി.ഐ. തന്നെയായിരുന്നു. സി.പി.ഐയുടെ യുവജനസംഘടന അന്തിക്കാട്ടങ്ങാടിയെ പോസ്റ്ററുകൾക്കൊണ്ടു നിറച്ചു. മാവോയിസം മാർക്സിസമല്ലെന്നും നിരാശ ബാധിച്ചവരുടെ ആത്മഹത്യാപരമായ എടുത്തുചാട്ടമാണ് നക്സലിസമെന്നും അവരുടെ പോസ്റ്ററുകൾ പറയുന്നു. സി.പി.ഐ എമ്മിന്റെ ചുകപ്പൻ അഭിവാദ്യങ്ങൾക്കിടയിൽ അതേ നിറത്തിലും രൂപത്തിലും സി.പി.ഐ.യുടെ പോസ്റ്ററുകളും നിറഞ്ഞു നിന്നു. ലെനിനും സ്റ്റാലിനുമൊക്കെ രണ്ടിലുമുണ്ടായിരുന്നു. സമ്മേളനത്തിനെത്തിയവരിൽ പോലീസുകാരെ എന്ന പോലെ സാമാന്യജനത്തിന് ഈ പോസ്റ്ററുകളേയും വകതിരിച്ചറിയാൻ പ്രയാസംനേരിട്ടു.

മാർക്സിസ്റ്റ് പാർട്ടി സമ്മേളനത്തെ അവഗണിക്കുകയാണ് ചെയ്തത്. അവരാരും അങ്ങോട്ട് ചെന്നില്ല. മാർക്സിനെ ഉദ്ധരിച്ച് ഒരു പോസ്റ്റർയുദ്ധം നടത്താൻ അന്തിക്കാട്ടെ മാർക്സിസ്റ്റ് ഘടകം തയ്യാറായില്ല. ഇങ്ങനെയൊരു സമ്മേളനം നടക്കുന്നുണ്ടെന്നതുതന്നെ അവർ വിസ്മരിച്ചുകളഞ്ഞു.

സാംസ്കാരികവേദി പ്രവർത്തകരിൽ ഭൂരിപക്ഷവും സി.പി.ഐ.എം.എല്ലിന്റെ പ്രത്യയശാസ്ത്രം ഹൃദയത്തിലലിയിച്ചു ചേർത്തവരല്ല. നിന്ദിതരും പീഡിതരുമായ അവർ ശുദ്ധകാല്പനികരും കൂടിയാണെന്നു നേതൃത്വത്തിനറിയാം. ഈ ബോധമാണ് സമ്മേളനഹാളിലേക്ക് പ്രതിനിധികളെ തെരഞ്ഞെടുത്തതിൽ ഒരു ചെറിയ ശ്രദ്ധ സംഘാടകരിൽ നിന്നുണ്ടായത്.

അന്തിക്കാട്ടങ്ങാടിക്ക് ചുറ്റുമുള്ള പുരുഷന്മാരെല്ലാം എന്നും സാംസ്കാരികവേദിയുടെ നാടകങ്ങൾ കാണാനെത്തിയിരുന്നു. കോഴിക്കോട് സാംസ്കാരികവേദിയുടെ *സ്പാർട്ടക്കസ്* ആയിരുന്നു അധികം പേരും നല്ല നാടകമായിട്ട് എടുത്തു പറഞ്ഞത്.

*മാതൃഭൂമി വാരാന്തപ്പതിപ്പ്,*
*1980 സപ്തംബർ 21*

# ഇവരെ ചൊല്ലി അഭിമാനമോ സഹതാപമോ?

**ഇന്ത്യൻ ദേശീയതയുടെ കത്തിക്കാളുന്ന രൂപങ്ങളായി കുറെ മനുഷ്യർ ഈ കോഴിക്കോട്ടുണ്ടായിരുന്നു. നാട്ടിന്നു വേണ്ടി സമരകാഹളം മുഴക്കി അവർ എവിടെയെല്ലാമോ അലഞ്ഞു. അവർക്ക് വിശ്രമിക്കാനൽപമെങ്കിലും അവസരമുണ്ടായത് ബ്രിട്ടീഷുകാരന്റെ ജയിലിനകത്തായിരുന്നു. അപ്പോഴും അവർ മന്ത്രിച്ചുകൊണ്ടേയിരുന്നു. സ്വാതന്ത്ര്യം ജീവനേക്കാൾ വിലപ്പെട്ടതാണ്.**

ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് ആരംഭിച്ച് കാൽ നൂറ്റാണ്ടു കഴിഞ്ഞാണ് കോഴിക്കോട് ആസ്ഥാനമായി മലബാറിൽ ജില്ലാ കോൺഗ്രസ്സ് കമ്മിറ്റി നിലവിൽ വരുന്നത്. കോഴിക്കോട് ദേശീയതയ്ക്ക് വളക്കൂറുള്ള മണ്ണായിരുന്നു. പടർന്നു പന്തലിക്കാൻ ഏറെക്കാലം വേണ്ടി വന്നില്ല. അക്കാലത്ത് മനസ്സും ശരീരവും പൂർണ്ണമായും രാഷ്ട്രത്തിന്നർപ്പിച്ച് കോൺഗ്രസ്സ് പ്രവർത്തനം നടത്തുകയും മരണത്തിനുപോലും വഴങ്ങാത്ത ആവേശമായി പ്രസ്ഥാനത്തെ കാണുകയും ചെയ്ത കുറേപ്പേർ ഇന്നും കോഴിക്കോട്ടും ചുറ്റുപാടിലുമായി ജീവിച്ചിരിപ്പുണ്ട്. സ്വാതന്ത്ര്യം ലഭിച്ചു. അന്നത്തെ ത്യാഗങ്ങളുടെയും യാതനകളുടെയും നേട്ടമായി എടുത്തു പറയാൻ ഒന്നേയുള്ളു. അവരുടെ ഇന്നും തളരാത്ത മനസ്സ്. അതല്ലാതെ മറ്റൊന്നുമില്ല.

തിരക്കേറിയ നഗരത്തിലൂടെ ചില നേരങ്ങളിൽ അവർ പതുക്കെ നടന്നു നീങ്ങുന്നതു കാണാം. ഇന്നും നാടിനെ ബാധിക്കുന്ന പ്രശ്നങ്ങളെത്തുമ്പോൾ പൊതുവേദിയിൽ ആരുടെയും കൈ പിടിക്കാതെ അവർ കയറി എത്തുന്നു. അവരുടെ ഊന്നുവടിയുടെ ശബ്ദം ഇപ്പോഴും നമ്മെ ഓർമ്മിപ്പിക്കുന്നത് നാട്ടിന്റെ ഭദ്രതയാണ്, ഐക്യമാണ്. 'ജയ് ഭാരത്' അല്ലാതെ മറ്റൊരു മുദ്രാവാക്യത്തിന്നും അവരുടെ മനസ്സിനെ കീഴടക്കാനായിട്ടില്ല.

കോൺഗ്രസ്സിന്റെ ജന്മശതാബ്ദി ആഘോഷങ്ങളുടെ സംസ്ഥാനതല ഉദ്ഘാടനം കോഴിക്കോട് നടക്കുകയാണ്. ജീവിതത്തിന്റെ നല്ല നാളുകൾ ദേശീയതയുടെ ആളുന്ന തീയിലേക്ക് വലിച്ചെറിഞ്ഞവരെ, എല്ലാ യാതനകളുടെയും അവസാനം സ്വാതന്ത്ര്യം നിങ്ങളെങ്ങിനെ അനുഭവിക്കുന്നു? മഹത്തായ കോൺഗ്രസ്സ് പ്രസ്ഥാനത്തിന്റെ ചരിത്രഗതിയെ നിങ്ങൾ എങ്ങിനെ നോക്കിക്കാണുന്നു?

ഈ ചോദ്യവുമായാണ് അവരെ കാണാൻ ചെന്നത്. ജനാബ് ഇ. മൊയ്തു മൗലവിക്കിപ്പോൾ 95 വയസ്സു കഴിഞ്ഞു. അസ്വസ്ഥനാണ്. ചില നേരങ്ങളിൽ അത് പ്രായം മറന്നുള്ള പൊട്ടിത്തെറിയായി മാറുകയും ചെയ്യുന്നു.

ഇപ്പോഴുള്ള കോൺഗ്രസ് നാമമാത്ര കോൺഗ്രസ്സാണ്. മൊയ്തു മൗലവി പറയുന്നു. മെമ്പർഷിപ്പില്ല. 1969-ൽ കോൺഗ്രസ്സ് പിളർന്നപ്പോൾ നിജലിംഗപ്പയുടെ കോൺഗ്രസ്സ് ആയിരുന്നു. കുറെ ചെന്നപ്പോഴാണ് അത് പന്തിയല്ലെന്ന് ബോധ്യമായത്. വിവരം ഇന്നത്തെ മുഖ്യമന്ത്രി കരുണാകരനെ അറിയിച്ചു. അദ്ദേഹവും അടിയോടിയും വന്നു. ഒരു രൂപ കൊടുത്ത് അന്നു കോൺഗ്രസ്സിൽ അംഗ

മായി. പിന്നെ ഇതുവരെ ആരും എന്റെടുത്ത് വന്നിട്ടില്ല. അന്വേഷണത്തിൽ ഇപ്പോൾ ആർക്കും മെമ്പർഷിപ്പില്ലെന്നും മനസ്സിലായി. രണ്ടു വർഷം മുമ്പ് മഞ്ചേരിയിൽ മാധവൻ നായരുടെ ചരമദിനം കൊണ്ടാടുന്ന യോഗത്തിൽ കെ.പി.സി.സി. പ്രസിഡണ്ടിനോടു തുറന്നു പറഞ്ഞു, ഈ പോക്ക് ശരിയല്ലെന്ന്. ഒക്കെ ശരിയാകുമെന്ന്, അദ്ദേഹം മറുപടിയും തന്നു. ഇപ്പോഴും ഒന്നു നേരെയായില്ല.

വാക്കുകൾ വേദനയായി മാറുകയായിരുന്നു. ചരിത്രം തിരുത്തിയ മനുഷ്യന് സമ്മാനമായി കിട്ടിയത് വേദന മാത്രമോ? മൊയ്തു മൗലവി പോയകാലം അയവിറക്കുന്നു. ഞങ്ങളെല്ലാം കോൺഗ്രസ്സിൽ പ്രവർത്തിക്കുന്ന കാലത്ത് ഭക്ഷണത്തിനും ഉറക്കത്തിനും ഒരു ചിട്ടയും ഉണ്ടായിരുന്നില്ല. പ്രസ്ഥാനത്തിന്റെ ചിട്ടയിലും അച്ചടക്കത്തിലും മാത്രം ഒതുങ്ങിയ ജീവിതമായിരുന്നു അത്. ഇന്ന് പ്രസ്ഥാനത്തിനല്ല ചിട്ട. ഭക്ഷണം കഴിക്കുന്നതിലും ഉറങ്ങുന്നതിലും മാത്രമാണ് കോൺഗ്രസ്സുകാർ ചിട്ടയുള്ളവരാകുന്നത്. എയർകണ്ടീഷൻ മുറിയിലല്ലാതെ ഇന്ന് കോൺഗ്രസ്സുകാരന് ഉറക്കം വരില്ല. കോൺഗ്രസ്സിന്റെ പദവി താഴ്ന്നുപോയിരിക്കയാണ്.

യൗവന കാലത്തിന്റെ പ്രാരംഭദശയിൽ തന്നെ ഞാൻ ഒരു കോൺഗ്രസ്സുകാരനായി. കോഴിക്കോട്ടായിരുന്നു പ്രവർത്തനരംഗം. നേതൃത്വം ഏറ്റെടുക്കുന്നതോടുകൂടി കോൺഗ്രസ്സ് ഒരു സമരവീര്യമുള്ള സംഘടനയായി. ഗാന്ധിയുടെ ചിന്തകൾക്കനുസരിച്ച് പ്രവർത്തിക്കാൻ തുനിഞ്ഞപ്പോൾ അതൊരു ഭ്രാന്താണെന്ന് പലരും പറഞ്ഞു. പ്രസ്ഥാനം ആളിപ്പടരാൻ തുടങ്ങിയപ്പോൾ മർദ്ദന നടപടികൾ ശക്തമായി. മർദ്ദിക്കപ്പെടുമ്പോഴും റബ്ബർ പന്തുപോലെ ഉയർന്നു പൊങ്ങിയിട്ടേയുള്ളു ഞങ്ങളൊക്കെ.

ദേശീയഗാനം മറന്ന തലമുറ ജനാബ് മൊയ്തു മൗലവിയുടെ വാക്കുകളെ എങ്ങനെ സ്വീകരിക്കും? 65 വർഷത്തിലേറെയായി ഞാൻ കോഴിക്കോട്ട് കഴിയുന്നു. അവിടെ നടക്കുന്ന കോൺഗ്രസ്സ് ജന്മശതാബ്ദി ആഘോഷങ്ങളെക്കുറിച്ച് കേട്ട വിവരമുണ്ട്. ഇന്നേവരെ എന്റടുത്ത് ആരും വന്നിട്ടില്ല. ശതാബ്ദി ആഘോഷമറിയിക്കുന്ന 'മര്യാദയില്ലാത്ത' ഒരു കത്ത് എനിക്ക് കിട്ടി. മൗലവി ആ കത്തിലെ മേൽവിലാസം കാണിച്ചുതന്നു. അതിൽ പേരിനൊപ്പം ജനാബെന്നോ ശ്രീയെന്നോ മിസ്റ്ററെന്നോ ഇല്ലായിരുന്നു. മൊയ്തു മൗലവി എന്നേയുള്ളു. എന്റെ മകന്റെ മകനാകാൻ പ്രായമുള്ള ആഘോഷക്കമ്മിറ്റി കൺവീനറാണ് ഈ കത്ത് എനിക്ക് അയച്ചുതന്നത്. മൗലവി വിശദീകരിക്കുന്നു. അതിന്റെ അവസാനം മൗലവി സ്വയം പറയുന്നു. ആരുടെയും ബഹുമാനം കിട്ടാത്തതല്ല എന്നെ അസ്വസ്ഥനാക്കുന്നത്.

ബഹുമാനമല്ല, സാധാരണ മാനുഷിക പരിഗണനയെങ്കിലും ഈ ത്യാഗസമ്പന്നൻ അർഹിക്കുന്നില്ലേ?

നേരിൽ കണ്ട ഒരനുഭവം പറയാം. എൻ.പി. അബു സാഹിബ് ബ്രിട്ടീഷുകാരനെ തുരത്താൻ അവരുടെ ജയിലിൽ പോയ മനുഷ്യൻ. കോഴിക്കോട്ടു തന്നെയായിരുന്നു അദ്ദേഹത്തിന്റെയും ത്യാഗഭൂമി. 80 കഴിഞ്ഞ അബുസാഹിബ്, ഗാന്ധി ഗൃഹത്തിൽ മതസൗഹാർദ്ദയോഗവും കഴിഞ്ഞ് വീട്ടിലേക്ക് തിരിച്ചുപോകാൻ ഓട്ടോറിക്ഷയും കാത്തുനിൽക്കുന്നു. വട്ടാംപൊയിൽ ഇറക്കണമെന്ന് പറഞ്ഞ

പ്പോൾ ഓട്ടോറിക്ഷക്കാരനു മടി. അത് നഷ്ടമാണത്രെ. ഓട്ടോറിക്ഷക്കാരന്റെ ചെവിയിൽ ഈ മനുഷ്യനാരാണെന്ന് പറഞ്ഞുകൊടുത്തു. അതയാൾക്ക് അറിയാഞ്ഞിട്ടല്ല. വട്ടാംപൊയിലിലേക്ക് വണ്ടി വിട്ടാൽ പെട്രോൾ കൂടുതൽ വേണം. നഷ്ടം വരും. ഓട്ടോറിക്ഷ സ്റ്റാർട്ട് ചെയ്തു അയാൾ തിരിച്ചുപോയി. അബു സാഹിബിനു ഒരു പരാതിയുമുണ്ടായിരുന്നില്ല. നഷ്ടങ്ങളുടെ കണക്കുകൾ ഈ മനുഷ്യനിൽ എന്ത് പ്രതികരണമുണ്ടാക്കാനാണ്?

ക്വിറ്റ് ഇന്ത്യാ സമരത്തിന്റെ ഭാഗമായാണ് അബുസാഹിബ് ജയിലിൽ പോയത്. കാര്യാൽ അച്യുതൻ, ജയദേവറാവു, കെ.ടി. അലവി, പരപ്പനങ്ങാടി എസ്.എം. വള്ളിൽ കെ. മുഹമ്മദ് നഹ, പി.പി. മമ്മുട്ടി എന്നീ സമരഭടന്മാരെ അദ്ദേഹം ഓർക്കുന്നു. കോഴിക്കോട്ട് വന്ന് മരക്കച്ചവടം ചെയ്യുന്ന കാലം. കച്ചവടത്തിലെ കൂറുകാരനോട് കച്ചവടം നോക്കാൻ പറഞ്ഞ് സ്വാതന്ത്ര്യസമരം നടത്താൻ പോയ അബുസാഹിബ് അന്ന് കൊളുത്തിയ ദേശീയതയുടെ തീ ഇന്നും അബുസാഹിബിന്റെ മനസ്സിൽ കെട്ടടങ്ങിയിട്ടില്ല. ഗാന്ധിജിയും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും നേടിത്തന്ന സ്വാതന്ത്ര്യം നിലനിർത്തുവാൻ ഇന്നത്തെ പ്രധാനമന്ത്രി രാജീവ് ഗാന്ധിയുടെ കൈകൾക്ക് കരുത്തേകണമെന്ന് അദ്ദേഹം അഭ്യർത്ഥിക്കുന്നു. ഭരണത്തിൽ വർഗീയത കലർന്നുകൊണ്ടിരിക്കുന്നു. അത് ഏറ്റവും വലിയ ആപത്താണ്. നമുക്ക് കിട്ടിയ സ്വാതന്ത്ര്യം തന്നെ നഷ്ടമാകുമോ എന്നു ഭയപ്പെടേണ്ട സമയം. പഴയ ആത്മാർത്ഥതയോടെ കോൺഗ്രസ്സുകാർ മുന്നോട്ട് വന്ന് പൊരുതണം. അച്ചടക്കം, ആദർശം, നേതാക്കളെ അനുസരിക്കുക ഇതായിരുന്നു അന്നത്തെ കോൺഗ്രസ്സുകാരുടെ പ്രവർത്തനരീതി. ഇന്നോ നേതാക്കൾ അനുയായികൾക്ക് വഴിപ്പെട്ട അവസ്ഥയാണുള്ളത്.

കോഴിക്കോട് കടപ്പുറം ഒരു സമരഭൂമിയായിട്ടാണ് ഇന്നും അബു സാഹിബിന്റെ മനസ്സിലുള്ളത്. ഉപ്പുസത്യാഗ്രഹകാലം. ഞങ്ങൾ ചെറുപ്പക്കാർ അബ്ദുറഹിമാൻ സാഹിബിന്റെയും കെ. കേളപ്പന്റെയും നേതൃത്വത്തിൽ സ്വാതന്ത്ര്യത്തിന്നു വേണ്ടി പോരാടുന്നു. അബു സാഹിബ് കഥ പറഞ്ഞു തുടങ്ങുകയാണ്. ഇന്ത്യൻ സ്വാതന്ത്ര്യസമരക്കാലത്ത് ആകാശത്തോളമുയർന്ന തീപ്പന്തമായിരുന്നു കോഴിക്കോടിന്റെ കഥ. കടപ്പുറത്ത് യോഗം കൂടുന്നത് കലക്കാൻ പൊലീസും അന്നത്തെ ബ്രിട്ടീഷ് ഭക്തരായ പ്രഭുക്കളും തീരുമാനിച്ചു. അതിനെതിരെ മുന്നോട്ടു വന്നത് ചെറുപ്പക്കാരായ കോൺഗ്രസ്സുകാരായിരുന്നു. മൊയ്തുമൗലവി, കൃഷ്ണൻ നായർ, എ. ബാലഗോപാലൻ, വാസുദേവൻ നായർ, തറമ്മൽ കൃഷ്ണൻ, അപ്പക്കോയ, നടുക്കണ്ടി മമ്മദ് കോയ, കെ.എ. കേരളീയൻ-അബുസാഹിബ് ഇന്നു ജീവിച്ചിരിക്കുന്ന കോഴിക്കോട്ടെ സ്വാതന്ത്ര്യസമര സേനാനികളെ ഓർമ്മിക്കുന്നു. "വരിക വരിക സഹജരെ, വരിക സഹന സമരമായ്, കരളുറച്ച് കാലുറച്ച് കാൽനടയ്ക്ക് പോകനാം" ത്യാഗത്തിന്റെ സന്ദേശവുമായി വീരഗാഥകളും പാടി അവർ നീങ്ങിയ പോരാട്ടങ്ങൾ ഇന്നും അദ്ദേഹം രോമാഞ്ചത്തോടെ ഓർമ്മിക്കുന്നു.

പുതിയറയിലെ സെൻഗുപ്ത ലൈബ്രറിയിൽ ഇരുന്ന് 80 നോടടുത്ത എ. ബാലഗോപാലനും പഴയ നാളുകൾ ഓർക്കുകയാണ്. ബ്രിട്ടീഷുകാരന്റെ ജയിലുകളിൽ മാറിമാറി തടവിൽ കഴിയേണ്ടി വന്ന കഥ. മലബാർ ഡിസ്ട്രിക്ട് കോൺഗ്രസ്സ് കമ്മിറ്റിയുടെ കീഴിൽ ദേശീയ പ്രസ്ഥാനത്തിലേക്ക് ഇറങ്ങിച്ചെന്ന

ബാലഗോപാലനും മരവിച്ച മനസ്സുമായാണ് ഇന്നു കഴിയുന്നത്. മരവിപ്പിന്റെ പ്രതികരണങ്ങളിൽ നിന്നെല്ലാം മനസ്സിനെ സ്വസ്ഥമാക്കാനാകണം അദ്ദേഹം നാട്ടിലെ സാമൂഹ്യ-സാംസ്ക്കാരിക രംഗത്ത് ഒരു കാരണവരായി പ്രവർത്തിക്കുന്നു. ഇന്ന് കോൺഗ്രസ്സും കമ്യൂണിസ്റ്റും ഒരുപോലെ. രാഷ്ട്രീയ കാര്യങ്ങളെക്കുറിച്ച് മറ്റെന്തു പറയാൻ? ബാലഗോപാലൻ ചോദിക്കുന്നു. കോൺഗ്രസ്സ് ഒന്നേയുള്ളൂ. അത് ജനങ്ങളുടെ പിന്തുണയുള്ള കോൺഗ്രസ്സ്. ഐ. രാഷ്ട്രത്തിന്റെ ഭദ്രതക്കും ഐക്യത്തിന്നും രാജീവ് ഗാന്ധിയ്ക്ക് നൽകുന്ന പിന്തുണയാണ് ഇന്നത്തെ ആവശ്യം. രാജീവ് മിടുക്കു കാണിക്കുന്നു. ഇന്ത്യയുടെ അഭിമാനമുയർത്തുന്ന മിടുക്ക്. അദ്ദേഹം അഭിപ്രായപ്പെട്ടു.

രാജീവ് ഗാന്ധിയുടെ ഭരണപരമായ മിടുക്കിനെ സ്വാതന്ത്ര്യസമര സേനാനി എൻ.എ. കൃഷ്ണൻ നായരും അഭിനന്ദിക്കുന്നു അദ്ദേഹം അപ്പോഴപ്പോൾ രാജീവ് ഗാന്ധിയെ അഭിനന്ദനങ്ങൾ എഴുതി അറിയിക്കാറുണ്ട്. സ്വാതന്ത്ര്യസമര കാലത്തെ അടങ്ങാത്ത വീറും വാശിയും അടങ്ങാത്ത പ്രതിഷേധമായി മാറിയിരിക്കുന്നു. എല്ലാറ്റിനോടും പ്രതികരിക്കാനുള്ള മനസ്സിന്റെ വ്യഗ്രത അദ്ദേഹത്തിൽ ഇപ്പോഴും കെട്ടടങ്ങിയിട്ടില്ല. സാമൂഹ്യതിന്മകൾ കൃഷ്ണൻ നായരെ ഏറെ അസ്വസ്ഥനാക്കുന്നു. മുന്നിലും പിന്നിലും ആരെങ്കിലുമുണ്ടോ എന്നു നോക്കാതെ ഏകനായി അദ്ദേഹം എല്ലാറ്റിനോടും പ്രതികരിക്കുകയാണ്. കഴിഞ്ഞ ലോകസഭാ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സ് ഐ സ്ഥാനാർത്ഥിക്കെതിരെ കൃഷ്ണൻ നായർ സ്വതന്ത്രനായി മത്സരിച്ചു. ആരോടും വോട്ടു ചോദിച്ചില്ല. ആരോടും സംഭാവന പിരിച്ചില്ല. ആരുടെ യോഗങ്ങളിലും അദ്ദേഹം പ്രസംഗിച്ചില്ല. സത്യം ജയിക്കും എന്നത് ഒരു ജീവിതപ്രമാണമായി അദ്ദേഹം കൊണ്ടുനടക്കുന്നു. മനസ്സിനിണങ്ങാത്ത പലതും കാണേണ്ടി വരുമ്പോൾ അദ്ദേഹം അതിലുള്ള പ്രതിഷേധമറിയിക്കും. അരുൺ നെഹ്റുവിനു കത്തെഴുതും. ഷീലാ കൗളിനെ നേരിട്ടു കാണാൻ ശ്രമിക്കും. കേരളത്തിൽ ഇന്ത്യൻ ദേശീയ പ്രസ്ഥാനത്തിന്റെ തലസ്ഥാനമായ മലബാറിനെ അവഗണിക്കുന്നതിൽ കൃഷ്ണൻ നായർക്ക് കടുത്ത പ്രതിഷേധമുണ്ട്. മലയാളികൾ ദേശീയതയുടെ ത്യാഗഭൂമിയായി കണ്ട കോഴിക്കോട്ട് ഇന്ദിരാജിയുടെ ചിതാഭസ്മം കൊണ്ടുവരാൻ നമുക്ക് കഴിഞ്ഞോ? ഉത്തരം മുട്ടുന്ന ചോദ്യങ്ങളാണ് ഈ കോൺഗ്രസ്സുകാരൻ എല്ലാവരോടുമായി ചോദിക്കുന്നത്. നഷ്ടമാകുന്ന കോൺഗ്രസ്സ് സംസ്ക്കാരത്തിന്റെ പ്രതിനിധികളായി ആൾക്കൂട്ടത്തിൽ തെളിഞ്ഞു കാണുന്നത് ഇവരെയൊക്കെയാണ്. ഖദറിന്റെ മാന്യതയും മനസ്സിന്റെ ശുദ്ധിയും ജീവിതകാലം മുഴുവൻ കാത്തുസൂക്ഷിക്കാൻ കഴിഞ്ഞ ഈ ഭാഗ്യശാലികളെ, അവരെക്കുറിച്ച് പുതിയ തലമുറയ്ക്ക് എന്തു തോന്നുന്നു? പരിഹാസമോ സഹതാപമോ?

*മാതൃഭൂമി,*
***1985 ജൂൺ 24.***

# പരാജയപ്പെടുന്ന പദ്ധതികൾ

ജനങ്ങളുടെ, അതും സമൂഹത്തിലെ ദുരിതമനുഭവിക്കുന്ന അടിസ്ഥാനവർഗ്ഗങ്ങളുടെ ഉന്നമനം ലക്ഷ്യമാക്കാത്ത ഏതെങ്കിലും പദ്ധതിയോ പരിപാടിയോ ഒരു ഗവണ്മെന്റ്, അത് ഇടതുപക്ഷമായാലും വലതുപക്ഷമായാലും നടപ്പിലാക്കാൻ തുനിഞ്ഞതായി ആർക്കെങ്കിലും കുറ്റപ്പെടുത്താമോ? അറിഞ്ഞേടത്തോളം പദ്ധതികളും പരിപാടികളും ഇവിടെ എല്ലാവരും നടപ്പിലാക്കിയത് അടിസ്ഥാനവർഗ്ഗത്തിന്റെ ഉയർച്ചയെ ലക്ഷ്യമാക്കിയാണ്. കാര്യങ്ങൾ ഇങ്ങനെയിരിക്കേ എന്തുകൊണ്ട് നമ്മുടെ പ്രിയപ്പെട്ട അടിസ്ഥാനവർഗ്ഗങ്ങൾ അടിയിൽ നിന്നും അരയടിയോളം ഉയരുന്നില്ല?

പദ്ധതി ആവിഷ്ക്കരിക്കുന്ന ഗവൺമെന്റിനു ഉദ്ദേശശുദ്ധിയില്ലാഞ്ഞിട്ടാണോ? പദ്ധതികൾ നടപ്പിലാക്കേണ്ട ഉദ്യോഗസ്ഥവൃന്ദത്തിന്റെ കൊള്ളരുതായ്മ കൊണ്ടാണോ? സമൂഹത്തിൽ നിറഞ്ഞുകവിഞ്ഞ സാമൂഹ്യപ്രവർത്തകരുടെ സഹകരണമില്ലാഞ്ഞിട്ടാണോ? ലക്ഷ്യങ്ങളിൽ നിന്നെല്ലാം നമ്മെവഴിതെറ്റിക്കുന്ന ഏതോ ദുർബാധ നമ്മെ പിടികൂടിയോ?

മറ്റു വിവിധ വികസന പദ്ധതികൾക്കിടയിൽ ഗ്രാമവികസനത്തെ മാത്രം ലക്ഷ്യംവച്ച് ഇന്ത്യാഗവൺമെന്റ് ഒരു പുതിയ പദ്ധതി ആവിഷ്ക്കരിച്ചു. സംയോജിത ഗ്രാമവികസന പരിപാടി.

1997-ൽ രാജസ്ഥാൻ ഗവൺമെന്റ് ഗ്രാമങ്ങളുടെ സമ്പൂർണ്ണ വികസനത്തെ ലക്ഷ്യമാക്കി ഒരു പദ്ധതി ആവിഷ്ക്കരിച്ചിരുന്നു, അന്ത്യോദയപരിപാടി. അതിലെ അന്ത്യത്തിന്റെ അർത്ഥകൽപന നമ്മുടെ അടിസ്ഥാനവർഗ്ഗത്തിന്റേതു തന്നെയാണ്. വീടില്ലാത്തവർക്കു വീടു കെട്ടിക്കൊടുക്കുക, കിണറില്ലാത്തവർക്ക് കിണറു കുഴിച്ചുകൊടുക്കുക, കാളകളേയും പശുക്കളേയും ആടുകളേയും നൽകുക, തൊഴിലില്ലാത്തവർക്ക് പറ്റിയ തൊഴിൽ കണ്ടെത്തുക, തുടങ്ങി വറ്റിവരണ്ട ഗ്രാമങ്ങളിലൂടെ തെളിനീർചാലുകൾ ഒഴുക്കാനുള്ള എല്ലാ ശ്രമങ്ങളും അന്ത്യോദയപരിപാടിയിൽ ഉണ്ടായിരുന്നു. ഒരു പുതിയ ഉദയത്തിന്റെ പ്രതീക്ഷ അത് എല്ലാവരിലും ഉണ്ടാക്കി. ആ പ്രതീക്ഷയിലാണ് നാടൊട്ടുക്ക് അന്ത്യോദയ പരിപാടിയുടെ മാതൃകയിൽ സംയോജിത ഗ്രാമവികസന പദ്ധതിക്ക് ഗവൺമെന്റ് രൂപം കൊടുത്തത്. ഇന്ത്യയിലെ 5004 ബ്ലോക്കുകളിൽ ഈ പദ്ധതി ഇപ്പോൾ നടപ്പാക്കുന്നുണ്ട്. ദേശസാൽകൃത ബാങ്കുകളും, വികസനബ്ലോക്കുകളും ഈ പദ്ധതിയിൽ സഹകരിക്കുന്നുണ്ട്. ഇതിന്റെ നടത്തിപ്പിനായി സി.ആർ.ഡി.എ എന്നപേരിൽ ഒരു അതോറിറ്റിയും പ്രവർത്തിക്കുന്നു.

വില്ലേജ് എക്സ്റ്റെൻഷൻ ഓഫീസർമാരാണ് ഗ്രാമങ്ങളിൽ സർവ്വേ നടത്തി പാവപ്പെട്ടവരിൽ പാവപ്പെട്ടവരുടെ ലിസ്റ്റ് തയ്യാറാക്കുന്നത്. വരുമാനത്തിന്റെ അടിസ്ഥാനത്തിലും ജീവിതക്ലേശങ്ങളുടെ അടിസ്ഥാനത്തിലുമാണ് ലിസ്റ്റ് തയ്യാറാക്കേണ്ടത്. ബ്ലോക്കുവഴി ഈലിസ്റ്റ് സി.ആർ.ഡി.എക്ക് അയച്ചുകൊടുക്കുന്നു. ഗുണഭോക്താവിനു പറ്റിയ വരുമാനമാർഗ്ഗം ശുപാർശചെയ്യേണ്ടതും ബ്ലോക്ക് ഉദ്യോഗസ്ഥന്മാരാണ്. സി.ആർ.ഡി.എ. ബ്ലോക്ക്ഉദ്യോഗസ്ഥന്മാരുടെ ലിസ്റ്റിൽ

സൂക്ഷ്മപരിശോധന നടത്തി അതു ബാങ്കുകളിൽ എത്തിക്കണം. ഏതു ബാങ്കും ഇക്കാര്യത്തിൽ സജീവപങ്കുവഹിക്കണമെന്നു ഗവൺമെന്റിന്റെ പ്രത്യേകനിർദ്ദേശം തന്നെയുണ്ട്.

3000 രൂപയുടെ ഒരു പശുവിനെയാണ് ഒരുപാവപ്പെട്ടവനു നൽകുന്നതെങ്കിൽ അതിൽ 1000 രൂപ സബ്സിഡിയായി ഗവൺമെന്റ് നൽകും. ഗുണഭോക്താവ് പട്ടികവർഗ്ഗത്തിൽപ്പെട്ട ആളാണെങ്കിൽ 50 ശതമാനം സബ്സിഡി കിട്ടും. ബാക്കിതുക ബാങ്കുകൾ ലോൺ വ്യവസ്ഥയിൽ നൽകുകയാണ്. ഒരു വർഷത്തിൽ ഓരോ ബ്ലോക്കിൽ നിന്നും 600 നിർദ്ധനർക്ക് ഈ പദ്ധതി ഉപകരിക്കണമെന്നാണ് ലക്ഷ്യം. ഉപഭോക്താവ് ഉദ്ദേശിച്ചതുപോലെ കാര്യങ്ങൾ ചെയ്യുന്നുണ്ടെന്നും അയാളുടെ വരുമാനത്തിൽ മെച്ചമുണ്ടാകുന്നുണ്ടെന്നും കണ്ടാൽ സി.ആർ.ഡി.എ. പ്രോജക്ട്ഓഫീസർ ഒപ്പിട്ട ഒരുകാർഡ് 'വികാസ് പത്രിക' ഗുണഭോക്താവിനു നൽകും. അതിൽ നിർദ്ദേശിച്ച ബാങ്കുമായിട്ടു മാത്രമേ പിന്നെ അയാൾക്ക് ബന്ധപ്പെട്ടുകൂടു.

ശ്രദ്ധാപൂർവ്വം എല്ലാവരും ഉണർന്നു പ്രവർത്തിച്ചാൽ രണ്ടോ മൂന്നോവർഷം കൊണ്ട് ഓരോ പാവപ്പെട്ടവനും അയാളുടെ വരുമാനത്തിൽ പുരോഗതികണ്ടെത്താൻ ഈ പദ്ധതി ഉപകരിക്കില്ലെന്നു ആർക്കെങ്കിലും പറയാമോ? എന്നാൽ നമ്മുടെ ഗ്രാമങ്ങളിൽ എങ്ങിനെയാണ് ഈ പരിപാടി നടപ്പിലാക്കി വരുന്നത്?

ഈ പദ്ധതിയുടെ അടിസ്ഥാന ഘടകമായ പാവപ്പെട്ടവരിൽ പാവപ്പെട്ടവനെ കണ്ടെത്തുക എന്ന ചുമതല വി.ഇ.ഒ.മാർ സത്യസന്ധമായി ചെയ്യുന്നുണ്ടോ? മറ്റുസംസ്ഥാനങ്ങളിൽ നടക്കുന്നുണ്ടോ എന്നതറിയില്ല. നമ്മുടെ സംസ്ഥാനത്ത് പാവപ്പെട്ടവരിൽ പാവപ്പെട്ടവർ ആരാണെന്നു നിർണ്ണയിക്കാൻ നമ്മുടെ വി.ഇ.ഒ. മാർക്ക് കഴിയുന്നില്ല. ഒന്നാമത് അവർ ഒരു സൂക്ഷ്മപരിശോധന നടത്തുന്നില്ല എന്നതുതന്നെ. കേരളത്തിന്റെ പന്ത്രണ്ടാമത് ജില്ലയായ വയനാട്ടിൽ ഈ പദ്ധതി എങ്ങിനെ നടക്കുന്നു എന്നുനോക്കാം. ഒരുവർഷം ജില്ലയിലെ മൂന്നു ബ്ലോക്കുകളിലും കൂടി 18 ലക്ഷം രൂപ സബ്സിഡിയായി ഗവൺമെന്റ് ചെലവഴിക്കും. 54 ലക്ഷം രൂപ ബാങ്കുകൾ മുഖേനയും. 72 ലക്ഷം രൂപയാണ് ഒരു വർഷത്തിൽ അഞ്ചരലക്ഷം ജനസംഖ്യയുള്ള വയനാട്ജില്ലയിൽ ഗവൺമെന്റും ബാങ്കുകളും പാവപ്പെട്ടവന്റെ പുരോഗതിക്കായി ചെലവഴിക്കുന്നത്. ജില്ലയിൽ ഈ പദ്ധതിപ്രകാരം 467 നല്ലയിനം പശുക്കളെ ഈവർഷത്തിൽ വിതരണം ചെയ്തിട്ടുണ്ടെന്നാണ് കണക്ക്. ഓരോ ദിവസവും പത്തു ലിറ്റർ പാലെങ്കിലും നൽകുന്ന നല്ലയിനം പശുക്കളെയാണ് കണക്കുപ്രകാരം വിതരണം ചെയ്തത്. എന്നാൽ ഇത്രയും പശുക്കൾ ഇപ്പോൾ വയനാട് ജില്ലയിലെ പാവപ്പെട്ടവന്റെ തൊഴുത്തിൽ ഉണ്ടോ? ഒരു പശുവിനെ കാണിച്ച് പലരും പശുവിനെ വാങ്ങാൻ ലോൺ വാങ്ങിയിട്ടുണ്ട്. ആരാന്റെ പശുവിനെ മറ്റൊരാളുടെ തൊഴുത്തിൽക്കെട്ടി ഗവൺമെന്റിന്റെ സബ്സിഡിയും ലോണും അടിച്ചെടുക്കുക. കുറേനാൾ കഴിഞ്ഞ് പശു ചത്തുപോയെന്ന് ബാങ്കുകാരെ അറിയിക്കുക. പശുവിനെ ഇൻഷൂർ ചെയ്തിരുന്നു. അതിനായി പദ്ധതിയുടെ ഭാഗമായി തന്നെ ക്രെഡിറ്റ് ഗ്യാരണ്ടി കോർപ്പറേഷൻ എന്നൊരു സ്ഥാപനം കൂടി പ്രവർത്തിക്കുന്നുണ്ട്. ലോൺ നൽകുമ്പോൾ ബാങ്കുകൾ തന്നെ ഇവിടെ പ്രീമിയം അടച്ചു നേരത്തെ ഇൻഷൂർ ചെയ്തിരിക്കും. ലോൺ തിരിച്ചട

ക്കാതെ ഏതെങ്കിലും പാവപ്പെട്ടവൻ മുങ്ങിയാൽ കടംകൊടുത്തതിന്റെ 90 ശതമാനമെങ്കിലും ഈ കോർപ്പറേഷൻ ബാങ്കുകൾക്ക് നഷ്ടം. ഇതൊരു പരമരഹസ്യമായിരുന്നു. എന്നാൽ ഗുണഭോക്താക്കളുമായി കൂടുതൽ അടുത്ത ബ്ലോക്ക് ഉദ്യോഗസ്ഥന്മാരും സി.ആർ.സി.എ ജീവനക്കാരും ഈ ഔദ്യോഗികരഹസ്യം പാവപ്പെട്ടവരെ മുഴുവനറിയിച്ചു. എല്ലാവരും കൂടിയിരിക്കുന്ന പൊതുയോഗങ്ങളിൽ പോലും ബ്ലോക്ക്, സി.ആർ.ഡി.എ. ഉദ്യോഗസ്ഥന്മാർ ബാങ്ക് മാനേജർമാരോട് തട്ടിക്കേറി. നിങ്ങൾക്കെന്തുകൊണ്ട് ലോൺ കൊടുത്തുകൂടാ? എന്തിനാണ് പേടിക്കുന്നത്? ക്രെഡിറ്റ് ഗ്യാരണ്ടി കോർപ്പറേഷൻ ജീവിച്ചിരിപ്പുണ്ടല്ലോ. ഇതെല്ലാം കടംവാങ്ങി മുടിഞ്ഞിരിക്കുന്ന പാവപ്പെട്ടവൻ കേൾക്കും. പിന്നെ അയാൾ ബാങ്കുകൾക്ക് കൊടുക്കാനുള്ള ഗഡുക്കളടയ്ക്കുമോ? പശുവിനെ പോറ്റുകയും വേണ്ട. 3000 രൂപ കയ്യിലുമായി. പാവപ്പെട്ടനു 3000 രൂപ വലിയൊരു തുകയല്ലേ. അവനതു തീരുംവരെ ഓണം കഴിക്കും. ഗുണഭോക്താക്കളെ കണ്ടെത്തുന്നതിലും പാകപ്പിഴവുകളുണ്ട്. സുൽത്താൻ ബത്തേരിയിലെ ഒരു ബാങ്കിൽ ഒരാൾ സി.ആർ.ഡി.എ.യുടെ ശുപാർശാപത്രവുമായി ലോണിനു വന്നു. ബാങ്ക് മാനേജർക്ക് സംശയം. ഇയാൾ പാവപ്പെട്ടവൻ തന്നെയാണോ? സൂക്ഷ്മപരിശോധനയിൽ ഒരുകാര്യം മാനേജർ കണ്ടുപിടിച്ചു. ഈ കക്ഷി മുമ്പ് ഇതേ ബാങ്കിൽ നിന്ന് കൃഷിയാവശ്യത്തിനും കടം വാങ്ങിയിരുന്നു. അന്നു കാണിച്ചിരുന്ന വാർഷിക വരുമാനം 6500 രൂപയാണ്. ഇന്നു വരുമാനം കുറഞ്ഞവർക്കേ ലോൺ കിട്ടൂ എന്നതുകൊണ്ട് ഇയാളുടെ വാർഷികവരുമാനം 1500 രൂപയിലും കുറച്ചുകാണിച്ചു.

ആരാണ് ഇയാൾക്ക് സർട്ടിഫിക്കറ്റ് കൊടുക്കുന്നത്? അടിസ്ഥാനവർഗ്ഗത്തിന്റെ മോചനത്തിനുള്ള ഈ ബൃഹദ് പദ്ധതിയുമായി എന്തുകൊണ്ട് വരുമാന സർട്ടിഫിക്കറ്റു കൊടുക്കേണ്ട ഉദ്യോഗസ്ഥൻ സഹകരിക്കുന്നില്ല? എന്തുകൊണ്ട് വി.ഇ.ഒ. അടിസ്ഥാനവർഗ്ഗങ്ങളിൽപ്പെട്ടവരെ മാറ്റിനിർത്തി അടിത്തറയുള്ള വർഗ്ഗത്തിനു സഹായം നൽകാൻ ശുപാർശ ചെയ്യുന്നു? ജില്ലയിൽ ഈ വർഷം നാലു കിണറുകൾ ഈ പദ്ധതിപ്രകാരം കുഴിച്ചു. അതൊന്നും അടിസ്ഥാന വർഗ്ഗത്തിൽപ്പെടുന്ന ആദിവാസികളുടെ പ്രദേശത്തോ, മറ്റു പട്ടികജാതിക്കാരുടെ സ്ഥലത്തോ അല്ല. ജില്ലയിലെ ജനസംഖ്യയിൽ ഒന്നേകാൽ ലക്ഷത്തോളം ആദിവാസികളാണെന്നും ഓർക്കുക. 467 പശുക്കളെ നൽകിയതിൽ 23 പട്ടികവർഗ്ഗക്കാർക്കെ പശുവിനെ കിട്ടിയുള്ളു. പശുക്കളെ കെട്ടാൻ അവർക്ക് ഒരു തൊഴുത്തുപോലുമില്ല. 3000 രൂപ വിലയുള്ള പശുക്കളെ ചില സൂത്രശാലികൾ 1500 രൂപകൊടുത്ത് ഇവരുടെകയ്യിൽ നിന്നു വാങ്ങിക്കൊണ്ടുപോയി. അഞ്ച് ആടുകൾ വീതം 278 പേർക്ക് 1390 നല്ലയിനം ആടുകളെ നൽകിയിട്ടുണ്ടെന്നാണ് കണക്ക്. 467 പശുക്കളും 1390 ആടുകളും! വയനാട് ജില്ലയിലെ ഓരോ ബ്ലോക്കിലും പാൽ അഴുക്കുചാലിലൂടെ ഒഴുകേണ്ടതാണ്. 14 പമ്പുസെറ്റുകൾ, 20 പച്ചക്കറിത്തോട്ടങ്ങൾ 190 ഉഴവുകാളകൾ, 301 തയ്യൽ മെഷിനുകൾ, 3 കാളവണ്ടികൾ, 182 ചെറുകിടവ്യവസായശാലകൾ, 23 പേർക്ക് കൃഷി ഉപകരണങ്ങൾ, 44 പേർക്ക് ഉള്ള ഭൂമിയിൽ കൃഷിചെയ്തു വിളവർദ്ധിപ്പിക്കാൻ സഹായം, ഇവയെല്ലാം ഈപദ്ധതികൾക്കു കീഴിൽ ജില്ലയിലെ വിവിധ സ്ഥലങ്ങളിൽ ഏർപ്പെടുത്തിക്കൊടുത്തിട്ടുണ്ട്.

മൈനർമാരുടെ പേരിലുള്ള അപേക്ഷകളിൽ ബ്ലോക്ക്ഉദ്യോഗസ്ഥന്മാർ ലോൺ

ശുപാർശ ചെയ്ത സംഭവം ജില്ലയിലുണ്ടായിട്ടുണ്ട്. നല്ലയിനം പശുവിനെ വാങ്ങാൻ സർട്ടിഫിക്കറ്റ് നൽകുന്ന ഒരു മൃഗഡോക്ടർ മാത്രമേ ജില്ലയിലുള്ളൂ. അയാളാണ് നല്ലയിനം പശുക്കളെ കണ്ടെത്തേണ്ടത്. എന്നാൽ എല്ലും തൊലി യുമായ പശുക്കളെ ആദിവാസികളുടെ ഇടയിൽ വിതരണം ചെയ്ത സംഭവങ്ങളും ഇവിടെ നടന്നിട്ടുണ്ട്. ആ ഡോക്ടർ തന്നെയാണ് 10 ദിവസം കഴിഞ്ഞ് നല്ലയിനം പശു ചത്തുപോയെന്നു സർട്ടിഫിക്കറ്റും നൽകുന്നത്. മരണം മനുഷ്യനെ മാത്ര മല്ല ഏതു നിമിഷവും മൃഗങ്ങളെയും കീഴടക്കുന്ന പ്രതിഭാസമാണല്ലോ.

മാനന്തവാടി പദ്ധതിക്ക് അക്വയർ ചെയ്യാനുള്ള ഭൂമിയിൽ ലാൻഡ് ഡവല പ്പ്മെന്റ് ലോൺ ശുപാർശ ചെയ്ത ഉദ്യോഗസ്ഥന്മാർ ഇവിടെയുണ്ട്. ഈ പദ്ധതി ആർക്കുവേണ്ടിയാണെന്നു ഇതുവരെ ആർക്കും മനസ്സിലായിട്ടില്ലെന്നു തോന്നുന്നു. പാവപ്പെട്ടവരിൽ പാവപ്പെട്ടവരെ ആദ്യം തെരഞ്ഞെടുത്ത് നീതിപൂർവ്വം പ്രവർത്തി ച്ചില്ലെങ്കിൽ ഈ പദ്ധതികൊണ്ട് എന്തു പ്രയോജനമാണ് ലഭിക്കുക? ഓരോ ഗ്രാമ ത്തിലും സാമൂഹ്യപ്രവർത്തകരെന്ന പേരിൽ ഒരാളെങ്കിലും അറിയപ്പെടുന്നവരാ യുണ്ട്. ഈ പദ്ധതി പരാജയപ്പെട്ടാൽ അതിന്റെ ഉത്തരവാദിത്തം ഈ സാമൂഹ്യ പ്രവർത്തകരും കൂടി ഏറ്റെടുക്കേണ്ടിയിരിക്കുന്നു. പാവപ്പെട്ടവനെ തെരഞ്ഞുപി ടിച്ച് അവനുവേണ്ടി സേവനം ചെയ്യുക എന്നതാണല്ലോ സാമൂഹ്യപ്രവർത്തന ത്തിന്റേയും അടിസ്ഥാനം. ഈ കാലഘട്ടത്തിലെ സാമൂഹ്യപ്രവർത്തകരും രാഷ്ട്രീ യപ്രവർത്തകരും, അവരാണ് നമ്മുടെ വികസനപദ്ധതികളെ തുരങ്കം വെയ്ക്കു ന്നത്. അവർക്ക് നല്ലതു ചെയ്യാൻ നേരമില്ല. പത്രപ്രസ്താവനകളിലും ഉച്ചഭാഷി ണിയുടെമുന്നിലും മാത്രമേ നമ്മൾ അവരുടെ മുഖം കാണുന്നുള്ളൂ. ഗവൺമെന്റിന്റെ ഈ പദ്ധതി വിജയിപ്പിക്കുന്നതിൽ സാമൂഹ്യ-രാഷ്ട്രീയ മണ്ഡ ലങ്ങളിൽ പ്രവർത്തിക്കുന്നവർക്ക് എന്തുകൊണ്ട് കഴിയുന്നില്ല?

*മാതൃഭൂമി, 1982.*

# ഇവിടെ യാചനയും ഒരു സംസ്ഥാനാന്തര ബിസിനസ്സ്

ഇവിടെ യാചനയും ഒരന്തർ സംസ്ഥാന 'ബിഗ് ബിസിനസ്സായി' വളർന്നിരിക്കുന്നു.

ജനങ്ങൾ ഇളകിയെത്തുന്ന ഉത്സവ പറമ്പുകളിലും മറ്റു പൊതു പരിപാടികളിലും യാചകരെ ഇറക്കി 'ബിസിനസ്സ്' നടത്തുന്ന ഗൂഢസംഘങ്ങൾ പ്രവർത്തിക്കുന്നു. തമിഴ്നാട്, കർണ്ണാടക, ആന്ധ്ര സംസ്ഥാനങ്ങളിൽ നിന്നും ഇവർ ഇതിനായി യാചകരെ വരുത്തുന്നു. എവിടെ നിന്ന് എങ്ങനെ യാചകരെത്തുന്നു എന്നാർക്കും അറിയില്ല. നേരം പുലർന്നാൽ ഉത്സവസ്ഥലത്ത് പൊതുവഴികൾക്കിരുവശവും യാചകരുടെ നീണ്ട നിരകണ്ട് സമീപപ്രദേശത്തുള്ളവർ അന്ധാളിച്ചു പോകുന്നു. കയ്യും കാലുമില്ലാതെ നിലത്തു കിടന്നു പിടക്കുന്ന മാംസപിണ്ഡങ്ങൾ എങ്ങിനെ ഒറ്റ രാത്രികൊണ്ട് ഉത്സവപറമ്പുകളിലെത്തുന്നു?

വയനാട്ടിലെ പ്രശസ്തമായ പള്ളിക്കുന്ന് ലൂർദ് മാതാ ദേവാലയത്തിലെ പെരുനാളിന് പൂഴി എറിഞ്ഞാൽ വീഴാത്ത ആൾക്കൂട്ടത്തിനിടയിൽ ആയിരക്കണക്കിന് യാചകരാണ് 'അമ്മാ-അമ്മാ' എന്നു വിളിച്ചു കൈനീട്ടുന്നത്. ഓരോ വർഷവും ഇവരുടെ എണ്ണം പെരുകിവരുന്നു. വികലാംഗർ, കുഷ്ഠരോഗികൾ, മറ്റു മാറാ രോഗങ്ങളുമായി എത്തുന്നവർ, ഗുഹ്യഭാഗത്തെ മാറാത്ത വ്രണങ്ങൾ പോലും പുറത്തുകാണിച്ചാണ് ചിലർ കൈനീട്ടുന്നത്. ഇത്തരക്കാരെ യാചനാ കേന്ദ്രങ്ങളിൽ എത്തിക്കാൻ പ്രത്യേക സംവിധാനങ്ങളുണ്ടത്രെ. ഉത്സവത്തിനോ പെരുനാളിനോ തൊട്ടുമുമ്പ് സംഘത്തിന്റെ തലവൻ സ്ഥലത്തെത്തി യാചകരെ എവിടെയല്ലാം ഇരുത്തണമെന്നു സർവ്വേ നടത്തി പോകുന്നു. ഓരോ വർഷത്തേയും സവിശേഷതകളെയെല്ലാം കണക്കിലെടുത്തായിരിക്കും ഇത്തവണ എത്ര യാചകരെ കൊണ്ടുവരണമെന്ന് അയാൾ തീരുമാനിക്കുന്നത്. കേരളത്തിൽ തന്നെ പ്രധാന ക്ഷേത്രമുറ്റത്തും തിരക്കേറിയ നഗരങ്ങളിലും സ്ഥിരമായി ഇരിക്കുന്ന യാചകരെ ഡപ്യൂട്ടേഷനിൽ പുതിയ സ്ഥലങ്ങളിലെത്തിക്കുന്നു. യാത്രച്ചെലവുകളെല്ലാം സംഘം ഏറ്റെടുക്കും. യാചിച്ചു കിട്ടുന്ന സംഖ്യയുടെ പകുതിയാണ് യാചകർക്ക് കിട്ടുക. പകുതി സംഘത്തലവന്മാർ വീതം വെക്കും. ഉത്സവ പറമ്പിൽ ഇറക്കിയ യാചകരെയെല്ലാം നിയന്ത്രിച്ചു നിർത്താനും അന്നന്ന് പിരിവു കണക്കാക്കി വീതം വെക്കാനും ഈ ഗൂഢസംഘം ആരുമറിയാതെ വഴിയാത്രക്കാരെ പോലെ ചുറ്റി നടക്കുന്നു. യാചകരെ പല വണ്ടികളിൽ പല സ്ഥലത്തായിട്ടാണ് ഒന്നിച്ചിറക്കുന്നത്. യാചന നടത്താനുള്ള കേന്ദ്രത്തിനു മൈലുകൾക്കിപ്പുറം വച്ച് എല്ലാവരേയും ഒന്നിച്ചു ലോറിയിൽ കയറി സ്ഥലത്തെത്തിക്കുന്നു.

ഒരു ഉടമയുടെ കീഴിൽ സംഘം ചേർന്ന് യാചിക്കുന്നതുകൊണ്ട് ഇവർക്കെന്തു നേട്ടമാണുള്ളത്? ഒരു യാചകന്റെ ഉത്തരം അതിശയിപ്പിക്കുന്നതായിരുന്നു. തന്റെ ദൈന്യതയുടെ വിലയായി കിട്ടുന്ന നാണയത്തുട്ടുകൾ പങ്കുവെച്ചാലും ഉടമയുടെ കീഴിൽ ഒരു സുരക്ഷിതത്വം അനുഭവപ്പെടുക- മറ്റെന്തിനേക്കാളും താൻ അനാ

ഥനല്ലെന്ന തോന്നൽ. മനുഷ്യമനസ്സിന്റെ സങ്കീർണ്ണമായ ഈ അവസ്ഥയാണ് ഇവിടെ ചൂഷണം ചെയ്യപ്പെടുന്നത്.

ഇരന്നുവാങ്ങിയ നാലുകാശിൽ രണ്ടുകാശ് ഉടമയ്ക്കു നൽകി ജീവിതത്തിനു അർത്ഥം കണ്ടെത്തുന്നു യാചകർ. അവർ എത്രമാത്രം അനാഥത്വം പേറുന്നവരാണെന്നു ഈ സംഭവം തെളിയിക്കുന്നു. യാചകരുടെ മുന്നിൽ വിരിച്ച പഴന്തുണിയിലേക്ക് ഇടയ്ക്കിടെ ഒളിഞ്ഞുനോക്കി തിരിച്ചുപോകുന്ന ആളുകളെ ശ്രദ്ധിക്കുക. അവർ ഒരു തരത്തിലും ദൈന്യത അനുഭവിക്കുന്നവരല്ല. പഴന്തുണിയിൽ നാണയത്തുട്ടുകൾ പൊലിയുന്നുണ്ടോ എന്നൊരു ചിന്തമാത്രമേ അവർക്കുള്ളു.

*മാതൃഭൂമി, 1985.*

# വിജ്ഞാനത്തിന്റെ ഭിക്ഷാപാത്രവുമായി

**അക്ഷരം പഠിക്കുന്ന ശൂദ്രന്റെ നാവറുക്കുന്ന, പോയ കാലത്തെ തിരിച്ചു വിളിയ്ക്കുകയാണോ?**

എല്ലാവർക്കും വിദ്യാഭ്യാസമെന്ന (തൊഴിലില്ലെങ്കിലും) മുദ്രാവാക്യത്തിന് അർത്ഥം കണ്ടെത്തിയെന്ന് അഭിമാനിക്കുന്നിടത്തു തന്നെ ആയിരക്കണക്കിനു വിദ്യാർത്ഥികൾ ഈ വർഷം സ്കൂൾ പ്രവേശനം ലഭിക്കാതെ പുറത്തു നിൽക്കുന്നു! പഞ്ചായത്തുകൾ തോറും രണ്ടും മൂന്നും ഹൈസ്കൂളുകളായി. എന്നിട്ടെന്ത്? ബെല്ലടിച്ചാൽ കേൾക്കുന്ന ദൂരത്ത് സ്കൂളുണ്ടായിട്ടും കുന്ദമംഗലം പഞ്ചായത്തിലെ കാരന്തൂർ ഹരിജൻ കോളനിയിൽ മൂന്ന് പെൺകുട്ടികൾക്ക് ഏഴാം തരം ജയിച്ചിട്ടും തുടർന്ന് പഠിക്കാനായില്ല. കുന്ദമംഗലം പഞ്ചായത്തിൽ നാല് യു.പി. സ്കൂളിൽ നിന്നും ജയിച്ചു വരുന്നവർക്കായി രണ്ട് ഹൈസ്കൂളുകൾക്കാണ് ഗവണ്മെന്റ് എല്ലാ വ്യവസ്ഥകളുമുൾക്കൊണ്ട് അംഗീകാരം നൽകിയത്. കാരന്തൂർ ഹരിജൻ കോളനിക്ക് തൊട്ട സ്ഥലത്താണ് മർക്കസ് ഹൈസ്ക്കൂൾ പ്രവർത്തിക്കുന്നത്. ഒരു കിലോ മീറ്ററിനുള്ളിൽ കുന്ദമംഗലം ഹൈസ്കൂളുമുണ്ട്. എന്നാൽ ഈ രണ്ടു സ്കൂളിലും പ്രവേശനം കിട്ടാതെ കോളനിയിലെ മൂന്ന് ഹരിജൻ പെൺകുട്ടികൾക്ക് പഠിത്തം നിർത്തേണ്ടി വന്നു. കോളനിയിലെ അയ്യപ്പന്റെ മകൾ പ്രമീള, കണ്ടൻകുട്ടിയുടെ മകൾ രജനി, കണ്ടന്റെ മകൾ ശ്രീവള്ളി എന്നിവരാണ് ഏഴാം തരം ജയിച്ച് പഠിക്കാനുള്ള മോഹവുമായി കുടിലിൽ അന്യോന്യം പേൻ നുള്ളി നേരം കളയുന്നത്. പ്രവേശനം ലഭിക്കാത്ത ഒരു കുട്ടികൂടി ഉണ്ടായിരുന്നു. കെ.പി. കൃഷ്ണന്റെ മകൾ ബിന്ദു. ചാത്തമംഗലത്ത് അമ്മയുടെ വീടുണ്ടായതുകൊണ്ടു മാത്രം അവൾ ആർ.ഇ.സി. ഹൈസ്കൂളിൽ ചേർന്നു. കോളനിയിൽ നിന്നും പത്തു കിലോമീറ്റർ ദൂരത്താണ് ഈ ഹൈസ്കൂൾ. ബിന്ദുവിന് അവിടെ ചെന്നിട്ടും ദൂരം കുറഞ്ഞില്ല. നാല് കിലോമീറ്റർ നടന്നിട്ടുതന്നെ വേണം സ്കൂളിലെത്താൻ. കോളനിയിലേക്ക് തിരിച്ചുവരാൻ അവൾ തിടുക്കം കൂട്ടുകയാണ്.

ഈ കുട്ടികൾ മർക്കസ് ഹൈസ്കൂളിലും കുന്ദമംഗലം ഹൈസ്കൂളിലും അപേക്ഷാ ഫോറവുമായി നൂറുതവണ കയറിയിറങ്ങിയവരാണ്. പകൽ പണിക്കു പോകുന്ന രക്ഷിതാക്കൾക്ക് അതിനു നേരമില്ല. മക്കളുടെ പഠിത്തത്തിനു വേണ്ടി പണി ഉപേക്ഷിച്ചാൽ ഫലം പട്ടിണിയായിരിക്കും.

സ്കൂളിൽ പെൺകുട്ടികളെ ചേർക്കാൻ നിർവ്വാഹമില്ലെന്നു മർക്കസ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ പറഞ്ഞു. സീറ്റില്ലെന്നു കുന്ദമംഗലം ഹൈസ്കൂളിൽ നിന്നും മറുപടി കിട്ടി.

കുന്ദമംഗലത്ത് സ്കൂൾ പ്രവേശനം ലഭിക്കാത്ത കുട്ടികളുടെ എണ്ണം വർധിച്ചതോടെ നാട്ടുകാർ ആക്ഷൻ കമ്മിറ്റി രൂപീകരിച്ച് സമരത്തിനിറങ്ങി. കോളനിയിൽ ചെന്നപ്പോൾ മൂന്നു കുട്ടികളും സ്കൂൾ പ്രവേശനത്തിനുള്ള സമരം കഴിഞ്ഞ് തിരിച്ചെത്തിയിട്ടേയുള്ളൂ. ഇതേ കാര്യത്തിന് ഒന്നുരണ്ടു തവണ കോഴിക്കോട്ടു വന്നു. വിദ്യാഭ്യാസ ഓഫീസിനു മുന്നിൽ ധർണയും പിക്കറ്റിംഗും നടത്തി. കുന്ദ

മംഗലം ഹൈസ്കൂൾ മുതൽ പ്രവർത്തനമാരംഭിച്ചു. മർക്കസ് ഹൈസ്കൂൾ പെരുന്നാൾ കഴിഞ്ഞാൽ തുറക്കുകയായി. മിക്സഡ് സ്കൂളായി അംഗീകാരം വാങ്ങിയ മർക്കസ് ഹൈസ്കൂളിൽ പെൺകുട്ടികളെ ചേർക്കാത്തതിനാണ് നാട്ടുകാർ പ്രക്ഷോഭം തുടങ്ങിയത്. സ്കൂൾ തുടങ്ങിയിട്ട് ഇത് മൂന്നാം വർഷമാണ്. തിങ്കളാഴ്ച സ്കൂളിൽ ചെന്നപ്പോൾ ഹെഡ്മാസ്റ്റർ പറഞ്ഞത് ആദ്യമായി ഇന്നു പത്തു പെൺകുട്ടികളെ ചേർത്തുകഴിഞ്ഞെന്നാണ്. ഇനി സാദ്ധ്യതയില്ലെന്നും പറഞ്ഞു. ഒരു ക്ലാസിൽ 45 കുട്ടികൾ വേണ്ടിടത്ത് 50 കുട്ടികളായെന്നു കുന്ദമംഗലം ഹൈസ്കൂൾ ഹെഡ്മാസ്റ്ററും പറഞ്ഞു. അവിടെയും ഇനി രക്ഷയില്ല. പിന്നെ ഈ മൂന്നു ഹരിജൻ പെൺകുട്ടികളുടെ കാര്യമോ?

നല്ലതുമാത്രം പെരുമ വരുത്തുന്ന ശ്രമത്തിലാണ് മിക്ക സ്കൂളും. തോൽവി ഒരു കുറച്ചിലായി കാണുന്നിടത്ത് വിജയം മാത്രമേ ആരും ആഗ്രഹിക്കുന്നുള്ളൂ. അതിനായി സ്കൂൾ പ്രവേശനത്തിൽ നടപ്പിലാക്കുന്ന കർശന നിയന്ത്രണങ്ങളാൽ പിൻതള്ളപ്പെട്ട് പോകുന്നത് പാവം ഹരിജന ഗിരിജന വിദ്യാർത്ഥികളും, ജന്മം കൊണ്ട് നിസ്സഹായരായി പിന്നോക്കം തള്ളിപ്പോയവരുമാണ്. ഇതിനൊരു പരിഹാരമായി തോൽവിയും വിജയവുമില്ലാത്ത ഒരു പാഠ്യപദ്ധതിക്ക് രൂപം നൽകണമെന്ന് പറയാൻ മാത്രം വിദ്യാഭ്യാസരംഗത്തെ സ്ഥിതി ഭീകരമായിരിക്കുകയാണ്. ചെറ്റക്കുടിലിൽ നിന്നുള്ള റാങ്കുകാരി ഈ പ്രശ്നത്തിനൊരുത്തരമാകുന്നില്ല.

*മാതൃഭൂമി,*
*1985 ജൂൺ 18.*

# എൺപതു പട്ടയങ്ങളിൽ എഴുപത്തി മൂന്നും കൃത്രിമം

വയനാട്ടിൽ കൃത്രിമപ്പട്ടയങ്ങൾ ഹാജരാക്കി ബാങ്കുകളിൽനിന്നും പണം തട്ടിയെടുത്ത സംഭവങ്ങളിൽ ആദ്യത്തെ പരിശോധനയിൽ തന്നെ 80 എണ്ണത്തിൽ 73-ഉം കൃത്രിമമാണെന്നു തെളിഞ്ഞു. തഹസിൽദാരുടെ ഒപ്പുപോലും വ്യത്യസ്തമായി കണ്ട പട്ടയങ്ങൾ വേറെയുമുണ്ട്.

പടിഞ്ഞാറെത്തറ കാനറാബാങ്കിൽ നടന്ന പരിശോധനയിൽ ഒരേ മാസത്തിൽ കൊടുത്ത പട്ടയങ്ങളിലും തഹസിൽദാരുടെ വ്യത്യസ്തമായ ഒപ്പുകൾ ശ്രദ്ധയിൽ പെട്ടതോടെയാണ് കൃത്രിമപട്ടയങ്ങൾ വ്യാപകമായി വിതരണം ചെയ്തിട്ടുണ്ടെന്നറിവായത്. കൃത്രിമപ്പട്ടയങ്ങളിൽ എൺപതിൽ എഴുപത്തിമൂന്നും പടിഞ്ഞാറത്തറ കാനറാ ബാങ്ക് ബ്രാഞ്ചിൽ നിന്നാണ് കണ്ടെത്തിയത്. '''പണ്ട്' മേപ്പാടിയിൽ ഒരാൾ പണം കൊടുത്തു വാങ്ങിയ 'കുട്ടപ്പൻ പട്ടയം' സർവ്വേ നമ്പർ പ്രകാരം ഫോറസ്റ്റാണ്. കരഭൂമിയെന്നു മാത്രം പട്ടയത്തിൽ എഴുതിയിരിക്കുന്നു. കല്പറ്റ ലാൻഡ്ട്രിബ്യൂണൽ നൽകിയ ഈ പട്ടയം 1977ൽ നൽകിയതായിട്ടാണ് രേഖപ്പെടുത്തിയത്. എന്നാൽ 1977ൽ കോട്ടപ്പടി വില്ലേജ് ബത്തേരി ലാൻഡ് ട്രിബ്യൂണലിന് കീഴിലായിരുന്നു. ഇതുതന്നെ ഈ പട്ടയം കൃത്രിമമാണെന്നു വെളിപ്പെടുത്തുന്നു. ഇപ്പോഴത്തെ തഹസിൽദാറുടേതായി കൃത്രിമക്കൈയൊപ്പും രേഖപ്പെടുത്തിയിട്ടുണ്ട്.

ലാൻഡ് ട്രിബ്യൂണലിൽ ജോലിയിലുള്ള ഒരാളുടെ വിക്രിയകളാണ് പരക്കെ കൃത്രിമപ്പട്ടയങ്ങൾ ഇറങ്ങാൻ കാരണമെന്നും പറയപ്പെടുന്നു. ഈ ജീവനക്കാരന് "ഉന്നതങ്ങളിൽ" സ്വാധീനമുണ്ടത്രെ! ഓഫീസിൽ ജോലിക്ക് ചെല്ലാതെ മാസത്തിൽ ഒരു തവണ പോയി രജിസ്റ്ററിൽ എല്ലാ ദിവസത്തേയും ഒപ്പ് ഒന്നിച്ചിടുന്നു! ഒരു തഹസിൽദാർ ഈ ഏർപ്പാടിനെ എതിർത്തപ്പോൾ പരസ്യമായി തഹസിൽദാരോട് അയാൾ തട്ടിക്കേറിയ സംഭവമുണ്ടായിട്ടുണ്ടെന്ന് ഓഫീസിലെ മറ്റു ജീവനക്കാർ പറയുന്നു. ജില്ലാ കലക്ടറുടെ അടുത്ത് ഇതു സംബന്ധിച്ച് പരാതി ബോധിപ്പിക്കപ്പെട്ടിട്ടുണ്ട്. കാര്യങ്ങൾ ശരിയാണെന്നു ബോധ്യപ്പെട്ട കലക്ടർ ഇയാളെ സ്ഥലംമാറ്റി. എന്നാൽ പിറ്റേന്നു തന്നെ സ്ഥലം മാറ്റം റദ്ദ് ചെയ്യേണ്ടിയും വന്നു! വിജയശ്രീലാളിതനായി ഇയാൾ പിറ്റേന്നു ഓഫീസിൽ തിരിച്ചെത്തി ബാക്കിയുള്ള എല്ലാ ദിവസത്തേയും ഒപ്പുവെച്ചു. നേരത്തെ നൽകിയ ഒരു പരാതിമേൽ വിജിലൻസ് പഴയ 'കുട്ടപ്പൻ പട്ടയത്തിന്റെ കാര്യം' ഇപ്പോഴും അന്വേഷിച്ചുകൊണ്ടിരിക്കുകയാണ്. അന്വേഷിച്ചിട്ടെന്തു കാര്യം? അതുവേറെ കാര്യം.

*മാതൃഭൂമി,*
*1983 ഒക്ടോബർ 24.*

# കല്പറ്റ ബ്ളോക്കിൽ വീണ്ടും അരി കുംഭകോണം

നാഷനൽ റൂറൽ എംപ്ലോയ്മെന്റ് പദ്ധതി പ്രകാരം കല്പറ്റ ബ്ലോക്കിൽ വിതരണം ചെയ്യാനുള്ള 110 ചാക്ക് അരി അനധികൃതമായി കല്പറ്റ പഞ്ചായത്ത് ബസ്സ്സ്റ്റാൻഡിൽ ഇറക്കിക്കൊണ്ടിരിക്കേ കല്പറ്റ സബ് ഇൻസ്പെക്ടർ വിജയനും ഹെഡ്കോൺസ്റ്റബിൾ വീരാനും മറ്റും കൂടി ശനിയാഴ്ച പുലർച്ചെ പിടിച്ചെടുത്തു. ലോറി ഡ്രൈവർ കാഞ്ഞങ്ങാട്ടുകാരൻ പുരുഷോത്തമനേയും ക്ലീനർ പയ്യാവൂരിലെ ഡി.ഡി. തോമസിനേയും പോലീസ് അറസ്റ്റ് ചെയ്തു. ലോറിയും കാഞ്ഞങ്ങാട്ടേതാണ്. അരി എന്തു ചെയ്യണമെന്ന കാര്യത്തിൽ മജിസ്ട്രേട്ടിന് റിപ്പോർട്ടയച്ചിട്ടുണ്ട്. മൂന്നു മാസങ്ങൾക്കു മുമ്പ് കല്പറ്റ ബ്ലോക്കിലേക്കുള്ള രണ്ടു ലോറി അരി വഴി മാറി കുന്ദമംഗലത്തെ ഒരു മില്ലിൽ നിന്ന് പിടിച്ചെടുത്തതിനെ തുടർന്നുണ്ടായ ഒച്ചപ്പാട് കെട്ടടങ്ങുന്നതിനു മുമ്പാണ് പുതിയ പിടുത്തം. നീലേശ്വരത്തെ എഫ്. സി. ഐ ഗോഡൗണിൽ നിന്ന് കൊണ്ടുവന്നതായിരുന്നു ആ അരി.

എൻ. ആർ.ഇ.പി. സ്കീം പ്രകാരം ജോലിക്കു പുറമ കൊടുത്തു തീർക്കേണ്ട അരിയാണിത്. എന്നാൽ വിതരണത്തിലെ അപര്യാപ്തകൾ കാരണമാണത്രെ ജോലിക്കു കൊടുക്കേണ്ട അരി പിന്നീട് പണിയെടുപ്പിക്കുന്ന കരാറുകാരാണ് നൽകി വരുന്നത്. എന്നാൽ ശനിയാഴ്ച കല്പറ്റയിൽനിന്നും കൊണ്ടുപോകുന്നതിനു മുമ്പുതന്നെ വിൽക്കാൻ ശ്രമിക്കുകയായിരുന്നുവെന്ന് പൊലീസ് സംശയിക്കുന്നു. ചാക്കുകൾ ഇറക്കിക്കൊണ്ടിരിക്കെയാണ് പൊലീസ് രംഗത്ത് കുതിച്ചെത്തിയത്.

കല്പറ്റ ബ്ലോക്കിലേക്കുള്ള അരിപിടുത്തത്തെ തുടർന്ന് അരി ഏതോ കരാറുകാരനു കൊടുത്തുകഴിഞ്ഞതായി വരുത്തിത്തീർക്കാൻ ശ്രമം നടക്കുന്നതായറിയുന്നു. ഒരു കരാറുകാരനെ കണ്ടുപിടിച്ചു അരി അയാളെ ഏല്പിച്ചതായി രേഖ ഉണ്ടാക്കാനാണത്രെ നീക്കം.

എൻ.ആർ.ഇ.പി. സ്കീം പ്രകാരം വിതരണം ചെയ്യാനുള്ള അരി പുറത്തു വിൽക്കുന്നതിനു പിന്നിൽ വലിയൊരു കള്ളക്കളി തന്നെ നടക്കുന്നുണ്ടെന്ന കാര്യം ഒരു രഹസ്യമല്ല. പത്തുറുപ്പിക കൂലി കണക്കാക്കി അതിന്നനുസരിച്ച് 1.88 കയുടെ അരിയാണ് വിതരണം ചെയ്യേണ്ടത്. ഇങ്ങിനെ കൊടുക്കേണ്ട അരി അന്നന്നു വിതരണം ചെയ്യാൻ യാതൊരു സംവിധാനവുമില്ല എന്നു മാത്രമല്ല, പത്തുറുപ്പിക കൂലിക്ക് ഇക്കാലത്ത് ആളെ എങ്ങും കിട്ടുകയുമില്ല. ഈ സാഹചര്യത്തിൽ കരാറുകാരൻ 'യജമാനന്മാരുടെ' മൗനാനുവാദത്തോടു കൂടിയാണ് ചില വേലകളെല്ലാം ഒപ്പിച്ച്. എൻ. ആർ.ഇ.പി. സ്കീം നടപ്പാക്കിവരുന്നത്.

ഇതിന്റെയൊക്കെ ഫലമായി എൻ.ആർ.ഇ.പി സ്കീം തികഞ്ഞ പരാജയമാണെന്നു പലേടത്തുനിന്നും പരാതിയുണ്ട്. ഒരു കാട്ടിക്കൂട്ടലല്ലാതെ യാതൊരു പണിയും വേണ്ടതുപോലെ പൂർത്തിയാക്കുന്നില്ലത്രെ. കരാറുകാരന് അഴിമതി

കാട്ടാൻ ഇതിൽ കൂടുതൽ നല്ല സന്ദർഭമില്ലെന്നു ചൂണ്ടിക്കാണിക്കപ്പെടുന്നു.

വൈകി ബ്ലോക്കുകളിൽ കിട്ടുന്ന അരി പുറത്തു വിറ്റു കാശാക്കുന്നതും ഇങ്ങിനെയാണ്.

കരാറുകാരൻ കണക്കു പ്രകാരമുള്ള 1.88 രൂപ കൊടുത്താൽ മതി. മറിച്ച് ചീത്ത അരിയാണെങ്കിലും ക്വിൻടലിന്ന് 400 രൂപ വിലക്ക് ഇപ്പോൾ പുറത്തു വില്പന നടത്താമത്രെ.

ഇങ്ങിനെ കിട്ടുന്ന വലിയ തുകയിൽ ചെറിയൊരംശം മാത്രമേ കരാറുകാരനു കിട്ടുന്നുള്ളു എന്നാണറിയുന്നത്. ബാക്കി എവിടെ പോകുന്നു? - ഇക്കാര്യത്തിൽ ഇനിയും വലിയ രഹസ്യങ്ങൾ പുറത്തുവരേണ്ടതായുണ്ടെന്നു ചൂണ്ടിക്കാണിക്കപ്പെടുന്നു.

*മാതൃഭൂമി,*
*1983 നവംബർ 28.*

# കോടിയുടെ ക്ഷേമ പദ്ധതി തകർന്നു

അടിമവേലയിൽ നിന്നു വിമുക്തരാക്കപ്പെട്ട ആദിവാസികളെ പുനരധവസിപ്പിച്ച് സുഗന്ധഗിരി കാർഡമം പ്രോജക്ട് ലക്ഷ്യപ്രാപ്തിക്കു മുമ്പേ തകർന്നു.

തകർച്ച ഒഴിവാക്കാനുള്ള ഒരു നിർദ്ദേശം പോലും മുന്നോട്ടു വെക്കാനില്ലെന്ന സ്ഥിതിയാണിപ്പോൾ. പ്രോജക്ടിന്റെ ദയനീയമായ അന്ത്യത്തിൽ 750 ആദിവാസി കുടുംബങ്ങൾ പരിഭ്രാന്തരായിരിക്കയാണ്. 1500 ഹെക്ടർ വിസ്തീർണ്ണമുള്ള പദ്ധതി പ്രദേശം 2 ഹെക്ടർ വീതം ഓരോ കുടുംബത്തിനും ഭാഗിച്ചു തരണമെന്നുവരെ പദ്ധതിയുടെ ഗുണഭോക്താക്കളായ ആദിവാസികൾ ആവശ്യപ്പെട്ടു തുടങ്ങിയിരിക്കുന്നു. പദ്ധതി പ്രദേശത്തെ ഏലക്കാടുകളിൽ ഇടതിങ്ങിയ വൻമരങ്ങളിൽ കൊതിയുള്ള ചില മരക്കച്ചവടക്കാരാണ് പദ്ധതി ഭാഗം വെപ്പിയ്ക്കാനുള്ള ശ്രമം അണിയറയിൽ നടത്തുന്നത്.

എട്ടു വർഷം കൊണ്ട് സർക്കാർ രേഖകളിൽ സ്വയംപര്യാപ്തതയിലെത്തേണ്ട പദ്ധതി 9-ാം വർഷം ആയപ്പോഴേക്കും അതിലെ ഗുണഭോക്താക്കളായ ആദിവാസികൾക്ക് നിത്യകൂലി കൊടുക്കാൻ പോലും കഴിയാത്ത നിലയിലെത്തി. 5,77,67,000 രൂപ ഇന്നേവരെ പദ്ധതിക്ക് ചെലവഴിച്ചു. കേന്ദ്രഗവണ്മെന്റിന്റെ പശ്ചിമഘട്ട വികസന പദ്ധതിക്കു കീഴിലാണ് വയനാട്ടിൽ സുഗന്ധഗിരി കാർഡമം പ്രോജക്ട് ആരംഭിച്ചത്.

നിത്യകൂലി കൊടുക്കാൻ പോലും പണമില്ലാതെ പ്രവർത്തനം നിലച്ചുപോയ പദ്ധതിക്ക് ഇനി കേന്ദ്ര ഗവണ്മെന്റ് ഒരു നയാപൈസ പോലും നൽകില്ലെന്നു തറപ്പിച്ചു പറയുന്നു. കേന്ദ്ര പ്ലാനിംഗ് ബോർഡ് ഉദ്യോഗസ്ഥന്മാർ ഈയിടെ പദ്ധതി സന്ദർശിച്ചു. ജീവനക്കാരെ പിരിച്ചുവിട്ട് ഭാരിച്ച ചെലവുകൾ നിയന്ത്രിക്കാനാണ് അവർ ആദ്യമായി ഉപദേശിച്ചത്. അപ്രകാരം എഞ്ചിനീയറിങ്ങ് വിംഗിൽ പിരിച്ചുവിടൽ നോട്ടീസ് നൽകി കഴിഞ്ഞു. ഫീൽഡ് സ്റ്റാഫിനും സെക്യൂരിറ്റി സ്റ്റാഫിനും പിരിച്ചുവിടൽ നോട്ടീസ് നൽകാൻ തീരുമാനമായിട്ടുണ്ട്.

പ്രോജക്ടിനു മറ്റെവിടെ നിന്നും പണം കിട്ടാനുള്ള സാധ്യതയില്ല. ദൈവം വിചാരിച്ചാൽ പോലും പദ്ധതി നേരെയാക്കാൻ കഴിയില്ലെന്നു തന്നെയാണത്രെ ഒരു നിവേദക സംഘത്തോട് വികാരാധീനനായി മുഖ്യമന്ത്രി പറഞ്ഞത്.

ആദിവാസി ക്ഷേമ പദ്ധതിയെന്ന നിലയിൽ 1984 ആകുമ്പോഴേക്കും 1000 ഹെക്ടറിൽ ഏലം കൃഷി ചെയ്യണമെന്നായിരുന്നു പ്ലാൻ. 1985 ആയിട്ടും 750 ഹെക്ടറിൽ പോലും കൃഷി നടന്നിട്ടില്ല. കാലപരിധിക്കിടയിൽ ലക്ഷ്യം പൂർത്തീകരിക്കാത്ത കാരണം ഒരു കേന്ദ്രത്തിൽ നിന്നും പദ്ധതിക്ക് വായ്പകൂടി ലഭിക്കുന്നില്ല.

പ്രോജക്ടിലെ ഈ വർഷത്തെ ഏലം ഉൽപാദനം 13 ടൺ മാത്രമാണ്. ഏലം ബോർഡിന്റെ കീഴിലുള്ള ഉദ്യോഗസ്ഥന്മാർ ഡപ്യൂട്ടേഷനിൽ പ്രോജക്ടിൽ ജോലി ചെയ്യുന്നുണ്ടെങ്കിലും ഏലത്തോട്ടങ്ങൾ ഗുണനിലവാരമുള്ളതാക്കാൻ കഴിഞ്ഞിട്ടില്ല. 100 ഹെക്ടർ കാപ്പി ഉള്ളതും വിള എടുത്തു തുടങ്ങിയിട്ടില്ല. ഈ നിലയിൽ ഇതുവരെ തുടർന്നുപോന്ന് ധാരാളിത്തങ്ങൾ മാറ്റിനിർത്തിയാലും അത്യാവശ്യ

കാര്യങ്ങൾ പോലും ചെയ്തുതീർക്കാൻ ഫണ്ടില്ലാതെയാണ് പ്രോജക്ട് നാശത്തിലെത്തിയത്. ഇതുവരെ 64 ലക്ഷം രൂപയുടെ ഏലമാണ് വിറ്റത്. സഹകരണ ഭൂപണയബാങ്ക് 96 ലക്ഷം രൂപ വായ്പയും നൽകിയിട്ടുണ്ടത്രേ. 10 ലക്ഷം രൂപ ആ വകയിൽ ലഭിക്കാനുണ്ടത്രെ. അതെങ്ങിനെയും വാങ്ങി അത്യാഹിതം ഒഴിവാക്കാനുള്ള നെട്ടോട്ടത്തിലാണ് പ്രൊജക്ട് ഉദ്യോഗസ്ഥന്മാർ.

ശരിയായ മേൽവിലാസമില്ലാത്തവർക്കു പോലും പ്രോജക്ടിൽ കരാറുപണികൾ നൽകി ലക്ഷക്കണക്കിനു രൂപ നഷ്ടം വരുത്തി. വീടുകൾ തീർക്കാൻ കരാറു നൽകിയവർ അഡ്വാൻസ് വാങ്ങി കടന്നുകളഞ്ഞു. പ്രോജക്ടിനെ തകർത്തവർക്കെതിരെ നടപടി സ്വീകരിക്കണെന്ന റിപ്പോർട്ടും കാര്യമായ പരിഗണനയില്ലാതെ കിടക്കുകയാണ്.

കേന്ദ്ര ഗവർമ്മെണ്ട് പശ്ചിമഘട്ട വികസനവകുപ്പിനു കീഴിൽ ആരംഭിച്ച വയനാട്ടിലെ സുഗന്ധഗിരി കാർഡമം പ്രോജക്ടിന്റെ തകർച്ച ഉത്തരവാദപ്പെട്ടവർ ഗൗരവമായെടുക്കണമെന്ന് എം.പി. വീരേന്ദ്രകുമാർ ആവശ്യപ്പെട്ടു. പദ്ധതിയുടെ പ്രവർത്തിനു നീക്കിവെച്ച ഫണ്ട് മുഴുവൻ ധൂർത്തും പാഴ്ച്ചെലവുകളും നടത്തി തീർക്കുകയാണുണ്ടായത്. പദ്ധതി ലക്ഷ്യത്തിന്റെ പകുതിപോലും എത്താൻ കഴിഞ്ഞില്ല. അടിമവേലയിൽ നിന്നും വിമുക്തരാക്കാൻ ആദിവാസികളെ കുടിയിരുത്തി അവരുടെ ക്ഷേമത്തിനുണ്ടാക്കിയ ഈ പദ്ധതി തകർത്ത ഉദ്യോഗസ്ഥന്മാർക്കെതിരെ മാതൃകാപരമായ നടപടികൾ സ്വീകരിക്കണമെന്നും വീരേന്ദ്രകുമാർ ആവശ്യപ്പെട്ടു. 750 കുടുംബങ്ങളിലായി 4000ത്തോളം പേർ സുഗന്ധഗിരിയിൽ ഇന്നു പരിഭ്രാന്തരാണ്. പണിയെടുക്കുന്നതിന്റെ കൂലിപോലും അവർക്ക് കൊടുക്കാനില്ല. ആർക്കും ഒരുത്തരവാദിത്തവുമില്ലാത്ത അനാഥാവസ്ഥയിലാണ് ഇന്ന് സുഗന്ധഗിരി.

*മാതൃഭൂമി, 1985.*

# പണ്ട്, പണ്ട്, ഒരിടത്ത്...

ആർദ്രഹരിത വനങ്ങൾ, ഇല പൊഴിയും വനങ്ങൾ, അർദ്ധഹരിതവനങ്ങൾ, പുൽമേടുകൾ-ഒരു കാലത്ത് ഇതെല്ലാമായിരുന്നു വയനാട്. ഇപ്പോൾ ഒരു കുട്ടിക്കഥയുടെ തുടക്കം പോലെ പണ്ട്, പണ്ട് എന്ന രീതിയിലാവണം വയനാടിന്റെ ആ കഥ പറയാൻ.

കാടും മേടും തോടും നിറഞ്ഞു നിന്നിരുന്ന പശ്ചിമഘട്ടത്തിലെ ആ പച്ചപ്പ തക്കം ഇന്നൊരു പഴങ്കഥ മാത്രമായിത്തീർന്നിരിക്കുന്നു.

'കേരളത്തിലെ ആഫ്രിക്ക,' 'കേരളത്തിന്റെ കാശ്മീർ' എന്നൊക്കെയുള്ള വിശേഷണങ്ങൾ ഇനി വയനാടിന് ചേരില്ല. ഒരു കാലത്ത് കേരളത്തിന്റെ ഇതര പ്രദേശങ്ങളിൽ നിന്നും വ്യത്യസ്തമായ കാലാവസ്ഥയായിരുന്നു ഇവിടെ. ഇന്ന് വയനാടൻ കാറ്റിന് തണുപ്പും ഈർപ്പവുമില്ല. ഉഷ്ണകാലത്ത് വയനാട്ടിൽ പൊള്ളുന്ന ചൂട് അനുഭവപ്പെടുന്നു. കാലവർഷത്തിന്റെ കാലം കഴിഞ്ഞിട്ടും വയനാട്ടിൽ മഴയെത്തുന്നില്ല. 1980 ജനുവരി മുതൽ ജൂൺവരെ ആയിരത്തിയൊരുന്നൂറ്റിപത്ത് മില്ലിമീറ്ററാണ് വയനാട്ടിൽ ആരംഭത്തിൽ പെയ്ത മഴയുടെ കണക്ക്. എന്നാൽ ഈ വർഷം അതേ കാലയളവിൽ എണ്ണൂറ്റിപത്ത് മില്ലി മീറ്റർ മഴ മാത്രമേ വയനാട്ടിൽ പെയ്തിട്ടുള്ളു.

ഫാനും ഐസ്ക്രീമും വയനാടൻ ചുരത്തിനുമേലെ ഒരു കാലത്തും ചെന്നെത്തിയിരുന്നില്ല. ഇന്ന് ഫാൻ ഡീലേഴ്സും ഐസ്ക്രീം കച്ചവടക്കാരനും ഇവിടത്തെ ജീവിതത്തിലെ ഒരു അവിഭാജ്യ ഘടകമായിത്തീർന്നിരിക്കുന്നു.

പശ്ചിമഘട്ടത്തിൽ നടക്കുന്ന വ്യാപകമായ വനനശീകരണം ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ ഉണ്ടാക്കുമെന്ന് പ്രകൃതി ശാസ്ത്രജ്ഞന്മാർ മുന്നറിയിപ്പ് നൽകിയത് അടുത്ത കാലത്തൊന്നുമല്ല. മഴ പെയ്യിക്കുന്നതിൽ കാടുകൾ അതി പ്രധാന പങ്കുവഹിക്കുന്നു. കാട് നശിക്കുന്നതോടെ കാലവർഷത്തിന്റെ ക്രമം തെറ്റും.

ഏതാനും വർഷങ്ങളായി തുലാവർഷമെന്നത് വയനാട്ടിൽ ഇല്ലെന്നറിയാമോ? വ്യാപകമായ വനനശീകരണമാണ് വയനാടിന്റെ കാലാവസ്ഥയെ തകിടം മറിച്ചതെന്ന് ഇപ്പോഴും തറപ്പിച്ചു പറയാൻ ശാസ്ത്രത്തെ കൂട്ടുപിടിക്കേണ്ട. അനുഭവങ്ങൾ മാത്രം മതി. അനുഭവങ്ങളെക്കാൾ വലിയൊരു പാഠമില്ലല്ലോ?

വയനാടൻ കാടുകൾ വ്യാപകമായി നശിക്കാൻ തുടങ്ങുന്നത് 1940 മുതൽ ഇങ്ങോട്ടാണ്. ഒരു നിയന്ത്രണവുമില്ലാത്ത കുടിയേറ്റമാണ് ഒരവസരത്തിൽ വയനാടിനെ വസന്തമാക്കിയതു പോലെ നാശത്തിലെത്തിച്ചതും. 1920 മുതൽ മലബാറിലേയ്ക്ക് ഒഴുകാൻ തുടങ്ങിയ കുടിയേറ്റക്കാർ വയനാടിന്റെ കറുത്ത മണ്ണിലും അദ്ധ്വാനത്തിന്റെ ഹരിതപതാക ഉയർത്തി. അന്ന് ചുരുക്കം ചില ജന്മിമാരുടെ കണ്ണെത്താത്ത ജന്മമായി വയനാടിൻ കാടുകളത്രയും ഇടതൂർന്നു കിടക്കുകയായിരുന്നു.

ഒറ്റയ്ക്കും തെറ്റയ്ക്കും ജന്മിയെക്കണ്ട് ഭൂമി പതിച്ചുവാങ്ങിയ കൃഷിക്കാർ അദ്ധ്വാനത്തിലൂടെ സ്വാശ്രരായിത്തീരുമ്പോഴേയ്ക്കും വയനാടൻ കാടുകളുടെ

ഇലകൊഴിച്ചിൽ ആരംഭിച്ചു കഴിഞ്ഞിരുന്നു.

കാട് നാടാകാൻ തുടങ്ങുന്ന ആ കാലഘട്ടത്തിലാണ് 1949-ൽ മദിരാശി പ്രൈവറ്റ് ഫോറസ്റ്റ് ആക്ട് നിലവിൽ വരുന്നത്. 1940-ൽ ഗവണ്മന്റുടമയിലുള്ള പബ്ലിക് ഫോറസ്റ്റ് കോഴിക്കോട് ജില്ലയിൽ അറുനൂറ്റിതൊണ്ണൂറ് ചതുരശ്ര കിലോ മീറ്ററായിരുന്നു. വയനാട് മുഴുവൻ കോഴിക്കോട് ജില്ലയുടെ വനഭൂമിയായിരുന്നു. അതേ അവസരത്തിൽ സ്വകാര്യ വ്യക്തികളുടെ ഉടമസ്ഥതയിലുള്ള കാടുകൾ, ആയിരത്തിയഞ്ഞൂറ് ചതുരശ്ര കിലോമീറ്ററും. ഈ കാടുകളിലാണ് വനനശീക രണം ആദ്യമായി ആരംഭിച്ചത്.

സ്വകാര്യ ഭൂമികൾ ജന്മിമാരിൽ നിന്ന് ചാർത്തി വാങ്ങി കാട് നശിപ്പിക്കുന്ന സമ്പ്രദായത്തിന് നിയന്ത്രണം കൊണ്ടുവരാനാണ് മദിരാശി പ്രൈവറ്റ് ഫോറസ്റ്റ് ആക്ട് കൊണ്ടുവന്നത്. ഇതുപ്രകാരം ജില്ലാ കളക്ടറുടെ അനുവാദമില്ലാതെ ഒരു മരംപോലും വെട്ടിവീഴ്ത്താൻ പാടില്ലെന്ന സ്ഥിതിയായിരുന്നു. ഒരു ജന്മിക്ക് നൂറ് ഏക്കറിൽ കൂടുതൽ വനഭൂമി പതിച്ചുകൊടുക്കാനും അനുവാദമില്ലെന്നും ഇതോടൊന്നിച്ച് നിയമമുണ്ടായി.

നിയമത്തിന്റെ പിടിയിൽ നിന്നും വിമുക്തനാകാൻ മനുഷ്യൻ എല്ലായ്പോഴും ഓരോ ഉപായങ്ങൾ കണ്ടെത്തിയിട്ടുണ്ട്.

ജന്മി തന്റെ കണ്ണെത്താത്ത വനഭൂമിയിൽ നിന്നും നൂറ് ഏക്കർ പതിച്ചുകൊ ടുക്കാൻ കളക്ടറുടെ ഉത്തരവ് കൈപ്പറ്റുന്നു. ഈ നൂറ് ഏക്കറുടെ ബലത്തിൽ ജന്മി പതിനായിരക്കണക്കിന് ഏക്കർ പതിച്ചു കൊടുക്കുന്നു. കളക്ടറിൽ നിന്നും ജന്മി കൈപ്പറ്റിയ ആ ഒരു ഓർഡർ കാണിച്ച് നിങ്ങൾക്ക് തന്നിരിക്കുന്നു എന്ന് എഴുതി തന്നെ വന്നു കാണുന്നവർക്കെല്ലാം ജന്മി ഭൂമി നൽകി.

വയനാട്ടിലെന്നല്ല കേരളത്തിലെവിടെയും നടന്ന ആദ്യകാല കൈയേറ്റങ്ങ ളുടെ സ്വഭാവം ഇതുതന്നെയായിരുന്നു.

1952-നു ശേഷമാണ് കൈയേറ്റങ്ങൾ വ്യാപകമായി ആരംഭിച്ചത്. സ്വകാര്യ ഉടമയിലുള്ള വനഭൂമി 1940-ൽ കോഴിക്കോട് ജില്ലയിൽ ആയിരത്തിയഞ്ഞൂറ് ചതു രശ്ര കിലോമീറ്റർ ഉണ്ടായിരുന്നത് 1970 ആയപ്പോഴേയ്ക്കും എണ്ണൂറ്റിയിരുപത്തി രണ്ട് ചതുരശ്രമീറ്ററായി കുറഞ്ഞു. അതേസമയം ഗവണ്മെന്റു ഭൂമി 1940-ൽ അറുനൂറ്റിത്തൊണ്ണൂറ് ആയത് അറുനൂറ്റിയൻപത്തിരണ്ട് ചതുരശ്ര കിലോമീറ്ററായി മാത്രമേ കുറഞ്ഞിട്ടുള്ളു.

ഒരു തുണ്ടുഭൂമിപോലുമില്ലാത്ത അദ്ധ്വാനിക്കുന്ന വർഗമായിരുന്നില്ല ഈ കൈയേറ്റങ്ങളുടെയെല്ലാം മുൻപന്തിയിൽ വൻകിട ഭൂപ്രഭുക്കന്മാർ തന്നെയായി രുന്നു. ഭൂമിയില്ലാത്ത കൂലിപ്പണിക്കാരൻ പത്ത് സെന്റ് ഭൂമിപോലും എവിടെയും കൈയേറിയിട്ടില്ല. അവൻ ആകെ ചെയ്തത് ഭൂപ്രഭുക്കൾക്കുവേണ്ടി കൈയറ്റഭൂ മിയിൽ വിളയിറക്കി എന്ന അപരാധം മാത്രമാണ്.

ഫോറസ്റ്റ് ഉദ്യോഗസ്ഥന്മാരും റവന്യൂ അധികൃതരും ഇവിടെ നിസ്സഹായരാ യിരുന്നു. ഒരു സ്ഥലത്ത് കൈയേറ്റം നടക്കുന്നു എന്നറിഞ്ഞാൽ അവിടെ എം.എസ്.പി. ക്യാമ്പ് ചെയ്യും, കൈയ്യേറ്റക്കാരെ കൈയോടെ പിടിക്കും. രണ്ടാ ഴ്ചയോ കൂടിയാൽ മൂന്നു മാസത്തേയ്ക്കോ ഒരു വെറും തടവ്.

അതുകഴിഞ്ഞാൽ കൈയേറ്റം മുറപോലെ തുടരുകയും ചെയ്യാം.

കൈയേറ്റക്കാർക്ക് പരസ്യപിന്തുണ പ്രഖ്യാപിച്ച രാഷ്ട്രീയ കക്ഷികൾ ധാരാളം ഇവിടെ ഉണ്ട്. ഈ പരസ്യപിന്തുണ ഇപ്പോഴും അവസാനിച്ചിട്ടില്ലെന്നും ഓരോ കക്ഷിയും മാറിമാറി അധികാരത്തിൽ എത്തുമ്പോൾ സ്വന്തം അണികളെ കാടുകൈയേറാൻ പ്രേരിപ്പിക്കുന്നു എന്നതും വിചിത്രമായ സംഭവങ്ങളാണ്.

1946-ൽ കേന്ദ്ര കൃഷി വകുപ്പുമന്ത്രിയായിരുന്ന കെ.എം. മുൻഷിയാണ് ആദ്യമായി കാടിന്റെ നാശത്തിനെതിരെ മനുഷ്യ മനസ്സാക്ഷിയുണർത്താൻ ചില പ്രാഥമിക നടപടികൾ സ്വീകരിച്ചത്. ഇന്നു എല്ലാവരും പാടിക്കൊണ്ടു നടക്കുന്ന വനമഹോത്സവത്തിന് മുൻഷിയാണ് തുടക്കമിട്ടത്. ഇക്കാരണത്താൽ മുൻഷിയെ പരിഹസിച്ചു ചില പാരഡികൾ വരെ ഉണ്ടാക്കി ചില വിപ്ലവ രാഷ്ട്രീയകക്ഷികൾ മുദ്രാവാക്യങ്ങൾ ആലപിച്ചിരുന്നു.

വനനശീകരണത്തിന് സർവപിന്തുണയും പ്രഖ്യാപിച്ച ഈ കക്ഷികൾ പിന്നീട് കേരളത്തിൽ അധികാരമേറ്റപ്പോൾ അതിന്റെ തണലിൽ കാടു കൈയേറ്റം വ്യാപകമായി നടന്നു.

1957-ൽ കാടു കൈയേറ്റത്തെക്കുറിച്ച് നിയമസഭയിൽ ചോദ്യമുണ്ടായപ്പോൾ ഉത്തരവാദപ്പെട്ട വകുപ്പുമന്ത്രി ഉത്തരം പറഞ്ഞതുകേട്ട് നിയമസഭയിലെ തൂണുകൾ പോലും അറിയാതെ ചിരിച്ചുകാണും. കൈയേറ്റക്കാർ അധികമുണ്ടായതുകൊണ്ട് ഞങ്ങൾ നടപടിയെടുത്തില്ല എന്നായിരുന്നു മന്ത്രിയുടെ മറുപടി.

നമ്മുടെ കാടുകൾ അത്രയും വെട്ടിനശിപ്പിച്ചതിന് ആരാണ് പ്രധാന ഉത്തരവാദികൾ?

ഗവൺമെന്റ് ഉത്തരവാദിയാണ്. ജന്മി ഉത്തരവാദിയാണ്. അല്ലാതെ ഭൂമിയില്ലാത്തവൻ കാടുകൈയേറിയിട്ടില്ല. പണിക്കു വന്നവൻ കാടു കൈയേറിയിട്ടില്ല. അവർക്ക് ഇപ്പോഴും ഒരു തുണ്ടു ഭൂമി ഇല്ല.

1970-ൽ കേരളത്തിലെ സ്വകാര്യ വനങ്ങളെല്ലാം ദേശസാൽക്കരിച്ചു. എന്നാൽ നമ്മുടെ നാട്ടിൽ എല്ലാ ദേശസാൽക്കരണവും പോലെ ഇതും തികഞ്ഞ പരാജയമായിരുന്നു. സ്വകാര്യ വനദേശസാൽക്കരണത്തോടെ ദുർബലമായ അധികാരം മാത്രമേ ഗവൺമെന്റിന് കാടുകളുടെ മേൽ ഉണ്ടാക്കാൻ കഴിഞ്ഞുള്ളു. ജനപ്രാതിനിധ്യമാണ് ഗവൺമെന്റ്. ഗവൺമെന്റിന്റെ മുതൽ പൊതുമുതലാണ്. പൊതുമുതൽ എന്നാൽ എല്ലാവരുടേയും മുതൽ എന്നാണർത്ഥം. അതോടെ കണ്ടമാനം ആളുകൾ കാടു കൈയേറാൻ തുടങ്ങി.

ഈ കൈയേറ്റക്കാരെ നിയന്ത്രിക്കാൻ ജനപ്രാതിനിധ്യ ഗവൺമെന്റിനു ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. കാടു നശിക്കുന്നതിനേക്കാൾ അവർ കാര്യമായി കരുതിയത് അഞ്ചുവർഷം കൂടുമ്പോൾ ഒരിക്കൽ ബാലറ്റ് പെട്ടിയിൽ വീഴുന്ന ഒരു വോട്ടായിരുന്നു. ഓരോ വിലപിടിച്ച വോട്ടും സ്വന്തം പെട്ടിയിൽ തന്നെ വീഴണമെന്ന നിർബന്ധം മാത്രമേ ഓരോ കക്ഷിക്കും ഉണ്ടായിരുന്നുള്ളു. അപ്പോൾ പിന്നെ കാടു കൈയേറുന്ന സ്വന്തം കക്ഷിക്കാരെ വിരട്ടിയോടിക്കുന്നത് ശരിയാണോ? കാടു കാക്കുന്ന ഫോറസ്റ്റ് ഗാർഡുമാർക്ക് വകുപ്പു മന്ത്രി നിർദ്ദേശം കൊടുത്തു. കാടുകൈയേറുന്നവരുടെ കൈയിൽ ഏത് കൊടിയാണ് പാറിക്കളിക്കുന്നത് എന്ന് ആദ്യം പരിശോധിക്കുക. സ്വന്തം കൊടിയാണെങ്കിൽ അങ്ങോട്ട് തിരിയേണ്ട. കണ്ണടച്ച് തിരികെപ്പോന്നോളൂ.

എല്ലാവരും പറയുന്നതുപോലെ ഒരിക്കലും കഴുതകളല്ലാതിരുന്ന, പൊതുജനം രാഷ്ട്രീയക്കാരുടെ ഈ ദൗർബല്യം ശരിക്കും മനസ്സിലാക്കിയാണ് കാടുകയറ്റം നടത്തിയത്. കാടുകൈയാളുന്ന മന്ത്രിയുടെ കൊടി മാത്രമേ അവർ കാടുകൈയേറ്റത്തിനു കൊണ്ടുപോകുന്നുള്ളൂ. ഓരോ കാലവും മന്ത്രിയുടെ നിറം മാറുമ്പോൾ കാടു കൈയേറ്റക്കാരുടെ കൈയിലെ കൊടിയുടെ നിറവും മാറുന്നു. കേരളത്തിലെ എല്ലാ കാടുകളിലും അരങ്ങേറുന്ന ഒരു തമാശനാടകമാണ് ഇത്.

കാട്ടിലെ വന്യമൃഗങ്ങളുടെ കണക്കെടുപ്പുപോലെ കാടിന്റെ കണക്കുകളും യഥാർത്ഥമല്ല. ഏറ്റവും അടുത്ത കാലത്തെ കണക്കുപ്രകാരം കേരളത്തിൽ ആകെ 9353 ചതുരശ്ര കിലോമീറ്റർ കാടുണ്ട്. സ്വാഭാവിക വനങ്ങളും വെച്ചുപിടിപ്പിച്ച വനങ്ങളും ഉൾപ്പെടെയാണിത്.

വയനാടിന്റെ ഡിവിഷൻ തിരിച്ചുള്ള കണക്കുപ്രകാരം 45,782 ഹെക്ടർ വനഭൂമിയുണ്ട്. വനനശീകരണം അതിന്റെ സംഹാരനൃത്തം തുടരുന്നത് ഈ വനഭൂമിയിലാണ്.

ജനനിബിഡമായ വയനാട്ടിലെ ഇന്നത്തെ പുൽപള്ളി പതിനഞ്ചു വർഷം മുമ്പ് ഘോരവനമായിരുന്നു. ആകാശം മുട്ടെ വന്മലകളിൽ തഴച്ചു വളർന്നിരുന്നതും പൊഴുതന, പടിഞ്ഞാറെത്തറ, വാളാട്, തൊണ്ടർനാട് എന്നീ പ്രദേശങ്ങളിൽ വ്യാപിച്ചു കിടന്നിരുന്നതുമായ നിക്ഷിപ്തവും അല്ലാത്തതുമായ പതിനായിരക്കണക്കിന് ഹെക്ടർ വനഭൂമി നിക്ഷിപ്ത താൽപര്യക്കാർ നാമാവശേഷമാക്കി. ബാവലിപ്പുഴയുടെ ഓരങ്ങളിൽ കർണാടകയുടെ വടക്കൻ അതിർത്തിയിൽ ഉരുമ്മിക്കിടക്കുന്ന 25,000 ഏക്കർ വനഭൂമി വെട്ടിനശിപ്പിച്ച് തേക്കും യൂക്കാലിപ്റ്റസും നട്ടുകഴിഞ്ഞു. തൃശ്ശിലേരി, തിരുനെല്ലി, കാട്ടിക്കുളം, ബേഗൂർ കാടുകൾ ഇന്ന് കടലാസ്സിൽ മാത്രം ഒതുങ്ങിനിൽക്കുന്നു.

നിക്ഷിപ്ത വനഭൂമിയായ പാമ്പ്രയിലെ ആയിരക്കണക്കിന് ഏക്കർ വനഭൂമി ഗവണ്മെന്റും ഉദ്യോഗസ്ഥന്മാരുടെ മൗനാനുവാദത്തോടെ നാട്ടുകാരും മൊട്ടയടിച്ചു കൊണ്ടിരിക്കുന്നു. വയനാട്ടിൽ അടുത്ത കാലംവരെ ആരും തൊടാത്ത കാടുകളായിരുന്നു ബത്തേരി, ചെതലയം റെയ്ഞ്ചുകളിലെ നിത്യഹരിത വനങ്ങൾ. അവിടേയും ഇപ്പോൾ കോടാലി വീഴുന്ന ശബ്ദം കേട്ടുതുടങ്ങിയിരിക്കുന്നു.

കർണാടകയിലെ ബന്ദിപ്പൂർ, തമിഴ്നാട്ടിലെ മുതുമല വന്യമൃഗ സംരക്ഷണ കേന്ദ്രങ്ങൾ ലോകപ്രശസ്തങ്ങളാണ്. അവയുമായി ബന്ധപ്പെട്ട് പ്രാധാന്യമർഹിക്കുന്ന ബത്തേരി ചെതലയം വനങ്ങളെ കേരള ഗവൺമെന്റ് 1973-ൽ ഒരു പ്രത്യേക ഓർഡിനൻസു പ്രകാരം വന്യമൃഗ സംരക്ഷണകേന്ദ്രമായി പ്രഖ്യാപിച്ചു. ഈ വനങ്ങളിൽ വഴി നടക്കുന്നതുപോലും അന്നു നിരോധിച്ചിരുന്നു. കന്നുകാലികളെ മേയ്ക്കൽ, മരം, മുള ഇവ മുറിക്കൽ തുടങ്ങി വന്യമൃഗങ്ങളുടെ സൈ്വര്യവിഹാരത്തിനു ഭംഗം വരുത്തുന്ന എല്ലാ പ്രവർത്തനങ്ങളും വെട്ടയാടൽ, പടക്കം പൊട്ടിക്കൽ എന്നിവയും കർക്കശമായി തടഞ്ഞിരുന്നു.

ലോകബാങ്കിന്റെയും കേന്ദ്രസർക്കാറിന്റെയും കോടിക്കണക്കിന് രൂപ ധനസഹായം ഈ പദ്ധതിക്കായി ചെലവഴിച്ചിട്ടുണ്ട്. ഒരു ചീഫ് കൺസർവേറ്റർ, ഏതാനും ഡിവിഷണൽ ഓഫീസർമാർ, റെയ്ഞ്ച് ഓഫീസർമാർ, ഫോറസ്റ്റർ, വാച്ചർ തുടങ്ങി ഒട്ടനവധി ഉദ്യോഗസ്ഥന്മാരെ ഇതിനായി നിയോഗിച്ചിട്ടുണ്ടെങ്കിലും

അവരുടെ 'അതർ ഡ്യൂട്ടിയിൽ' ഇതെല്ലാം നാശമായിക്കൊണ്ടിരിക്കയാണ്.

20,000 ഏക്കർ വിസ്തീർണമുള്ള ബത്തേരി റെയ്ഞ്ചിലെ മാഹിൻഗമ്മ. വേനൽക്കാലത്തും പനിനീരുപോലെ ഒഴുകുന്ന നൂൽപ്പുഴ ഈ വനമദ്ധ്യത്തിലൂടെ നിറഞ്ഞൊഴുകുന്നു. അപൂർവ പക്ഷിമൃഗാദികളുടെ സൈ്വരവിഹാര കേന്ദ്രമായിരുന്നു ഈ വനങ്ങൾ. നെല്ലൂർ വാച്ച് ടവറും സാൾട്ട് ലിക്കും ഈ വനത്തിലാണ്. വരയാട്, കാട്ടാട്, പുള്ളിമാൻ, ഉല്ലമാൻ, മലമാൻ, പുള്ളിപ്പുലി, കടുവ, വിവിധ തരം കുരങ്ങന്മാർ, മലയണ്ണാൻ, കാട്ടുപോത്ത്, കരടി തുടങ്ങിയ മൃഗങ്ങളെല്ലാം ഈ കാടുകളിൽ ഒരുകാലത്ത് സുലഭമായിരുന്നു. ഇന്ന് ഈ മൃഗങ്ങൾ ഇവിടെ അപൂർവ്വം. ബാക്കി കർണാടക കാടുകളിലേയ്ക്ക് അഭയം തേടിയിട്ടുണ്ടാകണം.

ക്ലിയർഫെല്ലിങ് നടത്തുന്നതു കാരണം അമൂല്യങ്ങളായ ഔഷധങ്ങളും കാടിനോട് വിടപറയുന്നു. കടുക്ക, നെല്ലിക്ക, താന്നിക്ക, ഇഞ്ച, ചീറാക്ക, സർപ്പഗന്ധി, കുറുന്തോട്ടി, കടലാടി, കരിംകുറുഞ്ഞി കാരാത്തോടി തുടങ്ങി കിലോയ്ക്ക് നൂറ്റൻപത് രൂപവരെ വിലയുള്ള അമൂല്യ ഔഷധങ്ങളും മെഴുക്, തേൻ എന്നിവയും കാട് നശിക്കുന്നതോടൊപ്പം അപ്രത്യക്ഷമായി. ആയുർവേദത്തിൽ മാത്രമല്ല അലോപ്പതി ഔഷധനിർമാണത്തിലും. പ്രധാന അസംസ്കൃത വിഭവമായ 'പൂപ്പൻ' ഈ കാട്ടിൽ നിന്നും കിട്ടിയിരുന്നത് ഒരോർമ്മ മാത്രം.

ബത്തേരി ചെതലയം റിസർവിൽ പെട്ടതടക്കമുള്ള വയനാടൻ വനങ്ങൾ വടക്ക് മംഗലാപുരത്തിനടുത്ത് കുതിരൈമുക്കുരെയും തെക്ക് വിദ്യാപർവ്വതനിരകൾ വരെയും വ്യാപിച്ചുകിടക്കുന്നു. വയനാടിന്റെയും കർണാടകയുടെയും ഇടയ്ക്ക് രണ്ട് കാലാവസ്ഥാമാറ്റത്താലും വേർതിരിക്കാവുന്ന ഘടകമെന്ന നിലയിൽ 35 മുതൽ 100 കിലോമീറ്റർ വരെ വിസ്തൃതിയിൽ കിടക്കുന്നതും ഏതാണ്ട് മൂന്നിൽ രണ്ടുഭാഗവും കേരളത്തിൽ പെട്ടതുമായ വനങ്ങളാണ് ഇപ്പോൾ നശിച്ചുകൊണ്ടിരിക്കുന്നത്. ഇത് വയനാടൻ കാലാവസ്ഥയെ ഏറെ ബാധിക്കും. മഴ കുറഞ്ഞതും വരണ്ടതുമായ കാലാവസ്ഥ ക്രമേണ മണ്ണിന്റെ ഫലഭൂയിഷ്ഠതയും കാർന്നുതിന്നും. ഇപ്പോൾ തന്നെ അതിർത്തി ഗ്രാമങ്ങളെ ഈ കാലാവസ്ഥാമാറ്റം തകരാറിലാക്കിയിട്ടുണ്ട്.

യൂക്കാലി മരങ്ങൾ വയനാട്ടിൽ ഒരിക്കലും വെച്ചുപിടിപ്പിക്കരുതെന്ന് ശാസ്ത്രജ്ഞന്മാർ ആവർത്തിച്ചു പറഞ്ഞതാണ്. മണ്ണിന്റെ ജലാംശം വലിച്ചെടുത്ത് അന്തരീക്ഷത്തിൽ വിക്ഷേപിക്കാനാണ് യൂക്കാലിമരങ്ങൾ ഉപകരിക്കുക. ഇത് ഭൂഗർഭജലവിതാനം തകരാറിലാക്കും. ഇവയിലുള്ള അസിഡിക്ക് അംശം സ്വതവേ അമ്ലാംശം കൂടിയ വയനാടിന്റെ ജൈവഘടനയെ തകിടം മറിക്കും. ഒരു പുൽക്കൊടി പോലും യൂക്കാലി മരത്തിനു ചുവട്ടിൽ മുളയ്ക്കില്ല. തേക്കും ഇതുപോലെ ജലാംശം വലിച്ചെടുക്കുന്ന വൃക്ഷമാണ്. നൂൽപ്പുഴ പഞ്ചായത്തിൽ തേക്കും യൂക്കാലിയും വെച്ചുപിടിപ്പിച്ച തോട്ടങ്ങൾ ചുറ്റപ്പെട്ട പൊങ്കിളി, തകരപ്പാടി, മാറോഡ്, മണിമുണ്ട, പുത്തൂർ, കുമിഴി തുടങ്ങിയ പ്രദേശങ്ങളിൽ ഇന്ന് കുടിവെള്ളത്തിന് ക്ഷാമമനുഭവപ്പെടുന്നു. ഇവിടങ്ങളിൽ രണ്ടു കൃഷി ചെയ്തിരുന്ന ഏറ് ഇറങ്ങാത്ത 'കൊരവ' (ചതുപ്പു വയലുകൾ) പോലും പാറപോലെ ഉറച്ചു പോയിരിക്കുന്നു.

വയനാട്ടിൽ ആകെ കൃഷിചെയ്യുന്ന 80,000 ഹെക്ടർ ഭൂമിയിൽ 25,000 ഹെക്

ടർ കാപ്പിയടക്കമുള്ള നാണ്യവിളകളാണ്. കാലാവസ്ഥയിലുള്ള ഇന്നത്തെ നില തുടർന്നാൽ കാൽനൂറ്റാണ്ടിലധികം കാലം കാപ്പി കൃഷിക്ക് വയനാട്ടിൽ പിടിച്ചു നിൽക്കാൻ ആവില്ല. ഒരുകാലത്ത് വയനാട്ടിൽ വ്യാപകമായി കൃഷിചെയ്തിരുന്ന മധുരനാരങ്ങ ഇന്ന് അമ്പലവയലിലുള്ള കാർഷിക ഗവേഷണ കേന്ദ്രത്തിൽ മാത്രമേ ഉള്ളൂ. മറ്റെല്ലാ സ്ഥലത്തും നാരങ്ങക്കൃഷി നശിച്ചു. ഈ രീതിയിൽ വന നശീകരണം തുടർന്നാൽ കാപ്പിയുടെ ഗതിയും മറ്റൊന്നാകാനിടയില്ല. മുഞ്ഞ ബാധ കാപ്പിയെ മാത്രമല്ല കുരുമുളകിനേയും ഇപ്പോൾ ആക്രമിച്ചുതുടങ്ങി. ഉഷ്ണം കൂടിയപ്പോൾ പുളിയനുറുമ്പുകൾ കാപ്പിത്തോട്ടങ്ങളെ ആക്രമിയ്ക്കാൻ തുടങ്ങിയിരിക്കുന്നു.

1917-ൽ ആണ് രേഖയെഴുതിയ ആദ്യത്തെ തേക്കിൻ തോട്ടം വയനാട്ടിൽ ഉണ്ടാകുന്നത്-ബത്തേരി റേയ്ഞ്ചിലെ മാവിൻഗമ്മയിൽ. 1922-ൽ താത്തൂർ റിസർവ്വിൽ മറ്റൊരു തോട്ടമുണ്ടായി. ഒന്നാംലോക മഹായുദ്ധം കപ്പലിനും മറ്റും ആവശ്യമായ തേക്കുമരങ്ങൾക്ക് ഉണ്ടാക്കിയ വർദ്ധിച്ച ഡിമാന്റാണ് ബ്രിട്ടീഷ്കാരെ തേക്കുനടാൻ പ്രേരിപ്പിച്ചത്. 1969 മുതൽ വയനാട്ടിൽ യൂക്കാലി നടാനും തുടങ്ങി.

കാടുകളെല്ലാം തേക്കിൻ കാടുകളും യൂക്കാലി തോട്ടങ്ങളുമായി മാറുമ്പോൾ നിസ്സാഹയരായി നോക്കിനിൽക്കുന്ന ഒരു ജനവിഭാഗമാണ് വയനാട്ടില ആദിവാസികൾ. കാട്ടിലെ സുഭിക്ഷത നഷ്ടപ്പെട്ട അവരെ സാംക്രമിക രോഗങ്ങൾ കീഴടക്കിയിരിക്കുന്നു. തിരുനെല്ലിയിലും തൃശ്ശിലേരിയിലും വർഷംപ്രതി ചത്തൊടുങ്ങുന്ന ആദിവാസികൾ വനനശീകരണത്തിന്റെ രക്തസാക്ഷികളാണ്.

ചിലപ്പോൾ അവരുടെ സ്മരണയ്ക്കുവേണ്ടി രക്തസാക്ഷി ദിനമാചരിക്കാൻ നാളെ ഇവിടെ ആളുണ്ടായെന്നുവരാം. എന്നാൽ അവരെങ്ങനെ രക്തസാക്ഷികളായിത്തീർന്നു എന്ന് ആലോചിക്കുക പോലും ചെയ്യുമോ?

*മാതൃഭൂമി ആഴ്ചപ്പതിപ്പ്,*
*1981 ആഗസ്റ്റ് 9-15.*

# പണത്തിനുവേണ്ടി സർക്കാർ തന്നെ കാട് ചുട്ടുകരിക്കുന്നു

വയനാട്ടിലെ ചെതലയം ഫോറസ്റ്റ്റേഞ്ചിൽ പാതിരി നോർത്ത് റിസർവ്വ് സെക്ഷനിൽ അൻപത്തിയഞ്ച് ഹെക്ടർ വനം ക്ലിയർഫെല്ലിങ്ങ് എന്ന പ്രാകൃത രീതിയിലൂടെ സർക്കാർ തന്നെ ചുട്ടുകരിക്കുകയാണ്. തേക്ക് നടാനാണത്രെ ഇതു ചെയ്യുന്നത്. സർക്കാറിലേക്ക് കൂടുതൽ പണമുണ്ടാക്കുക എന്ന വന്യമായൊരാവേശത്തിൽ ക്ലിയർഫെല്ലിംഗ് എളുപ്പം കൊണ്ട് ഒട്ടുമുക്കാലും നടന്നുകഴിഞ്ഞു. ഇനി കോടിക്കണക്കിന് രൂപ വിലമതിക്കുന്ന തടികളെല്ലാം ഡിപ്പോകളിലെത്തിക്കണം. അവശേഷിക്കുന്ന പടലുകളെല്ലാം ചുട്ടുകരിക്കണം. ഈ മരുഭൂമി ഇനി കുറേക്കാലത്തേക്ക് കപ്പ നടാൻ കൊടുക്കും. അതുകഴിഞ്ഞ് നിരത്തി തേക്കിൻ തൈകൾ വെക്കും. ഒരു പുൽനാമ്പു പോലും കിളിർക്കാൻ അനുവദിക്കാത്ത രീതിയായാണ് ക്ലിയർഫെല്ലിംഗ് എന്ന കാടത്തം ഇവിടെ അരങ്ങേറിയത്.

എല്ലായിടത്തും ഉയർന്ന ആക്ഷേപങ്ങളെ തുടർന്ന് വയനാട്ടിൽ രണ്ടു വർഷങ്ങളായി ക്ലിയർഫെല്ലിങ്ങ് നടന്നിരുന്നില്ല എന്നതും ഓർമ്മിക്കേണ്ടതുണ്ട്.

പൂർണ്ണ വളർച്ചയെത്തി നശിക്കാറായ വൻമരങ്ങൾ കൂടുതലുള്ള വനങ്ങളാണ് ചുട്ടുകരിച്ച് തേക്കുപോലുള്ള ലാഭ വൃക്ഷങ്ങൾ നട്ടു കാടിനെ തേക്കിൻകാടായി മാറ്റേണ്ടതുണ്ടെന്ന് 'പ്രാകൃത ഫോറസ്റ്റ് പോളിസി' അനുശാസിക്കുന്നുണ്ട്. എന്നാൽ അതുപോലും ഇവിടെ പ്രാവർത്തികമാക്കിയില്ല. 'പതിനാറ് തികയാത്ത' ഇളംമരങ്ങളെയാണ് ഇവിടെ വെട്ടിക്കൊണ്ടിരിക്കുന്നത്. അഞ്ചെട്ടാനകളും പന്ത്രണ്ട് ജോഡി പോത്തുകളും റെയ്ഞ്ച് ഓഫീസർ തൊട്ട് താഴെയുള്ള ജീവനക്കാരും നൂറുകണക്കിന് കൂലിക്കാരും ഈ കൊടും കൊലയുടെ നടത്തിപ്പുകാരായി ഈ ശ്മശാനത്തിൽ കഴിയുന്നു.

ഇതൊരു നിബിഡവനമായിരുന്നെന്ന് തൊട്ടടുത്തു മാറ്റി നിർത്തിയ കാടുകൾ വ്യക്തമാക്കിത്തരുന്നു. ഇതു കഴിഞ്ഞാൽ അവിടെയും ഈ ക്രൂരത അരങ്ങേറുമത്രെ. ഒരുവർഷം ഒരു റേഞ്ചിൽ നൂറ്റിയമ്പത് ഹെക്ടർ വനം മൂന്ന് തവണയായി ചുട്ടുകരിക്കണമെന്നാണ് സർക്കാർ ഇന്നും കയ്യിൽ വെച്ചുകൊണ്ടിരിക്കുന്ന ഫോറസ്റ്റ് പോളിസി പറയുന്നത്. ക്ലിയർഫെല്ലിങ്ങിനെ സാധൂകരിക്കുന്ന വർക്കിങ്ങ് പ്ലാൻ അതിനു വേണ്ടി തയ്യാറാക്കുന്നതാണ്.

ചെതലയം റേഞ്ചിൽ പ്രകൃതിദത്ത വനങ്ങൾ എത്ര ബാക്കിയുണ്ട്? റേഞ്ച് ഓഫീസർ മറുപടി പറയാൻ ഭയപ്പെടുന്നു. ഒരു സുമാർ കണക്കുകൾ വനനശീകരണത്തിന്റെ ഭീകരത വ്യക്തമാക്കിത്തരും. റേഞ്ചിൽ ആകെ വനങ്ങൾ പഴയ കണക്കുപ്രകാരം ഒരു പതിനാലായിരം ഏക്കറോളം. അതിൽ അയ്യായിരത്തിനു മേലെ വിവിധ സ്ഥലങ്ങളിൽ വർക്കിങ്ങ് പ്ലാൻ പ്രകാരം നേരത്തെ ചുട്ടുകരിച്ച് തേക്കും യൂക്കാലിപ്പ്സും നട്ടു. കാട്ടുതീയിൽ അതും കരിഞ്ഞുണങ്ങുകയാണ്. ബാക്കി എണ്ണായിരം ഹെക്ടർ. അതിൽ സെലക്ഷന് ഫെല്ലിങ്ങ് കഴിച്ച് ഉടുതുണിയില്ലാതാക്കിയ ആയിരക്കണക്കിന് ഹെക്ടർ. അവശേഷിക്കുന്ന പ്രകൃതിദത്ത വനങ്ങളിൽ 'വർക്കിങ്ങ് പ്ലാൻ' തുടരുന്നു. ഇതിൽ ഇളം കാടുകളെ മാറ്റി നിർത്തി

യാൽ എവിടെയാണ് ഈ 'പ്രകൃതം' അരങ്ങേറാൻ ഒരു സ്ഥലം? പ്രതീക്ഷയ്ക്കും മേലെ കഴിഞ്ഞ സാമ്പത്തികവർഷം അമ്പത് കോടി രൂപയാണ് വനത്തിൽ നിന്ന് സർക്കാറിലേയ്ക്ക് കിട്ടിയത്. പിന്നെ, വീണ്ടും പണത്തിനു സർക്കാർ കാട്ടിലേക്ക് തിരിയാതിരിക്കുമോ?

പക്ഷെ ഒരുകാര്യം ഓർക്കണം: പശ്ചിമഘട്ടത്തിലേയും വയനാട്ടിലേയും വന നശീകരണം ഊഹാതീതമായ പ്രത്യാഘാതങ്ങളുണ്ടാക്കുമെന്ന് പ്രശസ്ത ശാസ്ത്രകാരൻ വി.എം. മെഹർജി വർഷങ്ങളുടെ രേഖകളിലൂടെയും പത്തു വർഷത്തെ നിരീക്ഷണത്തിലൂടെയും നടത്തിയ പഠനത്തെ തുടർന്ന് പ്രഖ്യാപിച്ചിരുന്നു. ഈ രംഗത്ത് പഠനം നടത്തിയ കെ.എൻ. മേനോൻ, ബാംഗ്ലൂർ സർവ്വകലാശാല പരിസരശാസ്ത്ര വിഭാഗം തലവൻ പ്രൊഫസ്സർ മാധവ് ഗാഡ്ഗിൽ എന്നിവരുടെ ഗവേഷണ പ്രബന്ധങ്ങളും അഭിപ്രായങ്ങളും വയനാട്ടിലെ വന നശീകരണത്തിന്റെ വിപത്ത് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഇത് മറന്നു സർക്കാർ കളിക്കരുത്.

ഇപ്പോൾ കബനിയുടെ തെക്കൻകരയിലാണ് കാട് മൊട്ടയടിക്കുന്നത്. പാതിരി നോർത്ത് കേരള-കർണ്ണാടക അതിർത്തിയാണ്. കരിമരുത്, വേങ്ങേക്ക്, വെള്ളച്ചടച്ചി, ചടച്ചി, പാതിരി, താന്നി, തേക്ക്, വീട്ടി, പൂർവ്വം, മഞ്ഞക്കടമ്പ്, തൃക്കടമ്പ്, കാട്ടുവേപ്പ്, പുളമരം നല്ല മണമുള്ള ചുവന്ന അകില് പിന്നെ കൊന്ന തുടങ്ങിയ പൂമരങ്ങൾ എന്നിവയാണ് ഈ കാട്ടിൽ സമൃദ്ധിയായി ഉണ്ടായിരുന്നത്. പുൽപള്ളിയിൽ നിന്ന് ആറ് കിലോമീറ്ററോളം ഊട് വഴിക്ക് ചെന്നാൽ ഈ കാട്ടിലെത്താം. കണ്ണെത്താത്ത ദൂരം പറ്റെവെട്ടിയിട്ട കാടുകൾ. ചുറ്റും മാറ്റിനിർത്തിയ കാടുകയറ്റത്തിൽ വേരുകൾ പകുതി മുറിഞ്ഞ മരങ്ങളും അവയുടെ കൂട്ടത്തിലുണ്ട്. ആയുർദൈർഘ്യം അൽപം കൂടി നീട്ടിക്കിട്ടിയ മരങ്ങൾ.

ക്ലിയർഫെല്ലിങ്ങ് നടത്തുന്ന പാതിരി നോർത്തിന് തൊട്ട് മൈസൂർ വനങ്ങളാണ്-കർണ്ണാടക വന്യമൃഗ സംരക്ഷണകേന്ദ്രം നമ്മുടെ അതിർത്തിക്കാടുകളെല്ലാം വെട്ടി തേക്കു നട്ടപ്പോൾ വന്യമൃഗങ്ങൾ മൈസൂർ കാടുകളിലേക്ക് അഭയം തേടിയിരിക്കയാണ്. നമ്മുടെ തന്നെ വന്യമൃഗസംരക്ഷണ കേന്ദ്രങ്ങൾക്കടുത്ത് തന്നെയാണ് ഇപ്പോൾ ക്ലിയർഫെല്ലിങ്ങ് നടത്തി ചുട്ടുകരിക്കുന്ന കാടുള്ളത്. ഒരു സ്ഥലത്ത് നോക്കെത്താത്ത ദൂരത്ത് വെട്ടിയിട്ട മരങ്ങൾക്കിടയിൽ നിറയെ പൂചൊരിയുന്ന ഒരു കണിക്കൊന്ന മാത്രം തലയുയർത്തി നിൽക്കുന്നു. കാട്ടുമനസ്സിലും അവശേഷിക്കുന്ന സഹൃദയത്വമാണ് ഈ കൊന്നച്ചെടിയെ വെട്ടിവീഴ്ത്താതെ മാറ്റിനിർത്തിയതെന്നു തോന്നുന്നു.

ക്ലിയർഫെല്ലിംങ്ങ് സർവനാശം വിതയ്ക്കുന്ന വിപത്താണെന്ന് ഫോറസ്റ്റുകാരും പരോക്ഷമായി സമ്മതിയ്ക്കുന്നുണ്ട്. 1927-ലെ ഫോറസ്റ്റ് ആക്ടിന് മാറ്റം വരുത്തണമെന്നതിന് ഒരു രണ്ടാം ചിന്തപോലും ആവശ്യമില്ലെന്ന് പറഞ്ഞ് 1908-ൽ പാർലമെന്റിൽ ചർച്ചചെയ്ത് നടപ്പിലാക്കാൻ ഉദ്ദേശിച്ചിരുന്ന പുതിയ ഫോറസ്റ്റ് ബില്ലിലും ക്ലിയർഫെല്ലിങ്ങ് സമ്പ്രദായം നാശം വിതയ്ക്കുമെന്നു തന്നെയാണ് പറയുന്നത്.

*മാതൃഭൂമി,*
*1983 മാർച്ച് 12.*

# വയനാടൻ കാടുകളിൽ ആനവേട്ട വ്യാപകമാകുന്നു

ഒരു വംശനാശത്തിന്നു പോലും കാരണമായേക്കാവുന്ന തരത്തിൽ ആനവേട്ട വയനാടൻ കാടുകളിൽ വ്യാപകമായിത്തീർന്നിട്ടുണ്ടെന്ന് അനുമാനിക്കപ്പെടുന്നു. കൊമ്പുകൾക്കു വേണ്ടി ആനകളെ നിഷ്കരുണം കൊന്നൊടുക്കുന്ന ഭീകരന്മാരുടെ ഗൂഢസംഘങ്ങൾ വയനാടിന്റെ വിവിധ ഭാഗങ്ങളിൽ പ്രവർത്തിക്കുന്നതായി വിവരമുണ്ട്. ഒരു മാസത്തിന്നിടയ്ക്കു തന്നെ മൂന്ന് കൊമ്പനാനകളുടെ വെട്ടി നുറുക്കിയ ശവങ്ങൾ വിവിധ സ്ഥലങ്ങളിലായി ഫോറസ്റ്റുകാർ കണ്ടെത്തി.

കൈമരം കാട്ടിൽ കഴിഞ്ഞമാസം കണ്ടെത്തിയ ആനവേട്ടയ്ക്കു ശേഷം തൊട്ടടുത്ത വാച്ച്ടവറിന് മുമ്പിലും, ഇപ്പോൾ പുതുതായി തിരുനെല്ലിക്കാട്ടിലും ഓരോ ആനവേട്ട നടന്നതായി കണ്ടെത്തിയിട്ടുണ്ട്.

തോലുരിഞ്ഞ മരക്കൊമ്പുകൾ പോലെ ആനയുടെ അസ്ഥികൾ കാട്ടിൽ ചിതറിക്കിടക്കുകയാണ്. താർപ്പായ ചുരുട്ടിയതുപോലെ തോലുകളും. വയനാട്ടിലെ ആനക്കാടുകളിലെല്ലാം തന്നെ ഈ കൊടുംക്രൂരത അരങ്ങേറി വരികയാണെന്ന് കരുതപ്പെടുന്നു.

കൊടുംകാടുകളിൽ സായുധരായെത്തുന്ന ഭീകരവേട്ടക്കാരെ അകറ്റാൻ കാടിന്റേയും കാട്ടുമൃഗങ്ങളുടേയും സൂക്ഷിപ്പുകാരായ ഫോറസ്റ്റുകാർക്ക് കഴിയുന്നില്ല. അവർ നിസ്സഹായതയോടെ കൈമലർത്തുന്നു.

ഈ കാടുകാവൽക്കാർക്ക് ആയുധമായി കാക്കി മാത്രമേയുള്ളു. അവർ തന്നെ ഓരോ ബീറ്റിലും ഒന്നോ രണ്ടോ പേരും. ആയിരക്കണക്കിന് ഹെക്ടർ വിശാലമായി കിടക്കുന്ന കാടുകൾക്ക് ഒന്നോ രണ്ടോ പേരുടെ വെറും നോട്ടം കൊണ്ട് സംരക്ഷണം നൽകാൻ കഴിയുമോ?

ദുർഘടമായ ഈ അവസ്ഥയിൽ ആനവേട്ടയും മരംകൊള്ളയും അവരുടെ കണ്ണിൽ പെടണമെന്നില്ല. ഇനി പെട്ടാൽ തന്നെ ജീവനും കൊണ്ടൊരു തിരിഞ്ഞോട്ടവും മേലാപ്പീസിലേക്ക് ഒരു റിപ്പോർട്ടും മാത്രം. അതല്ലാതെ ഫോറസ്റ്റുകാർക്ക് മറ്റൊന്നും ചെയ്യാനുമില്ല. ഫോറസ്റ്റുകാരുടെ നിസ്സഹായത ആനവേട്ടക്കാരുടെ വഴി സുഗമമാക്കുന്നു. അവർ കാടു പിടിച്ചടക്കി ഭരിക്കുന്നു.

ആനവേട്ടയ്ക്ക് തീയുണ്ടകൾ ഉണ്ടാക്കുന്നത് ബൈരക്കുപ്പയിൽ നിന്നാണത്രെ. കൊള്ളക്കാർക്ക് ആയുധങ്ങളും വിദഗ്ധരേയും ഒരുക്കി കൊടുക്കുന്ന ഒരു കേന്ദ്രമാണ് കർണ്ണാടകത്തിലെ ബൈരക്കുപ്പയെന്നറിയുന്നു. കബനി കടന്നാൽ ബൈരക്കുപ്പയായി. വയനാട്ടിലെ പുൽപ്പള്ളിയും ആനവേട്ടക്കാരുടെ കേന്ദ്രമായിരിക്കുന്നു. ബൈരക്കുപ്പയിൽ നിന്ന് കൂടൽകടവുവഴി മാനന്തവാടിയിൽ എത്താൻ എളുപ്പവഴിയുണ്ട്. ആനക്കൊമ്പു കച്ചവടകേന്ദ്രം തന്നെ മാനന്തവാടിയാണ്. മാനന്തവാടി മൈസൂർ റോഡിലൂടെ പുലരാൻ നേരത്ത് ചീറിപ്പായുന്ന വാഹനങ്ങൾ ചന്ദനക്കടത്തുകാരുടേയും ആനക്കൊമ്പു കള്ളന്മാരുടേതുമാണ്. ഇരുട്ടിനെ ഭേദിച്ച് അതിവേഗത്തിൽ പാഞ്ഞുപോകുന്ന വാഹനങ്ങൾ ഇവിടെ ഒരു സാധാരണ കാഴ്ച

മാത്രം. ഇവരെ പിടികൂടാൻ ഫലപ്രദമായ യാതൊരു സംവിധാനവും ആരും ഒരുക്കുന്നില്ല.

ബേഗൂർ റെയ്ഞ്ചിൽ കർണ്ണാടക ഫോറസ്റ്റിനടുത്ത് കൈമരത്ത് ആനവേട്ട നടത്തിയവരെ പിടികൂടിയതിനെ തുടർന്ന് മറ്റൊരാന വേട്ടയുടെ കഥയും പുറത്തായി. ഇത് നടന്നത് കൈമരം വാച്ച് ടവറിനു മുന്നിലായിരുന്നു. മൃഗങ്ങൾക്ക് വെള്ളം കുടിയ്ക്കാൻ കൊത്തിയ കുളക്കരയിൽ ചുരുണ്ട് കിടക്കുന്ന ആനത്തോൽ. അസ്ഥികൾ ചുറ്റും ഉണങ്ങിക്കിടക്കുന്നു. കൈമരം ആനവേട്ട നടത്തിയ പ്രതികൾ തന്നെയാണത്രെ ഇതും ചെയ്തത്. ആനകളെ വെടിവെച്ചുവെന്ന് പറയുന്ന രണ്ടു ആദിവാസികളെ ഫോറസ്റ്റ് അധികൃതർ പിടികൂടിയിരുന്നു. ബദരി മക്കൾ എന്നറിയപ്പെടുന്ന അവർ ബൈരക്കുപ്പയിലുള്ളവരാണ്. ബൈരക്കുപ്പയിലെ ഒരു ആദിവാസ മന്ത്രവാദിയുടെ മക്കളായ ഇവരെ കർണ്ണാടക ഫോറസ്റ്റുകാർക്കും നാട്ടുകാർക്കും ഭയമാണത്രെ. ബദരിയുടെ മന്ത്രവാദത്തേയും മല്ലന്മാരായ മക്കളുടെ കരുത്തിനെയും നാട്ടുകാർ ഒരുപോലെ ഭയപ്പെടുന്നു. ബേഗൂർ റെയ്ഞ്ച് ഓഫീസർ സോമസുന്ദരത്തിന്റെ നേതൃത്വത്തിൽ ഫോറസ്റ്റർമാരായ ബാലകേശവൻ, ബാലൻ കോരപ്പൻ, ജലാൽ, ജയരാജ് വെങ്കിട സുബ്ബൻ, ഗാർഡുമാരായ ബോസ്ക്കോ, സുകുമാരൻ, കരുണാകരൻ, ബാലകൃഷ്ണൻ എന്നിവരടങ്ങുന്ന സംഘം ബൈരക്കുപ്പയിലെത്തി തന്ത്രപൂർവ്വം ബദരി മക്കളെ വലയിലാക്കിയതായിരുന്നു.

കാളനെന്നും വെള്ളവെന്നും പേരുള്ള ഇവരെ ഫോറസ്റ്റുകാർ ബേഗൂരിൽ പിടിച്ചു കൊണ്ടുവന്നു. ചോദ്യം ചെയ്തപ്പോൾ കുറ്റങ്ങൾ ഇവർ സമ്മതിച്ചതായി പറയുന്നു. വെടിവെച്ച തോക്ക് കാണിച്ച് തരാമെന്ന് പറഞ്ഞ് ഫോറസ്റ്റുകാരെ ഇവർ കൈമരത്ത് എത്തിച്ചു. തോക്ക് അവിടെ ഇട്ടിട്ടുണ്ടെന്ന് പറഞ്ഞ് ഫോറസ്റ്റുകാരെ ആനക്കൂട്ടങ്ങളുടെ ഇടയിലെത്തിക്കുകയായിരുന്നു ഇവരുടെ തന്ത്രമെന്ന് റെയിഞ്ചർ പറഞ്ഞു. കയ്യാമം വെച്ചായിരുന്നു ഇവരെ തോക്ക് തിരയാൻ കൊണ്ടുപോയത്. രണ്ടു സംഘങ്ങളായി തോക്ക് തിരയുമ്പോൾ ഒരു കൂട്ടത്തിൽ നിന്ന് വെള്ള കയ്യാമത്തോടെ ഒളിച്ചോടി. ഫോറസ്റ്റുകാർക്ക് അയാളെ പിടിക്കാൻ കഴിഞ്ഞില്ല. ഓടാൻ ശ്രമിച്ച കാളന്റെ മേൽ ഫോറസ്റ്റുകാർ ചാടിവീണ് അയാളെ കമിഴ്ത്തി വീഴ്ത്തി കീഴടക്കിയതാണ്. കാളൻ ഇപ്പോൾ റിമാണ്ടിലാണ്. ആനയെ കൊല്ലാൻ ഉപയോഗിച്ച വെടിയുണ്ട കണ്ടെത്തിയിട്ടുണ്ട്. ഇവരുടെ കൈവശമുള്ള നാന്നൂറോളം വെടിയുണ്ടകളും ഫോറസ്റ്റ് അധികൃതർ പിടിച്ചെടുത്തിട്ടുണ്ട്. തിരുനെല്ലി ക്ഷേത്രത്തിൽ നിന്നും ആറു കിലോമീറ്റർ നടന്നാലെത്തുന്ന കൊടും കാട്ടിനുള്ളിൽ കാട്ടുതീ നോക്കാൻ വാച്ച്മാനായി നിയമിച്ച അച്ചപ്പനാണ് തിരുനെല്ലിയിലെ ആനവേട്ട ഫോറസ്റ്റുകാരെ അറിയിച്ചത്. നട്ടുച്ചയ്ക്ക് പോലും ഇരുട്ടനുഭവപ്പെടുന്ന കൊടും കാടിനുള്ളിൽ ഒരു പുൽമേടിന്നിടയിലെ ഒറ്റപ്പെട്ട മരം ചാരി വീണ നിലയിലാണ് ആനയുടെ അവശിഷ്ടങ്ങൾ കിടക്കുന്നത്.

ഈ വേട്ട നടന്നിട്ട് നാലു മാസമെങ്കിലുമായിട്ടുണ്ടാകുമെന്നു കരുതുന്നു. അന്വേഷണത്തിൽ തിരുനെല്ലിക്കാരായ മൂന്നുപേരെ ഫോറസ്റ്റ് അധികൃതർ കേസ്സുമായി ബന്ധപ്പെടുത്തി അറസ്റ്റ് ചെയ്തിട്ടുണ്ട്. അവർ റിമാണ്ടിലാണ്. തിരുനെല്ലി അംശം ദേശത്ത് ആക്കൊല്ലികുന്നിൽ താമസിക്കുന്ന രാജൻ, ആക്കൊല്ലികുന്നിൽ

താമസിക്കുന്ന വക്കച്ചൻ, തിരുനെല്ലിയിലെ എബ്രഹാം എന്ന അവറാച്ചൻ എന്നിവരെയാണ് ഫോറസ്റ്റുകാർ അറസ്റ്റ് ചെയ്തത്. മരത്തിന്റെ മുകളിൽ ഒളി കെട്ടി അതിലിരുന്നാണത്രെ വെടിവെച്ചത്. എങ്ങിനെയോ ഒളി തകർന്നു വീണു രാജു എന്നാൾക്ക് പരിക്കു പറ്റി. ഒരു സ്വകാര്യ ആശുപത്രിയിൽ കൈ പൊട്ടിയ നിലയിൽ കിടക്കുമ്പോഴാണ് ഈ കേസ്സുമായി ബന്ധപ്പെടുത്തി ഫോറസ്റ്റുകാർ രാജുവിനെ പിടികൂടുന്നത്. വക്കച്ചനും അവറാച്ചനും രാജുവിന്റെ സഹായത്തിനായി ആശുപത്രിയിൽ ഉണ്ടായിരുന്നുവത്രേ. കൊമ്പു കണ്ടെത്തിയിട്ടില്ല. ഫോറസ്റ്റുകാർ ഊർജ്ജിതമായി അന്വേഷണം നടത്തിവരികയാണ്.

ആനകൾ അങ്ങിനെ വംശനാശത്തിലേക്ക് അടുത്തുകൊണ്ടിരിക്കെ, പലേടങ്ങളിലേയും ആനവേട്ടക്കേസുകളിൽ ഫോറസ്റ്റുകാർ പിടിച്ച പ്രതികൾ നൽകിയ രേഖപ്പെടുത്തിയ മൊഴികളിൽ നിന്ന് വയനാട്ടിന്റെ ഭീകരകഥ ഏതാണ്ട് ഊഹിക്കാൻ കഴിയും. നായാട്ട് കർശനമായി നിരോധിച്ചിട്ടും വന്യമൃഗ സങ്കേതങ്ങളിൽ പോലും അതു വ്യാപകമായി നടക്കുന്നു. മറ്റു മൃഗങ്ങളുടേയും കഥ വിഭിന്നമല്ല. ചാക്കുകളിൽ കുത്തിനിറച്ച് വിൽപനക്കെത്തുന്ന കാട്ടാടുകളുടെ ഇറച്ചിയും മലമാനിന്റെ ഇറച്ചിയും മുയലിന്റെ ഇറച്ചിയും നായാട്ട് എത്രമാത്രം ഭീകരമാണെന്ന് വ്യക്തമാക്കുന്നു. കാട്ടാടിന്റെ ഇറച്ചി കിലോ ഇരുപത്തിനാല് രൂപയ്ക്കാണ് മാനന്തവാടിയിലും കൽപറ്റയിലും വിൽക്കുന്നത്.

*മാതൃഭൂമി,*
*1983 മാർച്ച് 24.*

# ചീങ്ങേരി കാടുകൾ മൊട്ടക്കുന്നുകളായി

വെളിച്ചം കടക്കാത്ത കാടുകളായിരുന്ന ചീങ്ങേരി ചുരുങ്ങിയ കാലത്തിനിടയിൽ മൊട്ടക്കുന്നുകളായി മാറി. കുന്നിൽ ചെരിവുകളിലും ദുർഘടങ്ങളായ പാറപ്പൊത്തുകളിലും അവശേഷിച്ച മരങ്ങളും ഇപ്പോൾ വെട്ടിവീഴ്ത്തുകയാണ്. ഇതു തുടർന്നാൽ ഏറെ കഴിയാതെ അമ്പലവയലിലെ 526.35 ഏക്കറുള്ള ചീങ്ങേരിക്കാടുകൾ ചരിത്രവസ്തുത മാത്രമായി മാറും.

കോടിക്കണക്കിന് ഉറുപ്പികയുടെ മരമാണ് നാട്ടിനു നഷ്ടപ്പെട്ടത്. എന്നിട്ടെന്തു നടപടിയുണ്ടായി? കുറെ കേസുകൾ മാത്രം. അമ്പലവയൽ പൊലീസ് സ്റ്റേഷനിൽ മാത്രം ഇതു സംബന്ധിച്ച 300-ഓളം കേസ്സുകളുണ്ട്. ഇപ്പോഴുള്ള സബ്ബ് ഇൻസ്പെക്ടർ കുഞ്ഞുമുഹമ്മദ് സ്റ്റേഷനിൽ ചാർജെടുത്തിട്ട് മാസങ്ങളായില്ല. അതിനിടയിൽ തന്നെ ഇത്തരം 10 കേസുകളാണ് അദ്ദേഹം രജിസ്റ്റർ ചെയ്തത്. കേസെടുത്തിട്ടെന്ത്? മരംവെട്ടുകാരാരും ശിക്ഷിക്കപ്പെടുന്നില്ല. മതിയായ തെളിവുകൾ ഇല്ലാതെ കേസുകൾ വിട്ടുപോകുന്നു.

നൂറു ആദിവാസി കുടുംബങ്ങളെ കുടിയിരുത്തി അവരെ കൃഷി ചെയ്യിച്ച്, വിദ്യാഭ്യാസം നൽകി സാമൂഹ്യ ജീവിതത്തിന്റെ മുന്നണിയിൽ കൊണ്ടുവരിക എന്ന ഉദ്ദേശത്തോടെ 1958-ൽ ആരംഭിച്ചതാണ് ചീങ്ങേരി എക്സ്റ്റെൻഷൻ സ്കീം. എന്നാൽ പദ്ധതി എങ്ങുമെത്തിയില്ല. 526 ഏക്കർ വനം തരിശുഭൂമിയായത് മിച്ചം.

തലപ്പ് വെട്ടിമാറ്റി ചുവടെ പകുതി അറുത്തിട്ട് നിർത്തിയ മരങ്ങൾ ചീങ്ങേരിയിലെ കാരച്ചാൽ ഭാഗത്തു നിരനിരയായി കാണാം. ലോറിയുമായി വന്നു മരം തള്ളിവീഴ്ത്തി പെട്ടെന്നുതന്നെ കടത്തിക്കൊണ്ടുപോവുന്നു. ചില മരങ്ങൾ വെട്ടി നിർത്തിയത് മറിഞ്ഞു വീഴാതിരിക്കാൻ വെട്ടിയ സ്ഥലത്തു കല്ല് നിറച്ചുവെച്ചിരിക്കുന്നു. ഒരു പണിയുമില്ലാതെ കഴിയുന്ന കോളനിയിലെ ആദിവാസികളുടെ ദാരിദ്ര്യം ചൂഷണം ചെയ്താണ് ഈ മരംകൊള്ള നടക്കുന്നത്. യഥാർത്ഥ മരം കൊള്ളക്കാർ സമർത്ഥമായി രക്ഷപ്പെടുന്നു. തേക്കായാലും വീട്ടിയായാലും ഒരു വന്മരത്തിനു 25 രൂപ കൈനീട്ടി വാങ്ങി പട്ടിണി മാറ്റുന്ന ആദിവാസികളാണ് പിടിക്കപ്പെടുന്നത്. മരം കൊള്ളക്കാരാണെങ്കിൽ അമ്പലവയലിനു ചുറ്റും വാർപ്പു വീടുകളും അതിനൊത്ത മാന്യതയുമായി സസുഖം കഴിയുന്നു.

പകൽ പോലും ആനകളെ കൊണ്ടുവന്നു ഇവിടെ നിന്നും പരസ്യമായി മരത്തടികൾ കട്ടു കയറ്റുന്നു. എന്നിട്ടും ഇതിനെതിരെ അധികൃതരുടെ ഭാഗത്തു നിന്ന് ശക്തമായ നടപടികൾ ഒന്നുമുണ്ടാവാത്തതാണ് അത്ഭുതം.

മരംകൊള്ളക്കാരെ പിടികൂടുന്നത് ഊർജ്ജിതമാക്കിയാൽ അമ്പലവയലിലെ സബ്ബ് ഇൻസ്പെക്ടർമാർക്ക് എളുപ്പം സ്ഥലം മാറ്റം കിട്ടും. പലരും ഈ വിദ്യ പ്രയോഗിച്ച് സൗകര്യമുള്ള സ്ഥലങ്ങളിലേക്ക് മാറിയിട്ടുണ്ട്. ആദ്യം ഇഷ്ടമുള്ള സ്ഥലത്തേക്ക് സ്ഥലമാറ്റം അപേക്ഷിക്കുക. പിന്നീട് ചീങ്ങേരിയിൽ മരംകൊള്ള നടത്തുന്ന ആദിവാസികളെയല്ല, അവർക്ക് പിന്നിലെ ബഹുമാന്യന്മാരായ കൊള്ളക്കാർക്കെതിരെ കേസെടുക്കുക. സ്ഥലമാറ്റം പെട്ടെന്നു തരപ്പെടും. ആറു മാസം മുമ്പ് അമ്പലവയലിൽ നിന്നും ഒരു മരലോറി പിടുത്തത്തോടെയാണ് സബ്ബ്

ഇൻസ്പെക്ടർ സ്ഥലം മാറിപ്പോയത്. ലോറി കേരളത്തിലെ ഉന്നതനായൊരു രാഷ്ട്രീയ നേതാവിന്റേതായിരുന്നുവത്രെ. കേസുമാത്രം ബാക്കി.

ചീങ്ങേരിയിൽ വെട്ടിവീഴ്ത്തുന്ന മരം പിടികൂടിയാൽ തന്നെ ആയിരത്തിലേറെ രൂപ ചിലവാകും അത് സ്റ്റേഷനിലെത്തിക്കാൻ. അതിനു ഡിപ്പാർട്ടുമെന്റ് ഫണ്ടില്ല. ഈ സാഹസികതയ്ക്ക് പൊലീസും ഫോറസ്റ്റുകാരും റവന്യൂ അധികൃതരും ഗിരിജനവകുപ്പുകാരും മുതിരില്ലെന്നു കണ്ടാണ് എന്നും പരസ്യമായി തന്നെ മരം മുറി നടക്കുന്നത്.

*മാതൃഭൂമി,*
*1985 ഫെബ്രുവരി 26.*

# കാടുകൾ വേട്ടക്കാരുടെ പിടിയിൽ; വന്യമൃഗങ്ങൾ വംശനാശത്തിലേയ്ക്ക്

വയനാടൻ കാടുകൾ വേട്ടക്കാർ കയ്യടക്കിയിരിക്കുന്നു. വന്യമൃഗങ്ങൾ -സൗമ്യ ജന്തുക്കൾ പോലും-നിരന്തരമായ നായാട്ടിനിരയായി വംശനാശം നേരി ടുകയാണ്.

മനുഷ്യൻ പൂർണ്ണമായും ഒരു പ്രകൃതിവിരുദ്ധ സംസ്ക്കാരത്തിലേക്ക് പരി ണമിച്ചെത്തുകയാണെന്ന് ഇതു വ്യക്തമാക്കുന്നു.

മാർക്കറ്റിൽ ആട്ടിറച്ചിയും മാട്ടിറച്ചിയുമൊക്കെ കിട്ടും പോലെ കാട്ടിറച്ചിയും സുലഭമായിട്ടുണ്ട്. മീനും മുയലും മ്ലാവും കാട്ടുപോത്തും കാട്ടാടുമടക്കമുള്ള കാട്ടു മൃഗങ്ങളുടെ ഇറച്ചിക്ക് ഒരു വിഷമവുമില്ലാത്ത നില.

വയനാടൻ കാടുകൾ നായാട്ടുകാരുടെ ഭരണത്തിലാണ് എന്നതിന് ഇതിൽ കൂടുതൽ തെളിവെന്തു വേണം? സുൽത്താൻ ബത്തേരി, മാനന്തവാടി, മീനങ്ങാടി, മേപ്പാടി തുടങ്ങിയ സ്ഥലങ്ങളിലെ മദ്യഷാപ്പുകളിൽ ആട്ടിറച്ചി പോലെയോ അതി ലേറെയോ സ്പെഷ്യൽ വിഭവമായി കിട്ടും കാട്ടിറച്ചി!

യാതൊരു നിയന്ത്രണവുമില്ലാതെ രാത്രി നായാട്ടു സംഘങ്ങൾ കാടു വളയു കയാണ്. അതിർത്തികളിലെ ഉൾക്കാടുകൾ ആനവേട്ടക്കാരുടെ പിടിയിലാണെന്നു ഫോറസ്റ്റുകാർ തന്നെ പരോക്ഷമായി സമ്മതിക്കുന്നു.

പണ്ട് വയനാട്ടിൽ ധാരാളമുണ്ടായിരുന്ന മ്ലാവ് ഇന്ന് അപൂർവ്വമായിരിക്കുന്നു. കാട്ടുപോത്തും കാട്ടാടും വംശനാശത്തിന്റെ അടുത്തെത്തി. വന്യമൃഗസംരക്ഷണ കേന്ദ്രങ്ങളായി പ്രഖ്യാപിക്കപ്പെട്ട കാടുകളിൽ പോലും മാൻകൂട്ടങ്ങൾ വിരളമാ യിരിക്കുന്നു. കാടിളക്കി എല്ലാറ്റിനേയും നായാട്ടുകാർ കൊന്നൊടുക്കുകയാണ്. ദൂരെ നഗരങ്ങളിൽ നിന്നും നാട്ടിൻപുറങ്ങളിൽ നിന്നും അടങ്ങാത്ത കൊതിയു മായി നായാട്ടു സംഘങ്ങൾ ചുരം കയറുകയാണ്. അവരുടെ സൗഹൃദത്തിന്റെയും മറ്റു പ്രലോഭനങ്ങളുടെയും പേരിൽ ഫോറസ്റ്റുകാരും ഉയർന്ന പൊലീസ് ഉദ്യോ ഗസ്ഥന്മാരും ഈ വേട്ടക്കാർക്കു കൂട്ടുനിൽക്കുന്നു. ഈ വി.ഐ.പി. നായാട്ടിനു പുറത്തായി സ്ഥലത്തെ നാട്ടുപ്രമാണിമാരുടെ നായാട്ടുമുണ്ട്.

ശൈത്യകാലാരംഭത്തിൽ ദേശാടകരായ പക്ഷികൾ വന്നു തുടങ്ങിയതോടെ വേട്ടക്കാരും രംഗത്തിറങ്ങി. എരണ്ട വർഗത്തിൽപ്പെട്ട പക്ഷികൾ കേരളത്തിൽ അപൂർവ്വമായിട്ടേ വരാറുള്ളൂ. വയനാട്ടിലെ ചില സ്ഥലങ്ങളാണ് കേരളത്തിൽ അവയുടെ ശൈത്യകാല സങ്കേതങ്ങൾ. പക്ഷേ ഇവിടെ അവ സുരക്ഷിതമല്ലാ തായിരിക്കുന്നു.

സുൽത്താൻബത്തേരിക്കടുത്തു മണിച്ചിറയിൽ ഏതാനും ദിവസം മുമ്പ് ഒരു സംഘം എരണ്ടകൾ എത്തി. അടുത്ത ദിവസം തന്നെ രണ്ടെണ്ണം വേട്ടക്കാരന്റെ തോക്കിനിരയായി. ലോകവന്യജീവി വാരത്തിൽതന്നെ പരസ്യമായി നായാട്ടിനു പക്ഷിവേട്ടക്ക് ഇറങ്ങുന്നവരെ തടയാൻ ഇവിടെ ഒരു സംവിധാനവുമില്ല. വന്യ പ്രാണി സംരക്ഷണ നിയമമനുസരിച്ച് കൊല്ലുകയോ പിടിക്കുകയോ ചെയ്യാൻ പാടില്ലാത്ത പക്ഷികളാണ് എരണ്ടകൾ. പക്ഷേ നായാട്ട് തടയപ്പെടാത്ത ഒരാചാ

രമായിത്തന്നെ ഇവിടെ നിലനിൽക്കുന്നു. നിയമങ്ങൾ വേട്ടക്കാരുടെ മുന്നിൽ ഇരകളെന്നപോലെ ഓടി ഒളിക്കുന്നു.

ഇറച്ചിക്കൊതി തീർക്കാൻ വളരെ അപൂർവ്വമായിട്ടുള്ള പക്ഷികളേയും മൃഗങ്ങളേയും നിഷ്കരുണം വെടിവെച്ചു കൊല്ലുന്നു. മുത്തങ്ങ, ചെതലയം ഭാഗങ്ങളിലെ വനത്തിൽ നിന്നു മ്ലാവുകളെ നിത്യവും വേട്ടയാടുന്നുണ്ട്. അവ ദൂരെ നഗരങ്ങളിലുള്ളവരുടെ തീൻമേശ വരെ ചെല്ലുന്നുമുണ്ട്. തരിയോട് കരിമ്പിൻതോട് ഭാഗത്ത് ധാരാളം കരിങ്കുരങ്ങുകൾ ഉണ്ടായിരുന്നു. ഇപ്പോൾ അവിടെ ഒന്നും അവശേഷിക്കുന്നില്ല. അവിടെ സ്ഥലം വാങ്ങി കുടിയേറിപ്പാർത്തവർ എല്ലാറ്റിനേയും കൊന്നുതിന്നു. വഴിവക്കിലെ മരങ്ങളിൽ നിരുപദ്രവമായി കഴിയുന്ന സാധാരണ കുരങ്ങുകൾ പോലും വേട്ടക്കാരുടെ തോക്കിന്നിരയാകുന്നു.

വന്യപ്രാണിസംരക്ഷണനിയമങ്ങൾ നടപ്പിലാക്കാൻ ഉത്തരവാദപ്പെട്ട വനം വകുപ്പോ ജീവികൾക്കു നേരെയുള്ള ക്രൂരത തടയാൻ രൂപീകരിച്ച എസ്.പി.സി.എ. പോലുള്ള ഔദ്യോഗിക സംഘടനകളോ ഈ നശീകരണത്തിനെതിരെ നടപടിയെടുത്ത് കാണുന്നില്ല. മാർക്കറ്റിൽ കാട്ടിറച്ചി സുലഭമായിട്ടും ഇതിനെതിരെ ഒരു കേസുപോലും എസ്.പി.സി.എ.യ്ക്ക് എടുക്കാൻ കഴിഞ്ഞിട്ടില്ല.

വയനാട്ടിൽ അടുത്ത കാലത്തായി സിനിമാഷൂട്ടിങ്ങുകളുടെ ബഹളമാണ്. സിനിമക്കാർ വന്നും പോയും കൊണ്ടിരിക്കുന്നു. അതിനിടയിൽ അവർക്കുവേണ്ടി കാടുകളിൽ മൃഗങ്ങളും തോക്കിനിരയായിത്തീരുകയാണ്. ഈയിടെ മലയാള സിനിമയിലെ ഒരു 'വില്ലൻ' ഒരുമാസം താമസിച്ച കൽപറ്റയിലെ വീട്ടിൽ എന്നും കാട്ടിറച്ചിയുടെ സദ്യവട്ടം തന്നെയായിരുന്നു. ആരാധകരും സുഹൃത്തുക്കളും അയാൾക്കു വേണ്ടി രാത്രി കാടുകയറി. പൊലീസ് ഉദ്യോഗസ്ഥന്മാരടക്കം ജില്ലയിലെ ഉന്നതന്മാരുടെ കൂടെ 'വില്ലൻ' എന്നും കാട്ടിറച്ചി ശാപ്പിട്ടു. കൊന്ന മൃഗങ്ങളെ ചുമലിലേറ്റി പട്ടാപ്പകൽ കൽപറ്റ ടൗണിലൂടെ വേട്ടക്കാരൻ നടന്നു നീങ്ങിയിട്ടും ഒരു നടപടിയുമുണ്ടായില്ല.

ഷൂട്ടിംഗ് കഴിഞ്ഞ് 'വില്ലനും ഗുണ്ടകളും' പോയപ്പോൾ ഗണപതിഹോമം കഴിച്ചതിനു ശേഷമാണ് വീട്ടുകാർ അവിടെ വീണ്ടും താമസം തുടങ്ങിയത്. അത്ര മാത്രം കാട്ടുമൃഗങ്ങൾ ആ വീട്ടിൽ കുരുതിക്കിരയായിരുന്നു!

യാതൊരു നിയന്ത്രണവുമില്ലാതെ അപേക്ഷകർക്കെല്ലാം തോക്കുനൽകുന്ന ഒരു സംവിധാനമാണ് വയനാട്ടിൽ നിലനിന്നു പോരുന്നത്. അതിനുപുറത്ത് കള്ളത്തോക്കുകളുടെ ധാരാളിത്തവും. നായാട്ട് വയനാട്ടിൽ ഉന്നതന്മാരുടെ അറിയപ്പെടുന്ന വിനോദമാക്കിത്തീർന്നിരിക്കുകയാണ്.

*മാതൃഭൂമി,*
*1984 ഒക്ടോബർ 14.*

# വനം വകുപ്പിന്റെ ഒരു സർക്കസ് കൂടാരം!

**കാ**ട്ടുജന്തുക്കളെ വീട്ടിൽ വളർത്തുന്നത് അതിരറ്റ കുറ്റകൃത്യമാണ്. എന്നാൽ കുറ്റക്കാർക്കെതിരെ നടപടി എടുക്കേണ്ട കേരള വനംവകുപ്പ് തന്നെ കാട്ടുമൃഗങ്ങളെ ബന്ധനത്തിലാക്കി വളർത്തുന്നത് വയനാട്ടിലെ വന്യമൃഗ സംരക്ഷണ കേന്ദ്രമായ മുത്തങ്ങയിൽ കാണാം. കാട്ടുമൃഗങ്ങളുടെ കഴുത്തിൽ കയറിട്ട് കാലിൽ ചങ്ങലയിട്ട് ഉദ്യോഗസ്ഥന്മാരുടെ മക്കളുടേയും വഴിപോക്കരുടെയും വെറും കൗതുകമാക്കി നിലനിർത്തുക എന്നതായിരിക്കുന്നു ഇവിടെ വന്യമൃഗസംരക്ഷണം. മുത്തങ്ങ ഇന്ന് കേരള വനംവകുപ്പിന്റെ ഒരു സർക്കസ് കൂടാരമായി തീർന്നിരിക്കുന്നു. മനുഷ്യരെ രസിപ്പിക്കാൻ അഭ്യാസങ്ങൾ കാട്ടുന്ന കുറെ കാട്ടുമൃഗങ്ങളാണ് വനം വകുപ്പിന്റെ അവശേഷിക്കുന്ന സമ്പത്ത്. കാടുകൾ ദിവസം കഴിയുന്തോറും തരിശുഭൂമിയായി മാറുകയാണ്. മുത്തങ്ങയിൽ ചെന്നാൽ കാണാം ജീവനക്കാരുടെ ക്വാർട്ടേഴ്സിനടുത്ത് മരത്തണലിൽ രണ്ടു മാൻപേടകളെ കെട്ടിയിരിക്കുന്നു. ഇവിടെയുള്ള 'ശകുന്തള'മാരുടെ ഇഷ്ടതോഴിമാരായിരിക്കുന്നു ഈ മാനുകൾ. ഇവയെ പോറ്റാൻ ഒരു പൈസ പോലും വനംവകുപ്പ് ചെലവഴിച്ചില്ല. മുത്തങ്ങ ഫോറസ്റ്റ് ചെക്ക്പോസ്റ്റിലെ ജീവനക്കാരാണത്രെ പിരിവെടുത്ത് കഴുത്തിൽ കെട്ടാനുള്ള കയറ് വാങ്ങുന്നത്.

മാൻപേടകൾ ജീവൻ നിലനിർത്തുന്നത് അവരുടെ 'ശകുന്തള'മാർ കൊടുക്കുന്ന കഞ്ഞിവെള്ളം കൊണ്ടു മാത്രമാണ്. തെരുവുപട്ടികൾക്ക് അലഞ്ഞു നടന്നാലെങ്കിലും ഭക്ഷണം കിട്ടും. കഴുത്തിൽ കയറിട്ടു ബന്ധനത്തിലായ ഈ മാൻപേടകൾക്കോ? ക്രൂരമായ ജന്തുപീഡനത്തിന് കേരള വനം വകുപ്പ് സമാധാനം പറയേണ്ടിയിരിക്കുന്നു.

എന്തിനെന്നറിയില്ല ആനപിടുത്തം കേന്ദ്രഗവൺമെന്റ് കർശനമായി നിരോധിച്ചിട്ടും മുത്തങ്ങയിലെ പൊളിഞ്ഞ പന്തിയിൽ നാലു വയസ്സ് പോലുമാകാത്ത ഒരാനക്കുട്ടി നിന്നു തിരിയാനിടമല്ലാതെ നരകിക്കുന്നു. ഒരു മാസമായി ഈ വന്യമൃഗത്തെ വനം വകുപ്പ് പന്തിയിലിട്ട് 'സംരക്ഷിക്കുന്നു'. പന്തിയിലാക്കാൻ കഴുത്തിൽ ചങ്ങല വരിഞ്ഞപ്പോഴുണ്ടായ മുറിവുണങ്ങിയാൽ ആനക്കുട്ടിയെ കാട്ടിൽ വിടാമെന്നു വനം വകുപ്പ് ആദ്യം പറഞ്ഞു. ആനക്കുട്ടി മെരുങ്ങിപ്പോയെന്നാണ് ഇപ്പോൾ പറയുന്നത്. ഇനി കാട്ടിൽ വിടാൻ വയ്യെന്ന്. ആനയെ മെരുക്കിയെടുക്കാൻ വനം വകുപ്പ് ഒരു ശ്രമവും നടത്തിയില്ലെന്നോ? പന്തിയിൽ ഒരു മാസം വെച്ചാൽ ആന മെരുങ്ങുമോ? പന്തിയിൽ നരകിക്കുന്ന ആനക്കുട്ടി കാട്ടിലെ അതിന്റെ സംരക്ഷകരായ വനം വകുപ്പുകാരിൽ നിന്നുതന്നെ എല്ലാ പീഡനങ്ങളും അനുഭവിച്ചു വരികയാണ്.

മുത്തങ്ങയിൽ മെരുക്കിയെടുത്ത എട്ട് ആനകളുണ്ട്. ഒന്ന് സമർത്ഥമായി കാട്ടിലേക്കു തന്നെ കടന്നു രക്ഷപ്പെട്ടു. സർക്കസ് കൂടാരത്തിലേക്കാൾ ക്രൂരമായ പരിശീലനമുറകളാണ് ഇവിടെ നടത്തിയത്. ആനകളെക്കൊണ്ട് ചെയ്യിക്കുന്ന ചില 'വേലകൾ' അറിഞ്ഞാൽ നടുങ്ങിപ്പോകും. മദ്യപിച്ച് ലക്കു കെടുന്ന അവസ്ഥ അഭിനയിപ്പിക്കാനുള്ള പരിശീലനത്തിനിടയിൽ മുമ്പ് മുത്തങ്ങയിലെ ഒരാന ചത്തു

പോയിട്ടുണ്ട്. അന്നത്തെ ഒരു കൺസർവേറ്റർ മദ്യപിച്ചു വന്നു നടത്തിയ ഒരു ക്രൂരവിനോദമായിരുന്നു ആനയുടെ ജീവൻ കെടുത്തിയത്. അഭിനയത്തിന്നിട യിൽ ആന രണ്ടു കാലിൽ കുനിഞ്ഞിരുന്നപ്പോൾ കുടൽ ചുരുങ്ങിപ്പോയി. അങ്ങിനെ വയറു വീർത്ത് വീർത്ത് ചീഞ്ഞാണ് ആന ചത്തത്. വനം വകുപ്പിനു ആരോടും സമാധാനം പറയേണ്ടിവന്നില്ല. മദ്യപിച്ച് ലക്കുകെട്ട് അഭിനയം നട ത്തുന്ന ആനകൾ ഇപ്പോഴും മുത്തങ്ങയിലുണ്ട്.

വനം വകുപ്പു ജീവനക്കാരുടെ ചില ജീവിതാനുഭവങ്ങളാണ് ആനകളേയും പഠിപ്പിച്ചെടുക്കുന്നതെന്നു തോന്നും. രാജേശ്വരൻ എന്ന കൊമ്പനും സുനിത എന്ന പിടിയാനയും നടത്തുന്ന പ്രകടനം ആ നിലയിൽ രസകരമാണ്. ആദ്യം അവർ തമ്മിൽ മാലയിട്ട് വിവാഹിതരാകുന്നത് അഭിനയിക്കുന്നു. പിന്നെ ഒന്നിച്ച് താമസ മാക്കുന്നു. ഭാര്യയെ വിട്ട് ദൂരെ പോകുന്ന രാജേശ്വരൻ മദ്യപിച്ചു ലക്കു കെടുന്നു. വഴിയിൽ അബോധാവസ്ഥയിൽ വീഴുന്നു. സുനിത ഇതറിഞ്ഞ് ഓടിയെത്തുന്നു. പിടിച്ചെഴുന്നേൽപിച്ച് ക്വാർട്ടേഴ്സിലേക്ക് കൊണ്ടുപോകുന്നു. അവിടെവച്ച് വഴ ക്കാണ്. വഴക്ക് സഹിക്കാനാകാതെ രാജേശ്വരൻ സുനിതയെ അവളുടെ വീട്ടി ലേക്കു തന്നെ കൂട്ടിക്കൊണ്ടുപോകുന്നു. ദു:ഖം സഹിക്കാതാകുമ്പോൾ സുനിത വഴിയിലൊരിടത്തിരുന്നു മൗത്ത് ഓർഗൺ വായിക്കുന്നു. അതു കേട്ടതോടെ രാജേ ശ്വരന്റെ ദേഷ്യമെല്ലാം പമ്പകടക്കുന്നു. ആനന്ദത്തോടു കൂടി അവർ രണ്ടുപേരും കൈകോർത്ത് പിടിച്ചു തിരിച്ചുവരുന്നു. മെരുക്കി എടുത്താലും കാട്ടിൽ തടി വലി ക്കേണ്ട ആനകളെ ഈ രീതിയിൽ പഠിപ്പിച്ചെടുക്കുന്നതിന്നു പിന്നിലെ ജന്തുപീ ഡനങ്ങൾ ശിക്ഷാർഹമല്ലേ? മന്ത്രിയേയും മറ്റു വിശിഷ്ടാതിഥികളേയും മാലയി ടാൻ പഠിക്കാൻ ഇവിടെ ഒരാന ഒരായുസ്സിന്റെ മുഴുവൻ ദൈന്യവും അനുഭ വിക്കുന്നു. മിണ്ടാപ്രാണികളല്ലേ, അവരുടെ സങ്കടങ്ങൾ മന്ത്രിയെ എങ്ങനെ അറി യിക്കും?

*മാതൃഭൂമി, 1985.*

# നൂൽപ്പുഴ കേന്ദ്രമാക്കി വമ്പിച്ച ചന്ദനക്കൊള്ള

**ചന്ദനത്തിനു റിക്കാർഡ് വിലയാണിപ്പോൾ-കിലോവിനു മുപ്പത്തിയഞ്ചു രൂപ.**

ചന്ദനം സമൃദ്ധിയായി വളരുന്ന കർണ്ണാടക-തമിഴ്നാടു പ്രദേശങ്ങളിലേയ്ക്ക് ബന്ദിപ്പൂർ, മുതുമല, സത്യമംഗലം, മേട്ടുപ്പാളയം ചുരങ്ങളിലേയ്ക്ക് വയനാട്ടിലെ നൂൽപ്പുഴകേന്ദ്രമാക്കി ആളുകൾ നീങ്ങിക്കൊണ്ടിരിക്കുന്നു. കോടാലിയും വെട്ടുകത്തിയും അരിമുതൽ ബീഡിവരെയുള്ള സാധനങ്ങളടങ്ങിയ ഭാണ്ഡങ്ങളുമായി നൂറുകണക്കിനാളുകളാണ് നൂൽപ്പുഴ മുറിച്ചുകടന്ന് ചന്ദനക്കാടുകൾ തേടിപ്പോകുന്നത്. ചന്ദനച്ചുമടുകളുമായി തിരിച്ചെത്തുന്നവരെ കാത്ത് കങ്കാണിമാരും ഏജന്റുമാരും നൂൽപ്പുഴ ഗ്രാമത്തിൽ കറങ്ങുന്നു.

ഗ്രാമത്തിനു ഇപ്പോൾ ഉറക്കമേ ഇല്ല. ആദിവാസി കുടിലുകളിലെ ചോരയും നീരുമുള്ള യുവാക്കൾ അപ്രത്യക്ഷരായി തുടങ്ങിയിരിക്കുന്നു. കള്ളുഷാപ്പിലും ചാരായഷാപ്പുകളിലും വിറ്റുവരവ് വർദ്ധിച്ചിരിക്കുന്നു. നൂൽപ്പുഴ ഗ്രാമം ഇപ്പോൾ ചന്ദനം കടത്തിനെത്തിയ അപരിചിതരെക്കൊണ്ട് നിറഞ്ഞിരിക്കയാണ്.

അന്താരാഷ്ട്ര മാർക്കറ്റിൽ ചന്ദനതൈലത്തിനു മുമ്പില്ലാത്തവിധം വില കുതിച്ചുകയറി. കിലോവിനു 3000 രൂപവരെയെത്തിയിട്ടുണ്ടത്രെ. മുമ്പൊരിക്കലും ചന്ദനതൈലം കിലോവിന് 1500 രൂപയിലധികം എത്തിയിട്ടില്ല.

കഴിഞ്ഞവർഷം ഇത് അറുന്നൂറ് രൂപയായിരുന്നു. ചന്ദനവിലക്കുറവു കാരണം ജീവൻ വെടിഞ്ഞുള്ള സാഹസികയാത്രയ്ക്ക് കുറെക്കാലമായി ആളുകൾ തയ്യാറില്ലായിരുന്നു. ചന്ദനം കടത്തുകാരുടെ പറുദീസയായിരുന്ന നൂൽപ്പുഴ അതുകൊണ്ടാണ് ഇതുവരെ കലങ്ങിമറിയാതിരുന്നത്. വില കയറിയപ്പോൾ നൂൽപ്പുഴയ്ക്ക് പഴയ പ്രതാപം തിരിച്ചുകിട്ടിയിരിക്കുന്നു.

ഒരാൾ സാധാരണനിലയിൽ മുപ്പത് മുതൽ അമ്പത് കിലോവരെ ചന്ദനം തലച്ചുമടായി എത്തിക്കുന്നു. തൊള്ളായിരം രൂപമുതൽ ആയിരത്തിയഞ്ഞൂറ് രൂപ വരെ അവർക്ക് ലഭിക്കും. ബാക്കി ഏജന്റുമാർക്കും കങ്കാണികൾക്കും കമ്മീഷനായി നൽകണം. ഒരുമാസം കൊണ്ട് ഒരു ലോഡ് ചന്ദനം ഒരാൾ നൂൽപ്പുഴയിൽ ഇറക്കുന്നു.

പഴയതുപോലെ കർണ്ണാട-തമിഴ്നാടു കാടുകളിൽ ഫോറസ്റ്റ് ജീവനക്കാരുടെ എതിർപ്പ് ഇപ്പോഴില്ലെന്നും പറയുന്നു. മുമ്പ് ഫോറസ്റ്റുകാർ കാട്ടിൽ കാരണമില്ലാതെ അലയുന്നവരെ വെടിവെക്കുമായിരുന്നു. കാടുകളിൽ പഴയതുപോലെ പ്രതിബന്ധങ്ങൾ ഇല്ലെന്നറിഞ്ഞ് നിരവധിപേർ ഇപ്പോൾ ചന്ദനംകടത്തുമായി ബന്ധപ്പെട്ടുവരികയാണ്. നൂൽപ്പുഴയിൽ ക്യാമ്പ് ചെയ്യുന്ന ഏജന്റുമാർ കേരളത്തിന്റെ കാടുകളിലെ ഉദ്യോഗസ്ഥന്മാരെ വേണ്ടപോലെ കണ്ട് കാര്യങ്ങൾ എളുപ്പമാക്കുന്നുണ്ടെന്നും പറയുന്നു.

കഴിഞ്ഞ ആഴ്ചയിൽ മുത്തങ്ങയിലെ നെല്ലൂർ വയലിൽ നിന്നും അഞ്ഞൂറ് കിലോഗ്രാം ചന്ദനവുമായി പതിനാറുപേരെ അധികൃതർ പിടികൂടി. ഒരുമാസം മുമ്പ് കല്ലൂരിൽ നിന്ന് ചന്ദനത്തടികളോടെ അഞ്ചുപേരെ സുൽത്താൻബത്തേരി

പൊലീസ് പിടികൂടി കേസെടുത്തു.

മൈസൂരിൽ നിന്നു നൂൽപ്പുഴയിലേക്ക് ചന്ദനം കടത്തുകയായിരുന്ന ബത്തേരിയിലെ രണ്ടു ലോറിയും ഒരുസ്കൂട്ടറും നരവൻകോട് വെച്ച് കർണ്ണാടക പൊലീസ് പിടികൂടി കേസെടുത്തു. മൂലങ്കാവിലെ കുഞ്ഞപ്പനും, തേർവയൽ കള്ളൻപണിയനും, കല്ലൂരിലെ മുഗളറും ഹംസക്കുഞ്ഞും തുടങ്ങി മുപ്പത്തിയഞ്ചു പേർ നരവൻകോട്ട് ജയിലിൽമാത്രം ശിക്ഷയും കാത്തു കിടക്കുകയാണത്രെ. കർണ്ണാടകത്തിലെ ബല്ലാരിയിലും ചിക്മംഗലൂരിലും തമിഴ്നാട്ടിലെ സത്യമംഗലം, സേലം ജയിലുകളിലും നിരവധി മലയാളികൾ ചന്ദനകേസിൽ ശിക്ഷയുംകാത്ത് കിടക്കുന്നതായി റിപ്പോർട്ടുണ്ട്.

കേരളത്തിന്റെ വിവിധഭാഗങ്ങളിൽ നിന്ന് കൂലിപ്പണിതേടി വയനാട്ടിലെത്തുന്ന തൊഴിൽരഹിതരേയും വയനാട്ടിലെ ആദിവാസികളെയുമാണ് ചന്ദനം കടത്തു സംഘത്തിലെ ഏജന്റുമാർ ചന്ദനക്കാടുകളിലേയ്ക്ക് അയക്കുന്നത്.

കർണ്ണാടക-തമിഴ്നാടു അതിർത്തികളിലെ ചന്ദനക്കാടുകളിൽ പോയി തിരിച്ചെത്താത്തവരുടെ ഭീകരകഥകളുമായി നൂൽപ്പുഴഗ്രാമം ഇപ്പോൾ തികച്ചും ഭയപ്പാടിലാണ്. സാധാരണ ജനങ്ങൾ ആശങ്കാകുലരാണ്. പലരും അപ്രത്യക്ഷരായിരിക്കുന്നു. എങ്ങോട്ടാണ് പോയതെന്ന്പോലും ബന്ധുക്കൾക്കറിയില്ല. അഞ്ചു വർഷംമുമ്പ് ചന്ദനക്കടത്തിനും ആനവേട്ടക്കുമെതിരെ നൂൽപ്പുഴയിൽ ശക്തമായ ജനകീയ പ്രക്ഷോഭങ്ങൾ ഉയർന്നിരുന്നു.

ചന്ദനത്തിനു പോയി തിരിച്ചുവരാത്ത പതിനഞ്ചു ആദിവാസികളടക്കം ഇരുപത്തിനാലുപേരുടെ ലിസ്റ്റ് അന്നത്തെ ജനകീയകമ്മിറ്റി പ്രസിദ്ധീകരിച്ചിരുന്നു. കർണ്ണാടക-തമിഴ്നാടു കാടുകളിൽ കൊല്ലപ്പെട്ടവരുടേയും കർണ്ണാടകത്തിലേയും തമിഴ്നാട്ടിലേയും ജയിലുകളിൽ ചന്ദനക്കേസുകളിൽ ശിക്ഷിക്കപ്പെട്ടു കഴിയുന്ന ആദിവാസികളുടേയും വിവരങ്ങൾ ശേഖരിക്കണമെന്നും ഗവണ്മെന്റ് ഈ പ്രശ്നത്തിലിടപെടണമെന്നും അന്നു ജനങ്ങൾ ആവശ്യപ്പെട്ടിരുന്നു.

ചന്ദനവില കുറഞ്ഞപ്പോൾ ചന്ദനക്കാടു തേടിയുള്ള യാത്രയും കുറഞ്ഞു. അന്നത്തെ ആവശ്യങ്ങൾ അങ്ങിനെയാണ് പരിഹാരം കാണാൻ ശ്രമിക്കാതെ മാഞ്ഞുപോയത്. ഇന്നു നൂൽപ്പുഴ വീണ്ടും ചന്ദനംകൊള്ളക്കാരുടെ പിടിയിൽ തികച്ചും അകപ്പെട്ടിരിക്കയാണ്.

*മാതൃഭൂമി,*
*1983 മാർച്ച് 23.*

# മരത്തെച്ചൊല്ലി വേദനിക്കാൻ ഒരുകൂട്ടം മനുഷ്യർ

ഒരാളുടേതല്ല, ഒരുകൂട്ടം മനുഷ്യരുടെ മനസ്സ് ചുറ്റുപാടുകളോട് സർഗാത്മകമായി പ്രതികരിക്കുന്നത് അപൂർവ്വമല്ലേ? മുക്കത്തിന്നടുത്ത കൊടിയത്തൂരിലെ ഗ്രാമീണ ജനതയ്ക്ക് അങ്ങനെയൊരു അനുഭവമുണ്ടായി. മുക്കം കൊടിയത്തൂർ റോഡിൽ കോട്ടമ്മൽ അങ്ങാടിക്കടുത്ത് കോട്ടമുഴിക്കടവിൽ പാലവും റോഡും ഒന്നിച്ചു വന്നപ്പോൾ പുഴക്കരയിലെ സ്ഥിരതാമസക്കാരനായ ചീനിമരത്തിന്റെ ജീവൻ അപകടത്തിലായി. റോഡിനുവേണ്ടി മണ്ണെടുത്തപ്പോൾ വയസ്സൻ ചീനി മരത്തിന്റെ വേരുകളെല്ലാം പുറത്തായി. രക്ഷയ്ക്കായി കൈനീട്ടുന്നതു പോലെയാണ് ആ വേരുകൾ ഗ്രാമീണരുടെ മനസ്സിൽ കൊണ്ടത്. മനുഷ്യന്റെ ഹൃദയവിശാലത അപ്പോൾ പ്രപഞ്ചത്തോളും ഉയരുകയായിരുന്നു. കൂട്ടത്തിലൊരാൾ മരിക്കാൻ കിടക്കുന്നതുപോലെ. ചീനിമരത്തെ ചൊല്ലി ഗ്രാമീണരെല്ലാം വേദനിച്ചു. ആ ഇടയ്ക്കാണ് കോട്ടമ്മൽ അങ്ങാടിയിലും പരിസരത്തും ഒരു പോസ്റ്റർ പ്രത്യക്ഷപ്പെടുന്നത്. "നല്ലവരായ മനുഷ്യരെ, എന്നെ രക്ഷിക്കണം," ചീനിമരത്തിന്റെ അപേക്ഷ.

കോട്ടമ്മൽ അങ്ങാടിയിലെ ഹോമിയോ ഡോക്ടർ ജോൺ ജോസഫ് എ.എം. അബ്ദുറഹിമാൻ ചെറിയാപ്പു എന്നിവരായിരുന്ന ചീനിമരത്തിനു വേണ്ടി പോസ്റ്റർ എഴുതി ഗ്രാമത്തിലെ എല്ലായിടത്തും പതിച്ചത്.

എഴുത്തുകാരനും കോളേജ് അദ്ധ്യാപകനുമായ എം.എൻ. കാരശ്ശേരി കോട്ടുമ്മൽ അങ്ങാടിവഴി പോകുമ്പോൾ യാദൃച്ഛികമായി ഈ പോസ്റ്റർ കാണാനിടയായി. അവിടെ ബസ്സിറങ്ങി അദ്ദേഹം പരിചയമുള്ള ചെറുപ്പക്കാരെയെല്ലാം വിളിച്ചുകൂട്ടി. ചീനിമരത്തെച്ചൊല്ലി വേദനിച്ചിരുന്നിട്ട് കാര്യമുണ്ടോ? രക്ഷക്കായി നമുക്കെന്തെങ്കിലും ചെയ്യണ്ടെ? അതോടെ പ്രശ്നം കേരളശാസ്ത്ര സാഹിത്യപരിഷത്തിന്റെ ശ്രദ്ധയിലും വന്നു. കൊടിയത്തൂർ ഗ്രാമം ഉണരുകയായിരുന്നു.

മനുഷ്യസ്നേഹത്തിന്റെ അതിരുകൾ ഭേദിച്ച് ഗ്രാമീണർ സർഗാത്മക സമൂഹമായി തീർന്ന നിമിഷം.

ചീനിമരം വേരറ്റു പോകാതിരിക്കാൻ തറ കെട്ടണം. അതിനുള്ള ചെലവിലേക്കായി ഒരു കുറിക്കല്യാണം (പണം പയറ്റ്) ചീനിക്കല്യാണമെന്നാണ് അവർ അതിനെ പേരു വിളിച്ചത്. ചീനിക്കല്യാണത്തിന് എല്ലാവരുമെത്തി. അരി വാങ്ങാൻ അങ്ങാടിയിൽ വന്ന ദരിദ്രജനങ്ങൾ പോലും മിച്ചം പിടിച്ച് ചീനക്കല്യാണത്തിനു കൂടി. മൊത്തം ആയിരത്തിമുന്നൂറ് രൂപയോളം കിട്ടി. അതുകൊണ്ട് കല്ല് വാങ്ങി നാട്ടുകാരും ശ്രമദാനമായി ചീനിമരത്തിനു തറ കെട്ടാൻ തുടങ്ങി. അതിനിടയിൽ ചീനിമരത്തിന് വേണ്ടി നാടകകൃത്ത് സുരാസു കോട്ടമ്മൽ അങ്ങാടിയിൽ ഒരു 'മൊഴിയാട്ട'വും നടത്തി. മരത്തിനു തറകെട്ടി തീർന്നില്ല. അതിനിടയ്ക്ക് മഴയും വന്നു. ഒപ്പം മലവെള്ളവും. നാട്ടുകാരുടെ പണം തീർന്നപ്പോൾ പണിയും നിലച്ചു. ചീനിമരം രക്ഷപ്പെട്ടെന്നു പറഞ്ഞുകൂടാ. എന്നാലും മരത്തെച്ചൊല്ലി വേദനിക്കാൻ ഒരുകൂട്ടം മനുഷ്യരുണ്ടായല്ലോ?

*മാതൃഭൂമി, 1985.*

*അനുബന്ധം : 1*

# ദുരന്തത്തിനിടയിലും അവരുടെ നോട്ടം പന്നിയിറച്ചിയിൽ

ഉരുൾപൊട്ടൽ ദുരന്തമുണ്ടായ സ്ഥലത്ത് സംഭവമറിഞ്ഞു ഓടിയെത്തിയ നാട്ടുകാർ ഒരു കാഴ്ച കണ്ട് മൂക്കത്ത് വിരൽ വെച്ചുപോയി. തിരച്ചിലിന്നിടയിൽ കിട്ടിയ ഒരു മുള്ളൻപന്നിയുടെ ജഡത്തെ പൊലീസ് ആവശ്യപ്പെടുന്നു. മകൻ നഷ്ടപ്പെട്ട അമ്മയും അച്ഛനും തൊട്ടടുത്ത ദുരന്തം വിതച്ച മണ്ണിലേക്ക് നോക്കി നെടുവീർപ്പിടുകയാണ്. ദുഃഖിതരായ നാട്ടുകാരും ചുറ്റുമുണ്ട്. ആ നേരത്താണ് മൃതദേഹങ്ങൾ തിരയാൻ പൊലീസിനെ സഹായിച്ച മൂണ്ടക്കൈയിലെ അബുവും വേലനും ഒരു മുള്ളൻപന്നിയുടെ ജഡവുമായി കരയ്ക്ക് കയറുന്നത്. ഉടനെ ഒരു പൊലീസുകാരൻ അവരോട് നാട്ടുകാർ കേൾക്കെ വിളിച്ചു പറഞ്ഞു പന്നിയെ കുടലെടുത്ത് മാറ്റി കഴുകി വൃത്തിയാക്കി വൈത്തിരി സർക്കിൾ ഇൻസ്പെക്ടറുടെ കെ.എൽ.ഡബ്ല്യു. 544-ാം നമ്പർ ജീപ്പിലേക്ക് കൊണ്ടിടാൻ. അബുവും വേലനും ദുരന്തം കവിഞ്ഞൊഴുകുന്ന പുഴവെള്ളത്തിൽ തന്നെ പന്നിയുടെ കുടൽ ഒഴുക്കിക്കളഞ്ഞ് നന്നായി കഴുകി രണ്ടു കിലോമീറ്റർ അകലെ നിറുത്തിയിട്ട സർക്കിൾ ഇൻസ്പെക്ടറുടെ ജീപ്പ് ലക്ഷ്യമാക്കി നടന്നു.



ജീപ്പ് ഡ്രൈവർ അശോകൻ വണ്ടിയിലുണ്ടാകുമെന്നും അയാളെ ഏൽപ്പിച്ചാൽ മതിയെന്നും സർക്കിൾ ഇൻസ്പെക്ടർ പറഞ്ഞെന്നാണ് പന്നിയേയും പേറി നടക്കുന്ന അബുവും വേലനും നാട്ടുകാരോട് പറഞ്ഞത്. സർക്കിൾ ഇൻസ്പെക്ടർ കാട്ടിറച്ചി തിന്നിട്ട് ഒരുപാട് കാലമായെന്നും പൊലീസുകാരൻ തെരച്ചിലിന്നിടയിൽ അവരോട് പറഞ്ഞിരുന്നുവത്രെ. അവർ പൊലീസ് പറഞ്ഞതുപോലെതന്നെ ചെയ്തു.

15 കിലോ തൂക്കം വരുന്ന മുള്ളൻപന്നി ഒരു ദിവസത്തെ പഴക്കംകൊണ്ടായിരിക്കാം ദുഷിച്ചു നാറി തുടങ്ങിയിരുന്നു. അതു മാത്രമല്ല ചരൽ കൂമ്പാരങ്ങളിൽപെട്ട് മാംസമെല്ലാം ഉരിഞ്ഞ നിലയിലായിരുന്നു.

*മാതൃഭൂമി, 1984 ജൂലായ് 3*

*വിവാദം സൃഷ്ടിച്ച ഈ വാർത്തയോടുള്ള പ്രതികാര നടപടി എന്ന നിലയിലാണ് 1984 സെപ്തംബർ 6-ാം തീയതി ജയചന്ദ്രൻ അറസ്റ്റു ചെയ്യപ്പെടുന്നത്.*

*അനുബന്ധം 2*

## പത്രസ്വാതന്ത്ര്യത്തിനു ഭീഷണി

പത്രപ്രവർത്തന സ്വാതന്ത്ര്യത്തിന്റെ നേർക്കു നടന്ന ഞെട്ടിപ്പിക്കുന്ന ഒരു കടന്നാക്രമണത്തിന്റെ ഭാഗമായി സെപ്തംബർ 6 ന് അർധരാത്രി കഴിഞ്ഞ് *മാതൃഭൂമി*യുടെ വയനാട് ലേഖകൻ കെ. ജയചന്ദ്രനെ കല്പറ്റ പൊലീസ് അറസ്റ്റ് ചെയ്യുകയും പിന്നീട് ഉന്നത അധികൃതർ ഇടപെട്ടതിനെ തുടർന്ന് സ്വന്തം ജാമ്യത്തിൽ വിട്ടയക്കുകയും ചെയ്തു. തിരുവോണപ്പുലരിയുടെ തൊട്ടുമുമ്പ്, വെളുപ്പിന് ഒന്നര മണിക്കാണ് വളരെ ഗൂഢമായി ആസൂത്രണം ചെയ്ത പരിപാടിയുടെ ഭാഗമായി കല്പറ്റയിൽ ജയചന്ദ്രൻ താമസിക്കുന്ന വീട്ടിൽ കടന്ന്, മുറിയിൽ ഉറങ്ങിക്കിടക്കുകയായിരുന്ന ജയചന്ദ്രനെ പൊലീസ് നാടകീയമായി അറസ്റ്റ് ചെയ്തത്. ഭാഗ്യവശാൽ ജയചന്ദ്രനോടൊപ്പം മുറിയിലുണ്ടായിരുന്ന ഒരു യുവ എഴുത്തുകാരനാണ് കോഴിക്കോട് *മാതൃഭൂമി* ഓഫീസിൽ ഉടനെ ഈ വിവരം അറിയിച്ചത്. ഓഫീസിൽ ഉണ്ടായിരുന്ന ന്യൂസ് എഡിറ്റർ വയനാട് പൊലീസ് സൂപ്രണ്ടുമായി ബന്ധപ്പെടുകയും വാർത്ത സ്ഥിരീകരിക്കപ്പെട്ടതോടെ മാനേജിംഗ് ഡയറക്ടർ എം.പി. വീരേന്ദ്രകുമാറും മറ്റു ഉന്നത തലത്തിലുള്ളവരും ഉടനെ രംഗത്തിറങ്ങുകയും ചെയ്തതു കാരണമാണ് ജയചന്ദ്രൻ അന്യഥാ ഭീകരമാകുമായിരുന്ന ഒരു രാത്രികാല പീഡനത്തിൽനിന്നും രക്ഷപ്പെട്ടത്. മാനേജിംഗ് ഡയറക്ടർ ഉത്തരമേഖലാ പൊലീസ്, ഡി.ഐ.ജി, ഡി.ജി.പി. തുടങ്ങിയവരുമായി നേരിട്ട് ബന്ധപ്പെടുകയുണ്ടായി. ഒരു വർഷക്കാലമായി ആദിവാസികളുടേയും വയനാട്ടിലെ മറ്റു പിന്നോക്ക ജനവിഭാഗങ്ങളുടെയും നേർക്കു നടക്കുന്ന അനീതികളുടെയും നിർദ്ദയ ചൂഷണങ്ങളുടെയും കറുത്ത കഥകളുടെ ചുരുളഴിച്ചുകൊണ്ടുള്ള ജയചന്ദ്രന്റെ റിപ്പോർട്ടുകൾ, സ്ഥാപിത താത്പര്യങ്ങളേയും അധികൃതരിൽ ഒരു വിഭാഗത്തിനേയും ചൊടിപ്പിക്കുന്നവയായിരുന്നു. അതിൽ പല കഥകളും പൊലീസിലെ ചിലരുടെ തനിനിറം വെളിപ്പെടുത്തുന്നവയായിരുന്നു എന്നതു കൊണ്ടുതന്നെ അവരുടെ നോട്ടപ്പുള്ളിയുമായിരുന്നു *മാതൃഭൂമി* ലേഖകൻ.

വ്യാഴാഴ്ച അർധരാത്രി അറസ്റ്റിനുള്ള നീക്കം നടത്തിയതിന്റെ പിന്നിൽ സമർത്ഥമായ ഒരു ഗൂഢാലോചന നടന്നിരുന്നു എന്നുവേണം കരുതാൻ. മുണ്ടക്കൈ എസ്റ്റേറ്റിലെ എ.ഐ.ടി.യു.സി. പ്രവർത്തകനും തൊഴിലാളിയുമായ അബുവിന്റെ പരാതിയുടെ പേരിലാണ് അറസ്റ്റ് നടന്നത്. സെപ്തംബർ 2-ന് അബുവിന്റെ പരാതി കിട്ടിയത്രെ. ജയചന്ദ്രൻ, വിജയൻ, ബാലകൃഷ്ണൻ, അസൈനാർ തുടങ്ങി പത്തോളം പ്രതികൾ ന്യായവിരുദ്ധമായി സംഘം ചേർന്ന് മുണ്ടക്കൈയിലുള്ള തന്റെ പാടിയിൽ വന്നു അന്യായമായി തന്നെയും കുടുംബത്തേയും തടവിൽ വെക്കുകയും വധഭീഷണി മുഴക്കി സ്റ്റാമ്പൊട്ടിച്ച വെള്ളക്കടലാസ്സിൽ തന്നെക്കൊണ്ട് ഒപ്പു വെപ്പിക്കുകയും മറ്റും ചെയ്തു എന്നാണ് അബുവിന്റെ പരാതിയിൽ പറയുന്നത്. ഇന്ത്യൻ ശിക്ഷാ നിയമത്തിലെ പല വകുപ്പുകളും ഉൾക്കൊള്ളുന്ന ഈ പരാതി സ്വീകരിച്ചു ജാമ്യമനുവദിക്കാത്ത വകുപ്പുകളോടെ ഇന്ത്യൻ ശിക്ഷാനിയമം 143, 342, 384, 506 (2) അനുബന്ധമായി 149 എന്നിവ കൂട്ടി

ച്ചേർത്താണ് പൊലീസ് കേസ് റജിസ്റ്റർ ചെയ്തതും അർദ്ധരാത്രി കഴിഞ്ഞു അറസ്റ്റ് നടന്നതും.

കഴിഞ്ഞ ജൂലായ് 2-ാം ന് വയനാട്ടിലെ ചൂരൽ മലയിൽ 14 പേരുടെ മരണത്തിനിടയാക്കിയ ഉരുൾപൊട്ടൽ വാർത്തയുമായി ബന്ധപ്പെട്ട ആളാണ് പരാതിക്കാരനായ അബു. അബുവും മറ്റൊരു തൊഴിലാളിയായ വേലനും ചേർന്നു ഉരുൾപൊട്ടലിൽ മരണമടഞ്ഞവരുടെയും മറ്റും രക്ഷാപ്രവർത്തനങ്ങൾക്കിടക്ക് പൊലീസ് ജീപ്പിൽ ഒരു ചത്ത മുള്ളൻപന്നിയെ കയറ്റിയ സംഭവം ജൂലായ് 3-ന് പത്രത്തിൽ "ദുരന്തത്തിന്നിടയിലും അവരുടെ നോട്ടം പന്നിയിറച്ചിയിൽ' എന്ന ശീർഷകത്തിൽ ചിത്രത്തോടെ പരസ്യപ്പെടുത്തിയിരുന്നു. പൊലീസ് നിർദ്ദേശപ്രകാരമാണ് പന്നിയുടെ ശരീരം തങ്ങൾ ചുമന്നു കയറ്റിയതെന്ന് അവർ പറഞ്ഞതായും വാർത്തകളുണ്ടായിരുന്നു. ഇതിനെത്തുടർന്ന് ബന്ധപ്പെട്ട പൊലീസ് ഉദ്യോഗസ്ഥന്റെ ചെയ്തിയെപ്പറ്റി വകുപ്പ് നിലവാരത്തിൽ അന്വേഷണം നടന്നിരുന്നുവത്രെ. *മാതൃഭൂമി*യുടെ പേരിൽ ഇതു സംബന്ധിച്ച് മാനനഷ്ടത്തിനുള്ള ഒരു വക്കീൽ നോട്ടീസും വന്നുകഴിഞ്ഞിട്ടുണ്ട്. ഈ പ്രശ്നത്തിൽ അബുവിനെയും മറ്റും കാണാൻ ജയചന്ദ്രനും *ജനയുഗ*ത്തിന്റെ വയനാട് ലേഖകനായ വിജയനും മുണ്ടക്കൈയിൽ ചെന്നു സ്ഥിതിഗതികളുടെ യഥാർത്ഥ വിവരണം നാട്ടുകാരുടെ സാന്നിധ്യത്തിൽ അവരിൽനിന്ന് വാങ്ങിപ്പോന്നതാണ്. ആഗസ്ത് 30-ന് *മുണ്ടക്കൈ*യിൽ ജയചന്ദ്രനും മറ്റും ചെന്ന വിവരം അറിഞ്ഞതോടെ പൊലീസ് അവിടെയെത്തുകയും നിരന്തരമായ സമ്മർദ്ദവും ഭീഷണിയും ആ പ്രദേശത്ത് അഴിച്ചുവിടുകയും ചെയ്തിരിക്കയാണ്. തുടർന്നാണ് അബുവിന്റെ പരാതി പോലീസ് വാങ്ങിക്കുന്നത്. അബുവും മറ്റും നേരത്തെ ജയചന്ദ്രനു കൊടുത്ത വിവരങ്ങൾ തിരിച്ചു പറയിക്കണമെന്ന ഉദ്ദേശ്യമാകണം ഇതിനു പിന്നിൽ. പൊലീസിനെ ഭയന്ന് അബുവും വേലനും അങ്ങിങ്ങ് മാറിയും പൊലീസ് അനുകൂലികളായ വിഭാഗങ്ങളുടെ സംരക്ഷണയിലും കഴിഞ്ഞു കൂടുകയാണ്.

ഒരു കൊലക്കേസ്സിലെ പ്രതിയെ പിടിച്ച മട്ടായിരുന്നു സെപ്തംബർ 6 ന് കല്പറ്റ പൊലീസ് സ്റ്റേഷനിൽ. വയനാട്ടിലെ പൊലീസ് സ്റ്റേഷനുകളിലേക്ക് ഡി.വൈ.എസ്.പി., സി.ഐ.മാർക്കും ലൈറ്റ്നിംഗ് ടെലഫോൺ കോളുകൾ -"സ്വന്തം ലേഖകനെ അകത്താക്കിയിരിക്കുന്നു." സബ് ഇൻസ്പെക്ടർ എല്ലാവരോടുമായി പറയുന്നുണ്ടായിരുന്നു. എതു നേരവും മർദ്ദിക്കപ്പെടാമെന്ന ഒരന്തരീക്ഷം ഉണ്ടാക്കാൻ സ്റ്റേഷനിൽ ഓണമായിട്ടുപോലും ഒരുക്കി നിർത്തിയിരുന്ന അഞ്ചു പൊലീസുകാർ കിണഞ്ഞു പരിശ്രമിക്കുന്നുണ്ടായിരുന്നു. ആദിവാസികളുടെ ആളാണല്ലോ. ലോക്കപ്പുമുറിയിലെ സിമന്റുതറ ലേഖകന് കിടക്കാൻ പറ്റിയതു തന്നെയാണെന്ന് ഒരു പൊലീസുകാരൻ. മറ്റൊരു പൊലീസുകാരൻ ബ്രൂസ്ലി സ്റ്റൈലിൽ കരാട്ടെ മുറകൾ കാണിച്ചു ഭയപ്പെടുത്തുകയായിരുന്നു. രാത്രിയുടെ നിശബ്ദതയിൽ ഫോണിലൂടെ വരുന്ന വാക്കുകൾ പുറത്തു കേൾക്കാമായിരുന്നു. അതിനിടയിൽ കയ്യാമം വെക്കാനുള്ള പുറപ്പാടായി. ഒരു പൊലീസുകാരൻ കയ്യാമം എടുത്തുകൊണ്ടുവന്നു.

"പൊലീസ് അതിക്രമങ്ങൾ പത്രവാർത്തകളാക്കാനുള്ളതല്ല, അനുഭവിക്കാനുള്ളതാണ്" രാത്രി രണ്ടു മണിക്ക് കിടന്നുറങ്ങുന്നേടത്തുനിന്ന് അറസ്റ്റ് ചെയ്തു

കൊണ്ടുപോയി സബ് ഇൻസ്പെക്ടർ നൽകിയ സാരോപദേശമാണിത്.

പൊലീസിനെ പിണക്കുന്നത് പത്രക്കാർക്ക് നല്ലതിനല്ലെന്നും അദ്ദേഹം ഗുണദോഷിച്ചു. പതിനാലു പേരുടെ മൃതദേഹങ്ങൾ തെരയുന്നതിനിടയിൽ കിട്ടിയ നാറിയ മുള്ളൻപന്നിയുടെ ജഡം പൊലീസ് ജീപ്പിൽ കയറ്റുന്ന ചിത്രവും വാർത്തയും എങ്ങനെ ഒരു പ്രതികാരത്തിന് കാരണമാകുന്നു എന്നറിയില്ല. പനമരത്ത് ഭർത്താവിന്റെ കൂടെ ഒരു സ്കൂൾ വരാന്തയിൽ ഉറങ്ങിയ പിച്ചക്കാരിയായ സ്ത്രീയെ ഭർത്താവിനെ പിടിച്ചുകെട്ടി ബലാൽസംഗം ചെയ്ത കേസ്സ് പൊലീസ് ഒതുക്കി തീർത്തു എന്നു *മാതൃഭൂമി* പ്രസിദ്ധീകരിച്ച വാർത്ത കേസൊതുക്കാൻ പൊലീസ് പെണ്ണുങ്ങളെ ആവശ്യപ്പെട്ട സംഭവം. ശീട്ടുകളിക്കുമ്പോഴാണെന്ന് പറഞ്ഞ് കന്നമ്പറ്റയിലെ പി.സി. മുഹമ്മദിനെ പിടിച്ചു കൊണ്ടുപോയി തല്ലിച്ചതച്ച് ആശുപത്രിയിലാക്കിയ സംഭവം. കല്പറ്റ ബസ്സ്റ്റാന്റിൽ കിടന്നുറങ്ങിയ യാചകനായ ഒരു കണ്ണുപൊട്ടനെ അടിച്ചു പരിക്കേൽപ്പിച്ച് ആശുപത്രിയിലാക്കിയ സംഭവം. ഇതുപോലെ വയനാട്ടിൽ നടന്ന പൊലീസ് അതിക്രമങ്ങളെല്ലാം ഇവിടെ വെറും പരിഹാസമായി മാറുകയായിരുന്നു.

സത്യം വിളിച്ചു പറയാനുള്ളതല്ലെന്നാണ് സബ് ഇൻസ്പെക്ടർ ബഷീറിന്റെ വാദം. പൊലീസ് അതിക്രമങ്ങൾ പുറത്തുകൊണ്ടു വന്നാൽ ഡിപ്പാർട്ടുമെന്റ് പിണങ്ങും. ഡിപ്പാർട്ടുമെന്റ് പിണങ്ങിയാൽ ഇതാണനുഭവം. പരാതിക്കാരനായ പാവം എസ്റ്റേറ്റ് തൊഴിലാളി അബുവിനോട് സഹതപിക്കുക. പൊലീസ് ഭീഷണിക്കു മുന്നിൽ അയാൾ നൽകിയ കള്ളപരാതി ഇവിടെ ഒരു പ്രതികാര നടപടിയായി തീർന്നിരിക്കുന്നു. തിരുവോണത്തലേന്ന് രാത്രി ഉറങ്ങുമ്പോൾ പൊലീസ് വന്ന് മുട്ടിയത് പ്രതികാരദാഹവുമായായിരുന്നെന്ന് സ്റ്റേഷനിൽ ചെന്നപ്പോൾ അനുഭവപ്പെട്ടു. സ്റ്റേഷനിൽ ചെന്നാൽ മർദ്ദിക്കാൻ അവിടെ പൊലീസ് തയ്യാറായി നിൽക്കുകയാണ്. അവരുടെ വികാരം ഞാൻ മാനിക്കുന്നു, സബ് ഇൻസ്പെക്ടർ പറഞ്ഞു. കാരണം നിങ്ങൾ ഡിപ്പാർട്ടുമെന്റിനെ പിണക്കിയിരിക്കുകയാണല്ലോ. ഏതു നേരത്തും ആരെയും തെറിപറയാനും മർദ്ദിക്കുവാനുമുള്ള അധികാരം പൊലീസിനുണ്ടെന്ന് സബ് ഇൻസ്പെക്ടർ പറഞ്ഞപ്പോൾ അദ്ദേഹത്തിനോട് സഹതാപമാണ് തോന്നിയത്. രാത്രി പൊലീസ് സ്റ്റേഷനിൽ എത്തിയപ്പോൾ അവിടെയുള്ള പൊലീസുകാർക്ക് സബ്ഇൻസ്പെക്ടർ സൂചിപ്പിച്ച വികാരംതന്നെയാണ് തിളച്ചു നിൽക്കുന്നതെന്ന് മനസ്സിലായി. ഏതു നിമിഷവും മർദ്ദിക്കപ്പെടാമെന്ന അന്തരീക്ഷമായിരുന്നു അവിടെ. ഇരിക്കാനിടം തരാതെ ഒരു ക്രിമിനൽ പുള്ളിയോട് കാണിക്കുന്ന മര്യാദപോലുമില്ലാതെ നാലു മണിക്കൂർ നേരം സ്റ്റേഷനിൽ ഇരുകാലിൽ നിർത്തി പൊലീസുകാർ പ്രതികാരം വീട്ടി. അവരുടെ ചില പരാക്രമങ്ങൾ പുറത്തറിയിച്ചതിനുള്ള പ്രതികാരം. കൈയാമം വെച്ച് വൈത്തിരി സർക്കിൾ ഇൻസ്പെക്ടറുടെ മുന്നിൽ ഹാജരാക്കി ചുണ്ട വഴി മേപ്പാടി സ്റ്റേഷനിലേക്ക് കൊണ്ടുപോകാൻ ഒരുങ്ങുമ്പോഴാണ് ഒരു രക്ഷകനെപ്പോലെ രാത്രി 3 മണിക്ക് വയനാട് എസ്.പി. ദിനേശർ ശർമ്മ എത്തിയത്. ദിനേശർ ശർമ്മ കേസ്സെന്തെന്നു വിശദീകരിച്ചു തന്നു ജാമ്യത്തിൽ വിട്ടു. കേസ്സെന്തെന്നതുപോലും പറയാതെ പൊലീസിന് വേണ്ട രീതിയിൽ സ്റ്റേറ്റ്മെന്റ് തയ്യാറാക്കുന്നതിനായിരുന്നു സബ് ഇൻസ്പെക്ടർക്ക് താൽപ്പര്യം. എസ്.പി. ജാമ്യം അനുവദിച്ച് തിരിച്ചു

പോയിട്ടും സബ് ഇൻസ്പെക്ടർ നേരം പുലരുംവരെ സ്റ്റേഷനിൽ നിർത്തി. എസ്.പി. പറഞ്ഞിട്ടും അതനുസരിച്ചാൽ നഷ്ടമാകുന്ന പ്രതികാര നടപടികളെക്കുറിച്ച് അപ്പോഴപ്പോൾ സബ് ഇൻസ്പെക്ടർ മാനന്തവാടി ഡി.വൈ.എസ്.പി.യെ ലൈറ്റ്നിംഗ് കോൾ വിളിച്ചു അറിയിക്കുന്നുണ്ടായിരുന്നു. നിരപരാധികളായ ജനങ്ങളെ മർദ്ദിക്കുന്നതിന് ജനങ്ങളുടെ തന്നെ കാശ് മുടക്കി ലൈറ്റ്നിംഗ് കോൾ വിളിച്ച് നിർദ്ദേശമാരായുന്ന പ്രവർത്തനമായിരുന്നു അസഹ്യമായത്. നേരം പുലർന്നപ്പോൾ മാനന്തവാടി ഡി.വൈ.എസ്.പി. സ്കറിയാ സെബാസ്റ്റ്യനെ ചെന്നു കണ്ട ഒരു പത്രലേഖകനോടും അഡ്വക്കേറ്റുമാരായ വി.എ. മത്തായി എൻ.കെ. വർഗ്ഗീസ് എന്നിവരോടും അദ്ദേഹം പറഞ്ഞ വിവരം അവർ വിശദീകരിച്ചു.

"കുറച്ചു കൂടിപ്പോകുന്നു. പഴകിയ പന്നി ഇറച്ചി തിന്നുന്ന പൊലീസുകാരു കേരളത്തിലില്ല" ഇതുതന്നെ പന്നി ഇറച്ചി പൊലീസ് ജീപ്പിൽ കയറ്റുന്ന ചി... മാണ് ഈ കള്ളക്കേസുകളുടെയെല്ലാം പിന്നിലെന്ന് വ്യക്തമാക്കുന്നുണ്ടെന്ന് അവർ പറഞ്ഞു.

*മാതൃഭൂമി*
*1984 സെപ്തംബർ 6*

*അനുബന്ധം 3*

## പൊലീസ് രാജിന്റെ ഭീകരമുഖം

**കേ**രളത്തിലെ പൊലീസിന് കൂടെക്കൂടെ വീര്യം വർധിച്ചു വരികയാണ്. സംശയമില്ല. സ്റ്റേറ്റിന്റെ വിവിധ ഭാഗങ്ങളിൽനിന്ന് കാക്കിക്കുപ്പായക്കാരുടെ വീരശൂര പരാക്രമങ്ങളെക്കുറിച്ച് റിപ്പോർട്ടുകൾ കിട്ടാത്ത ദിവസമില്ലെന്നായിരിക്കുന്നു. തങ്ങൾ എന്ത് ചെയ്താലും ചോദിക്കാൻ ആളില്ലെന്ന തോന്നലും അതിൽനിന്ന് കിട്ടിയ ധൈര്യവുമാണ് ഈ പരാക്രമങ്ങൾക്ക് പിന്നിലുള്ളതെന്നതിന് സംശയമില്ല. പൊലീസ് എന്തു താന്തോന്നിത്തരം കാണിച്ചാലും അതിനെയൊക്കെ ന്യായീകരിക്കാനും അവരെ ശിക്ഷിക്കാനും പ്രതിജ്ഞാബദ്ധനായ ഒരു വകുപ്പുമന്ത്രി ഉണ്ടെങ്കിൽ അവർ എന്തിനു പേടിക്കണം. ആരെ പേടിക്കണം? ഒരന്യസ്റ്റേറ്റായ തമിഴ്നാട്ടിലെ ഗൂഡലൂരിൽ ചെന്ന് അറസ്റ്റു വാറണ്ടുപോലുമില്ലാതെ ഒരു തുണിക്കടക്കാരനെയും തയ്യൽക്കാരനേയും തട്ടിക്കൊണ്ടുവരാനും മർദ്ദിച്ചവശരാക്കാനുമുള്ള ഹുങ്കും ധിക്കാരവും കാണിച്ച പൊലീസ് ഓഫീസർ ഒരു പോറലുമേൽക്കാതെ സർവീസിൽ തുടരുന്നത് ഈ സംരക്ഷണത്തിനു മതിയായ തെളിവല്ലെ? നേമം പൊലീസ് സ്റ്റേഷനിൽ ഒരു പരാതി ബോധിപ്പിക്കാൻ ചെന്ന സുലോചന എന്ന വീട്ടമ്മയെ നഗ്നയാക്കി മർദ്ദിച്ച ഇൻസ്പെക്ടർക്കും കുഴപ്പമില്ല. കൂട്ടത്തിൽ പറയട്ടെ, സ്ത്രീകളെ വസ്ത്രാക്ഷേപം ചെയ്യുന്നതിൽ പ്രത്യേക താൽപ്പര്യവും വൈദഗ്ധ്യവുമുള്ള ചില ആപ്പീസർമാർ നമ്മുടെ പൊലീസ് സേനയിലുണ്ടെന്നു തോന്നുന്നു. ഒരു മോഷണക്കേസിന്റെ പേരിൽ തിരുവനന്തപുരത്തിനടുത്ത് വീട്ടുവേലക്കാരിയായ ഗൗരിയെയും അവരുടെ മകളെയും ചാല ഫോർട്ട് സ്റ്റേഷനിൽകൊണ്ടുപോയി തുണിയുരിഞ്ഞ് മർദ്ദിച്ചവശരാക്കിയതായി റിപ്പോർട്ടു ചെയ്യപ്പെട്ടിട്ട് അധികനാളായില്ല. പെണ്ണുങ്ങളുടെ മാത്രമല്ല ആണുങ്ങളുടെ നഗ്നത ആസ്വദിക്കാൻ കഴിവുള്ള "സഹൃദയന്മാരും" നമ്മുടെ പൊലീസ് സ്റ്റേഷനുകളിൽ ഉണ്ടുപോലും!

സമാധാനപരമായ പ്രകടനങ്ങൾ അടിച്ചമർത്തുന്നതിലും അടുത്തകാലത്തായി നമ്മുടെ പൊലീസ് കുപ്രസിദ്ധിയാർജ്ജിച്ചിട്ടുണ്ട്. മുഖ്യമന്ത്രി കരുണാകരന് ഗുരുവായൂരിൽ തൊഴാൻ സൗകര്യമുണ്ടാക്കുന്നതിന് ക്ഷേത്ര നടയ്ക്കൽ പ്രതിഷേധ പ്രകടനം നടത്തുകയായിരുന്ന സ്ത്രീകളുടെ നേരെ പൊലീസ് കാണിച്ച പരാക്രമം നാം മറക്കാറായില്ല. കോഴിക്കോട് ഘോഷയാത്ര നയിച്ചിരുന്ന മേയർ ശങ്കരനേയും കൂട്ടുകാരനേയും നായ്ക്കളെപ്പോലെ വലിച്ചിഴച്ചാണ് പൊലീസ് വാനിൽ കയറ്റിയത്; ഏറെ നേരം ഭക്ഷണംപോലും കൊടുക്കാതെ അവരെ ലോക്കപ്പിൽ പാർപ്പിക്കുകയും ചെയ്തു. നിരോധനാജ്ഞ നിലവിലുണ്ടെങ്കിൽ അത് ലംഘിച്ച് പ്രകടനം നടത്തുന്നതുവരെ ബലം പ്രയോഗിച്ചു പിരിച്ചുവിടുന്നതും കസ്റ്റഡിയിലെടുക്കുന്നതും മനസ്സിലാക്കാം. അല്ലാതെ സാധാരണ സാഹചര്യത്തിൽ സമാധാനപരമായി പ്രകടനം നടത്തുന്നവരോട് ഇത്തരത്തിൽ പെരുമാറുന്നത് ഏത് നിയമമനുസരിച്ചാണാവോ?

മുകളിൽ ഉദ്ധരിച്ച ഏതാനും സമീപകാല സംഭവങ്ങളിൽനിന്നുതന്നെ ഇവിടെ

നടമാടുന്ന പൊലീസ് രാജിന്റെ ഒരേകദേശ രൂപം മാന്യവായനക്കാർക്ക് ലഭിച്ചിരിക്കുമല്ലോ. എന്നാൽ ഇതിനെയെല്ലാം അതിശയിക്കുന്ന പൊലീസ് രാജിന്റെ ഭീകരവും ബീഭത്സവുമായ മുഖമാണ് തിരുവോണത്തിന്റെ തലേന്നു വയനാട്ടിലെ കല്പറ്റയിൽ നാം കണ്ടത്. രാത്രി വളരെ വൈകുവോളം ജോലി ചെയ്ത് വീട്ടിലെത്തി തളർന്നു കിടന്നുറങ്ങുകയായിരുന്ന *മാതൃഭൂമി* ലേഖകൻ ജയചന്ദ്രനെ അർധരാത്രി നേരത്ത് വാതിൽക്കൽ മുട്ടി തുറന്ന് ആരോരുമറിയാതെ, എവിടെയ്ക്കെന്നോ എന്തിനെന്നോ പറയാതെ ചില പൊലീസുകാർ പിടിച്ചുകൊണ്ടു പോയി. പിറ്റേന്ന് ജയചന്ദ്രനെ കാണാഞ്ഞ് പല പൊലീസ് സ്റ്റേഷനുകളിൽ അന്വേഷിച്ചിട്ടും ഉയർന്നതും താണതുമായ ഒട്ടേറെ പൊലീസുദ്യോഗസ്ഥന്മാരുമായി ബന്ധപ്പെട്ടിട്ടും ഒരു തുമ്പുമില്ല! ഒടുവിൽ ഉത്തരമേഖലാ ഡി.ഐ.ജി. ചാലിയിൽ നിന്നാണ് ചില സൂചനകൾ കിട്ടിയത്. അദ്ദേഹത്തിന്റെ തക്കസമയത്തുള്ള ഇടപെടൽ കാരണം വയനാട് എസ്.പി. കല്പറ്റ സ്റ്റേഷനിലെത്തി നിർദ്ദേശം നൽകിയതുകൊണ്ട് ജയചന്ദ്രന്നു രക്ഷകിട്ടി. അർധരാത്രിമുതൽ പുലരുംവരെ അദ്ദേഹം ഭീഷണമായ ചുറ്റുപാടിൽ - തനിക്ക് എന്തുസംഭവിക്കാൻ പോകുന്നുവെന്ന ഉൽക്കടമായ ഉൽക്കണ്ഠയോടും ആശങ്കയോടും കൂടി - പൊലീസ് സ്റ്റേഷനിൽ കഴിച്ചുകൂട്ടുകയായിരുന്നു - ഒന്നിരിക്കാൻ പോലും അനുവദിയ്ക്കപ്പെടാതെ!

ജയചന്ദ്രൻ ഒരു കേസിൽ പ്രതിയാണെന്നാണ് പറയുന്നത്. ആ കേസ്സിന്റെ കഥയും അതിന്നു പൊലീസിനെ പ്രേരിപ്പിച്ച കാര്യവും വിശദീകരിക്കാൻ തൽക്കാലം ഞങ്ങൾ മെനക്കെടുന്നില്ല. പന്തലൂർ സംഭവം മുതൽ അനേകം പേരുടെ മരണത്തിനിടയാക്കിയ വയനാട് ഉരുൾപൊട്ടലിനോടനുബന്ധിച്ചുള്ള രക്ഷാപ്രവർത്തനങ്ങൾക്കിടയിൽ പൊലീസിനുണ്ടായ പന്നിയിറച്ചിക്കൊതിവരെയുള്ള കാര്യങ്ങളെ സംബന്ധിച്ച ജയചന്ദ്രന്റെ റിപ്പോർട്ടുകൾ അദ്ദേഹത്തെ ഒരു നോട്ടപ്പുള്ളിയാക്കിയിരുന്നു. പൊലീസിന്റെ നെറികേടുകളെയും അക്രമണങ്ങളെയും കുറിച്ച് സത്യസന്ധമായി റിപ്പോർട്ട് ചെയ്താൽ എന്തു സംഭവിക്കുമെന്ന് ജയചന്ദ്രനെ - മറ്റു പത്രപ്രവർത്തകരേയും - ഒരു പാഠം പഠിപ്പിക്കുകയായിരുന്നു പൊലീസിന്റെ ഉദ്ദേശ്യമെന്ന് വ്യക്തം. അദ്ദേഹത്തിന്റെ പേരിൽ ചുമത്തപ്പെട്ടതായി പറയുന്ന കേസ് കൊലക്കേസ്സൊന്നുമല്ല. എന്നിട്ടും അടിയന്തരാവസ്ഥയിൽ മാത്രം നാം കണ്ട രീതിയിൽ അർധരാത്രി വീട്ടിൽ കിടന്നിറങ്ങുന്നേടത്തുനിന്ന് ആരുമറിയാതെ പിടിച്ചു പൊലീസ് സ്റ്റേഷനിൽ കൊണ്ടുപോകാൻ പൊലീസ് മുതിർന്നത് അത്യന്തം ഗുരുതരമായ ഒരു സ്ഥിതിവിശേഷമാണ് സൂചിപ്പിക്കുന്നത്. ആഭ്യന്തരമന്ത്രി ഉൾപ്പെടെയുള്ള ഉയർന്ന കേന്ദ്രങ്ങളുടെ മൗനാനുവാദത്തോടുകൂടിയല്ലാതെ ഇത്രയും കവിഞ്ഞ ധിക്കാരം നടത്താൻ താഴെക്കിടയിലുള്ള പൊലീസുകാർ ധൈര്യപ്പെടുമെന്ന് ഞങ്ങൾ കരുതുന്നില്ല.

സ്വതന്ത്രമായ പത്രപ്രവർത്തനത്തിന് നേരെയുള്ള നഗ്നമായ കടന്നാക്രമണമായി മാത്രമേ നമുക്ക് ഇതിനെ കാണാൻ കഴിയൂ. പൊലീസിനെ പേടിച്ച്, അവരുടെ ഭീഷണിക്ക് വിധേയമായി വേണം ഇവിടെ പത്രപ്രവർത്തകർ ജോലി ചെയ്യുക എന്ന സാഹചര്യം ഏതായാലും പൊറുപ്പിക്കാൻ വയ്യ.

*മാതൃഭൂമി* മുഖപ്രസംഗം,
*1984 സെപ്തംബർ 9.*

അനുബന്ധം 4

# അന്വേഷണകമ്മീഷൻ റിപ്പോർട്ട്

കമ്മീഷൻ മുമ്പാകെ വന്ന തെളിവിനെ സംബന്ധിച്ച് പരാമർശിക്കുന്നതിനും നിഗമനങ്ങളിൽ എത്തിച്ചേരുന്നതിനും മുൻപ് ഒരു ജനാധിപത്യരാഷ്ട്രത്തിലെ ഭരണകൂടത്തിനും, അധികാരികൾക്കും ജനങ്ങൾക്കും മാർഗദർശനം നൽകുന്ന പൊതുവായ ചില തത്വങ്ങളെ പ്പറ്റിപ്പറയുവാൻ കമ്മീഷൻ ആഗ്രഹിക്കുന്നു.

വ്യവസ്ഥാപിതമായ ഒരു സമൂഹത്തിൽ പൊലീസ് സേന അത്യാവശ്യമായ ഘടകമാണ്. അച്ചടക്കമുള്ള ഒരു പൊലീസ് സേനയുടെ അഭാവത്തിൽ സമൂഹത്തിന്റെയും വ്യക്തിയുടെയും സുരക്ഷിതത്വം അപകടത്തിലായിരിക്കും. ഏത് വ്യവസ്ഥിതിയിലും പൊലീസിന്റെ ആവശ്യകതയും പ്രയോജനവും ഒരിക്കലും കുറച്ചുകാണുവാൻ സാധിക്കുകയില്ല. അതേ സമയം തന്നെ ഏതു ജനാധിപത്യ വ്യവസ്ഥിതിയിലും വ്യക്തമായി നിർവചിക്കപ്പെട്ട ഭരണപരമായ ചില ചുമതലകൾ മാത്രമുള്ള വ്യക്തികളും സംഘടനകളും നിയന്ത്രണവിധേയമല്ലാതെ പ്രവർത്തിക്കുവാൻ തുടങ്ങിയാൽ അനഭിലഷണീയമായ സ്വതന്ത്ര അധികാരങ്ങൾ കയ്യടക്കുവാൻ സാദ്ധ്യതകളുണ്ട്. പൊലീസിന്റെ കാര്യത്തിൽ ഇത് വളരെയധികം ശരിയാണ്. എന്നുമാത്രമല്ല, അപര്യാപ്തമായ, മേൽനോട്ടത്തിന്റെ അഭാവം കൊണ്ട് സംഭവിക്കാവുന്ന ദുഷ്ഫലങ്ങൾ പൊലീസ് സേനയെ സംബന്ധിച്ച് വളരെ കൂടുതലായിരിക്കും. അധികാരികളുടെ നിയന്ത്രണാധികാരത്തെ മെരുക്കിയെടുക്കുന്നത് എപ്പോഴും ഒരു പ്രശ്നമാണ്.

*മാതൃഭൂമിയുടെ കൽപ്പറ്റ ലേഖകൻ ജയചന്ദ്രനെ ഓണത്തിന്റെ തലേന്ന് അർധരാത്രി പൊലീസ് അറസ്റ്റ് ചെയ്തു കസ്റ്റഡിയിൽവെച്ചു പീഡിപ്പിച്ചതിനെപ്പറ്റി ഒരു സ്വതന്ത്രാന്വേഷണം നടത്താൻ കേരള വർക്കിംഗ് ജേർണലിസ്റ്റ് യൂണിയന്റെ കോഴിക്കോട് ജില്ലാഘടകം റിട്ടയേർഡ് ഹൈക്കോടതി ജഡ്ജി ടി. ചന്ദ്രശേഖര മേനോൻ, പ്രൊഫ. ജി. കുമാരപ്പിള്ള, പ്രൊഫ. സുകുമാർ അഴീക്കോട് എന്നിവരടങ്ങുന്ന ഒരന്വേഷണകമ്മീഷനെ നിയോഗിച്ചിരുന്നു. അഡ്വ. കെ. ഭാസ്കരൻ നായർ തെളിവെടുപ്പിന് കമ്മീഷനെ സഹായിച്ചു. ജീവിതത്തിന്റെ വിവിധതുറകളിലും വിവിധരാഷ്ട്രീയപാർട്ടികളിലും ഗ്രൂപ്പുകളിലും പെട്ടവരിൽനിന്ന് ശേഖരിച്ച തെളിവുകളുടെ അടിസ്ഥാനത്തിൽ കമ്മീഷൻ തയ്യാറാക്കി സമർപ്പിച്ച റിപ്പോർട്ടിന്റെ ഏതാണ്ട് പൂർണ്ണരൂപമാണ് ഇവിടെ കൊടുക്കുന്നത്. ജയചന്ദ്രന്റെ അറസ്റ്റ് പ്രതികാരപ്രേരിതവും ദുരുദ്ദേശപരവുമായിരുന്നെന്ന് കമ്മീഷൻ അസന്ദിഗ്ധമായി പ്രസ്താവിക്കുന്നു.*

പൗരന്മാരുടെ വ്യക്തി സ്വാതന്ത്ര്യത്തെ വെട്ടിച്ചുരുക്കാൻ പോന്ന വിപുലമായ അധികാരങ്ങളോടുകൂടിയ (ചില സന്ദർഭങ്ങളിൽ സാമൂഹ്യനന്മക്ക് ഇത് ഉതകുമെങ്കിലും) ഒരു അധികാര ശക്തിയുടെ കാര്യത്തിലാണെങ്കിൽ ഇത് കൂടുതൽ വലുതായ പ്രശ്നങ്ങൾ സൃഷ്ടിക്കും.

അതുകൊണ്ടുതന്നെ പൊലീസ് തങ്ങളുടെ ഈ അധികാരം പ്രയോഗിക്കുമ്പോൾ എടുക്കേണ്ടതായ നടപടികൾ സംബന്ധമായ സംരക്ഷണം വളരെ കർശനമായി പാലിക്കണമെന്ന് നിർബ്ബന്ധിക്കേണ്ടത് രാജ്യത്തിന്റെയും പൗരന്മാരുടെയും താല്പര്യ സംരക്ഷണത്തിനു സഹായകരമായിരിക്കും. യാതൊരു കാരണവശാലും ഏതൊരു വ്യക്തിക്കെതിരെ ഈ അധികാരം ഉപയോഗിച്ചാലും ഈ മുൻകരുതലുകൾക്കെതിരെ ഒരു കടന്നാക്രമണം നടത്താൻ ആരെയും അനുവദിക്കരുത്. ക്രിമിനൽ നടപടി നിയമം, സ്റ്റേറ്റുകളിലെ വിവിധപൊലീസ് നിയമങ്ങൾ തുടങ്ങിയ രാജ്യത്തെ പല നിയമസംഹിതകളിലും കാണുന്ന നടപടിപരമായ സംരക്ഷണം വ്യവസ്ഥാപിതമായ സ്വാതന്ത്ര്യം എന്ന സങ്കല്പത്തിൽ അന്തർലീനമായിരിക്കുന്ന ഈടുറ്റ ഉറപ്പാണ്. മാനവരാശിയുടെ മനസ്സാക്ഷിക്കു വിരുദ്ധമായ നടപടികളെ നിയമവിരുദ്ധമാക്കുവാൻ ഇത് ഉദ്ദേശിക്കുന്നു. പകൽ സമയം എപ്പോഴും കിട്ടുന്ന ഒരാളെ പൊലീസ് അർദ്ധരാത്രിയിൽ ചെന്ന് അറസ്റ്റുചെയ്യുമ്പോഴും അതിനുശേഷം അയാളെ ആരുമറിയാതെ അജ്ഞാത സ്ഥലത്തേക്ക് മാറ്റുവാനും ഇടയുള്ളപ്പോഴും അത് നിയമത്തിന്റേതായ നടപടികളുടെ ലംഘനമായി മാറുന്നു. അങ്ങനെയുള്ള നടപടി സാമാന്യ ബുദ്ധിയുള്ളവരുടെ മനസ്സാക്ഷിയെ ഞെട്ടിക്കുന്നു.

കുറ്റങ്ങളെ ഒതുക്കേണ്ടതും നിയമം നടപ്പിലാക്കേണ്ടതും തീർച്ചയായും ഒരാവശ്യം തന്നെയാണ്. എന്നാൽ കുറ്റാന്വേഷണത്തെയും ശിക്ഷയേയും പറ്റി മാത്രം നമ്മൾ ചിന്തിച്ചാൽ പോരാ, അതിലേക്കു നയിക്കുന്ന മാർഗ്ഗങ്ങളും അത്രതന്നെ പ്രധാന്യമർഹിക്കുന്നവയാണ്. അമേരിക്കൻ സുപ്രീം കോടതിയിലെ ജസ്റ്റിസ് ഡഗ്ളസ്സ് അഭിപ്രായപ്പെട്ടതുപോലെ പാവപ്പെട്ടവരെയാണ് രാത്രിയുടെ നിശബ്ദതയിൽ വീടു പരിശോധിച്ച് അറസ്റ്റ്ചെയ്യുന്നതും, രഹസ്യമായി എങ്ങോട്ടോ കൊണ്ടുപോകുന്നതും. അല്ലാതെ ഉയർന്ന വർഗ്ഗക്കാരെയല്ല.

"പൊലീസിന്റെ പീഡനങ്ങൾക്ക് വിധേയരാകുന്നവർ അറിയപ്പെടാത്തവരാണ്. വ്യക്തികളുടെ സ്വകാര്യജീവിതത്തിനെതിരെയുള്ള കടന്നാക്രമണങ്ങൾക്ക് സ്വാധീനശക്തിയുള്ള വലിയ ആളുകൾ ഇരയാകുന്നില്ല." ജസ്റ്റിസ് ബ്ലാക്ക് ഒരു വിധിന്യായത്തിൽ പറഞ്ഞപോലെ രഹസ്യവും ഏകാധിപത്യപരവുമായ നടപടികൾ സഹിക്കാൻ വിധിക്കപ്പെട്ടവർ അധികവും അറിവില്ലാത്ത, സംഖ്യാബലമില്ലാത്ത, ആരോരും തുണയില്ലാത്ത, അധികാരമില്ലാത്ത അഗതികളായിരിക്കും. അവർക്ക് സംരക്ഷണം (ചേംബർസ് ഫ്ളോറിഡ്) 309 യു.എസ്. 227(238) നൽകണമെങ്കിൽ സമൂഹത്തിൽ പൊതുജനാഭിപ്രായം പ്രബുദ്ധമാക്കണം. മനുഷ്യന്റെ അന്തസ്സിന്റെ പരിശുദ്ധിയെ ജനങ്ങളുടെ മനസ്സിൽ അരക്കിട്ടുറപ്പിക്കണം.

ഇനി ജയചന്ദ്രന്റെ കേസ്സിലേക്കു കടക്കാം. എന്താണ് തെളിവുകൾ വെളിപ്പെടുത്തുന്നത്? ഒന്നാം സാക്ഷിയായി വിസ്തരിച്ച ജയചന്ദ്രൻ *മാതൃഭൂമി* ദിനപത്രത്തിന്റെ വിവിധ ലക്കങ്ങൾ കമ്മീഷൻ മുൻപാകെ ഹാജരാക്കിയിട്ടുണ്ട്. പ്രസ്തുത

പത്രങ്ങളിലെ പ്രസക്തഭാഗങ്ങൾ എക്സിബിറ്റ്പി(1) മുതൽ പി.18വരെയും പി.10 മുതൽ പി.13 വരെയും ആയി അക്കമിട്ടിട്ടുണ്ട്. പൊലീസിന്റെ മർദ്ദനമുറകൾ പൊലീസ് കസ്റ്റഡിയിലും ജയിലിലും സംശയിക്കപ്പെട്ട കുറ്റവാളികളെയും അന്യായമായി തടങ്കലിൽ വെക്കൽ, അധികാരശക്തിയുള്ളാളുകൾ പാവപ്പെട്ടവരോട് പ്രത്യേകിച്ചും ആദിവാസികളോട് ചെയ്യുന്ന ക്രൂരകൃത്യങ്ങൾ, പട്ടിണിമരണങ്ങൾ, പാവപ്പെട്ടവരുടെ നേർക്കുള്ള പൊലീസുകാരുടെ അന്തസ്സുകെട്ട പെരുമാറ്റം എന്നിവയെ വെളിച്ചതുകൊണ്ടുവരുന്ന റിപ്പോർട്ടുകളായിരുന്നു അവ. *മാതൃഭൂമി*യിൽ വന്നു കൊണ്ടിരുന്ന ഈ വക റിപ്പോർട്ടുകൾമൂലം ജയചന്ദ്രനോട് സ്ഥലത്തെ പൊലീസുകാർക്ക് ശത്രുത ഉണ്ടായിത്തീർന്നു എന്ന വസ്തുതയെ പറ്റി യൂത്ത് കോൺഗ്രസ്സ് (ഐ) സ്റ്റേറ്റ് കമ്മിറ്റി വൈസ് പ്രസിഡണ്ട് പി.ടി.ജോൺ (4-ാം സാക്ഷി) ബേബിപോൾ(7-ാം സാക്ഷി) ബേബിവടക്കേൽ(17-ാം സാക്ഷി) എൻ.ബാദുഷാ(20-ാം സാക്ഷി) എന്നിവർ മൊഴിനൽകിയിട്ടുണ്ട്. ജയചന്ദ്രനെതിരായി പൊലീസ് മുഴക്കിയ ഭീഷണികളെപറ്റിയും അവരിൽ ചിലർ മൊഴിനൽകി.

ഇതോടൊപ്പം തന്നെ ജയചന്ദ്രനെ അറസ്റ്റ് ചെയ്ത സമ്പ്രദായത്തെപറ്റിയും പരിഗണിക്കേണ്ടതുണ്ട്. ചില പ്രത്യേക സാഹചര്യങ്ങളിൽ വാറണ്ടുകൂടാതെയും മജിസ്ട്രേട്ടിന്റെ ഉത്തരവില്ലാതെയും ഒരാളെ അറസ്റ്റ്ചെയ്യുവാൻ ക്രിമിനൽ നടപടി നിയമം 41-ാം വകുപ്പ് പൊലീസിനു അധികാരം നൽകുന്നു എന്ന വസ്തുത ഇവിടെ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ജയചന്ദ്രന്റെ അറസ്റ്റിനെ സംബന്ധിച്ചിടത്തോളം 41-ാം വകുപ്പിന്റെ പ്രസക്തമായ ഭാഗം 1(എ) ഉപവകുപ്പാണ്. പ്രത്യക്ഷമായ ഒരു കുറ്റംചെയ്ത ആളെയോ ആർക്കെങ്കിലും എതിരായി സാമാന്യമായ ഒരു പരാതി കിട്ടിയാൽ അയാളെയൊ കുറ്റകൃത്യം ചെയ്തുവെന്നു വിശ്വസിക്കാവുന്ന വിവരം കിട്ടുകയോ അല്ലെങ്കിൽ ന്യായമായ സംശയം ഉണ്ടാവുകയോ ചെയ്യുന്ന ഒരാളെയോ വാറണ്ടോ, മജിസ്ട്രേട്ടിന്റെ ഉത്തരവൊ ഇല്ലാതെ അറസ്റ്റ് ചെയ്യുവാൻ ഈ ഉപവകുപ്പ് ഒരു പൊലീസ് ഓഫീസർക്ക് അധികാരം നൽകുന്നു. ഒരു വിധിന്യായത്തിൽ 1969 കെ.എൽ.പി. 740 കേരളാ ഹൈക്കോടതി പറഞ്ഞു പോലെ, പൊലീസിന്റെ അധികാരം ക്രിമിനൽ നടപടി നിയമത്തിൽ നിഷ്കൃഷ്ടമായി നിർവ്വചിച്ചിട്ടുണ്ട്. വ്യക്തിയുടെ സ്വാതന്ത്ര്യത്തിന്മേലുള്ള ഒരു കടന്നാക്രമണമായതുകൊണ്ട് മേൽപറഞ്ഞ വകുപ്പനുസരിച്ച് എന്ന വ്യാജേനയുള്ള അറസ്റ്റ് നിയമവിരുദ്ധമായിരിക്കും. അതല്ലെങ്കിൽ മേൽപറഞ്ഞ വകുപ്പിന്റെ വിവിധഭാഗങ്ങളിൽ നിർദ്ദേശിച്ചിരിക്കുന്ന സാഹചര്യങ്ങൾ ഉണ്ടായിരിക്കണം.

കോടതിയുടെ ഉത്തരവില്ലാതെയും വാറണ്ടില്ലാതെയും ഒരു പൗരനെ പിടിച്ചുകൊണ്ടുപോകുവാൻ അധികാരം നൽകുന്ന ഈ വകുപ്പ് പൊലീസ് ഓഫീസറുടെ കയ്യിൽ ശക്തിയുള്ള ഒരായുധമാണ്. ഈ അധികാരം ദുരുപയോഗപ്പെടുത്താതിരിക്കുവാൻ വേണ്ടി നമ്മുടെ നിയമവിധാതാക്കൾ പൊലീസ് ഓഫീസർ അറസ്റ്റ്ചെയ്യുന്നതിന് മുമ്പ് പാലിക്കേണ്ട ചില ബാദ്ധ്യതകൾ വിവരിച്ചിട്ടുണ്ട്. അറസ്റ്റ്ചെയ്ത ഉടനെതന്നെ, തന്നെ അറസ്റ്റ്ചെയ്യുവാനുണ്ടായ കുറ്റത്തിന്റെ സകലവിവരവും മറ്റുകാരണങ്ങളും വാറണ്ടില്ലാതെ അറസ്റ്റ്ചെയ്താൽ പൊലീസ് ഓഫീസറോ, മറ്റാളുകളോ നൽകിയിരിക്കണമെന്നു 50-ാം വകുപ്പ് അനുശാസിക്കുന്നു എന്നുമാത്രമല്ല ആ വകുപ്പിന്റെ രണ്ടാം വകുപ്പ് മറ്റൊന്നുകൂടി നിർദ്ദേശി

ക്കുന്നുണ്ട്. അതായത് ജാമ്യം കിട്ടാവുന്ന ഒരു കുറ്റത്തിനു ഒരാളെ വാറണ്ടില്ലാതെ അറസ്റ്റ്ചെയ്താൽ അയാൾക്കു ജാമ്യത്തിൽ പോരാൻ അർഹതയുണ്ടെന്നും അതിനുവേണ്ട ജാമ്യക്കാരെ ഏർപ്പെടുത്താമെന്നും അറസ്റ്റ്ചെയ്ത പൊലീസുകാരൻ അറിയിക്കണം. ഒരു പക്ഷെ 50-ാം വകുപ്പിന്റെ ഉപവകുപ്പ് അത്രതന്നെ പ്രസക്തമല്ലായിരിക്കാം. എന്നാൽ അറസ്റ്റ് ചെയ്തപ്പോൾ തന്നെ അറസ്റ്റ്ചെയ്യാനുണ്ടായ കുറ്റമെന്തെന്ന് ജയചന്ദ്രനെ അറിയിക്കാത്തതിന്റെ വെളിച്ചത്തിൽ 50 (1) വകുപ്പു വളരെയധികം പ്രസക്തമാകുന്നു.

ക്രിമിനൽ നടപടി നിയമത്തിലെ 56,57,167 എന്നീ വകുപ്പുകൾ കൂടുതൽ സംരക്ഷണങ്ങൾ അടങ്ങിയിരിക്കുന്നു. അറസ്റ്റ്ചെയ്ത് 24 മണിക്കൂറിനുമുമ്പായി മജിസ്ട്രേട്ടിനു മുൻപാകെ പ്രതിയെ ഹാജരാക്കി കുറ്റകൃത്യങ്ങളുടെ വിവരം എത്ര തന്നെ അപര്യാപ്തമായാലും മജിസ്ട്രേട്ടിനെ ധരിപ്പിക്കണം. ഇതനുസരിച്ച് അറസ്റ്റ്ചെയ്തു 24 മണിക്കൂറിൽ കൂടുതൽ തടങ്കലിൽ വെക്കാൻ പൊലീസിനു അധികാരമില്ല. അനാവശ്യമായ കാലതാമസം കൂടാതെ, അറസ്റ്റ്ചെയ്തു 24 മണിക്കൂറിൽ കൂടുതൽ തടങ്കലിൽ വെക്കാൻ പൊലീസിനു അധികാരമില്ല. അനാവശ്യമായ കാലതാമസം കൂടാതെ, അറസ്റ്റ്ചെയ്ത ആളുകളെ മജിസ്ട്രേട്ടിന്റെ മുമ്പാകെ ഹാജരാക്കേണ്ടതാണ്. 57-ാം വകുപ്പിൽ പറഞ്ഞിരിക്കുന്ന 24 മണിക്കൂർ പരമാവധി പരിധിയാണ്. അതിന്നപ്പുറം അറസ്റ്റ്ചെയ്ത ആളുകളെ പൊലീസ് കസ്റ്റഡിയിൽ വയ്ക്കാൻ പാടുള്ളതല്ല. എന്നു വച്ച് ഒരാളെ സമയപരിധിയായ 24 മണിക്കൂർ നേരം കസ്റ്റഡിയിൽ വച്ചിരിക്കാൻ പൊലീസിനു അധികാരമുണ്ടെന്നു വരുന്നില്ല. കേസിന്റെ സാഹചര്യങ്ങൾ കണക്കിലെടുത്തുകൊണ്ട് ന്യായമായ കാരണങ്ങൾ ഉണ്ടെങ്കിലല്ലാതെ ഒരു പൊലീസ്ഓഫീസർക്കു ഒരാളെ ഒരുമണിക്കൂർ നേരമെങ്കിലും തടവിൽവയ്ക്കാനുള്ള അധികാരമില്ല.

സുപ്രീംകോടതി ഒരു വിധിന്യായത്തിൽ ചൂണ്ടിക്കാണിച്ചതുപോലെ ഈ വ്യവസ്ഥയിലെ ഉദ്ദേശ്യങ്ങൾ രണ്ടാണ്. ഒന്ന് ചില പ്രത്യേക കേസ്സുകളിലല്ലാതെ പൊലീസുകസ്റ്റഡിയിൽ ഒരാളെ തടങ്കലിൽ വയ്ക്കുന്നതു നിയമം അനുകൂലിക്കുന്നില്ല. അതു തന്നെ മജിസ്ട്രേട്ട് അതിന്നുവേണ്ട കാരണങ്ങൾ രേഖപ്പെടുത്തിയതിനു ശേഷം മാത്രം. രണ്ടാമതായി അറസ്റ്റ്ചെയ്യപ്പെട്ട ആൾക്കു മജിസ്ട്രേട്ടിനു മുമ്പാകെ സ്വന്തം നില വിശദീകരിക്കുവാനുള്ള അവസരം നൽകുന്നു. 57-ാം വകുപ്പിൽ നിർദ്ദേശിച്ചിരിക്കുന്ന 24 മണിക്കൂർ സമയം ഏറ്റവും കൂടിയ സമയപരിധിയാണെന്നും ആ സമയപരിധിക്കപ്പുറം ഒരാളെ തടങ്കലിൽ വയ്ക്കാൻ പൊലീസിന്നു സാധ്യമല്ലെന്നും, ആവർത്തനവിരസതയുടെ അപകടമുണ്ടെങ്കിൽ കൂടി വീണ്ടും പ്രസ്താവിച്ചുകൊള്ളുന്നു. കുറ്റാന്വേഷണം 24 മണിക്കൂറിനുള്ളിൽ പൂർത്തീകരിക്കാൻ സാധിക്കുകയില്ലെങ്കിൽ അറസ്റ്റു ചെയ്തയാളെ ഉടനെതന്നെ മജിസ്ട്രേട്ടിന്റെ മുമ്പാകെ ഹാജരാക്കുകയാണ് വേണ്ടത്. അല്ലാതെ 24 മണിക്കൂർ കഴിയുന്നതുവരെ കാത്തിരിക്കുകയില്ല. അതായതു ക്രിമിനൽ നടപടി നിയമത്തിന്റെ 57-ാം വകുപ്പിൽ പറഞ്ഞിരിക്കുന്ന 24 മണിക്കൂറിനുള്ളിൽ കുറ്റാന്വേഷണം പൂർത്തിയാക്കുമെന്നു പൊലീസ് ഓഫീസർ കരുതുന്നുണ്ടെങ്കിൽ മാത്രമേ 24മണിക്കൂർ തടങ്കൽപോലും അനുവദനീയമായിട്ടുള്ളൂ. ചുരുക്കത്തിൽ പൊലീസ് കസ്റ്റഡിയിൽ ഒരാളെ തടങ്കലിൽ വയ്ക്കുന്നതു നിയമം ഒരിക്കലും പ്രോത്സാഹിപ്പി

ക്കുന്നില്ല. നീതി നിർവ്വഹണത്തിനു കാലവിളംബം പാടില്ല എന്നുള്ളതു എല്ലാ പരിഷ്കൃത ക്രിമിനൽ നിയമത്തിന്റെയും അടിസ്ഥാനതത്വമാണ്.

ജയചന്ദ്രനെതിരായ പരാതി സെപ്തംബർ 3-ാം തീയതിയാണ് രേഖപ്പെടുത്തിയത് എന്നാണ് പൊലീസ് പറയുന്നത്. അദ്ദേഹം *മാതൃഭൂമി*യുടെ കല്പറ്റ ലേഖകനും ഓഫീസിലോ അല്ലെങ്കിൽ താമസസ്ഥലത്തോ സദാസമയവും ഉണ്ടായിരിക്കുന്ന ആളുമാണ്. അറസ്റ്റിന്റെ അന്നുപോലും പൊലീസുമായി അദ്ദേഹം ബന്ധപ്പെട്ടിരുന്നു എന്നും തെളിവുകൾകൊണ്ട് കാണുന്നു. എന്നാൽ സെപ്തംബർ 6-ാം തീയതി അർദ്ധരാത്രിവരെ അറസ്റ്റ്ചെയ്യുവാൻ യാതൊരു നടപടികളും പൊലീസ് എടുത്തുകാണുന്നില്ല. അടുത്ത ദിവസം ഓണവും അതിന്നടുത്ത ദിവസം ഞായറാഴ്ചയുമാണ്. പത്രങ്ങൾക്ക് അവധിദിവസവുമായിരുന്നു. കല്പറ്റക്കാർ സുഖസുഷുപ്തിയിൽ ആണ്ടുകിടക്കുമ്പോൾ അറസ്റ്റ് നടത്തി എല്ലാ വിവരവും പരമരഹസ്യമായി വയ്ക്കുവാൻ പൊലീസ് ആഗ്രഹിച്ചിരുന്നു എന്ന നിഗമനത്തെ ബലപ്പെടുത്തുന്ന തരത്തിലുള്ളതാണ് പൊലീസ് അറസ്റ്റ്നടത്തുവാൻ തിരഞ്ഞെടുത്ത സമയം. അറസ്റ്റ് ചെയ്ത വിവരം ആരുമറിയാതെ ജയചന്ദ്രനെ എങ്ങോട്ടോ കൊണ്ടുപോകുവാൻ പൊലീസ് തക്കം പാർത്തിരിക്കുകയായിരുന്നു എന്നുള്ളതിന്റെ സൂചന കമ്മീഷൻ മുമ്പാകെയുള്ള തെളിവിൽനിന്നും കിട്ടുന്നുണ്ട്.

അബു എന്നൊരാളുടെ പരാതിപ്രകാരം 3–9–1984–ൽ ഇന്ത്യൻ ശിക്ഷാനിയമം 143, 149, 342, 384, 506 (1) എന്നീ വകുപ്പുകൾ പ്രകാരം ക്രൈം 94/34 ആയി മേപ്പാടി പൊലീസ് സബ്ബ് ഇൻസ്പക്ടർ ഒരു കേസ് രജിസ്റ്റർ ചെയ്തിട്ടുണ്ട് എന്നുള്ളത് ഒരു സത്യമാണ്. ആ പരാതി പറയുന്ന പ്രസ്താവനകൾ കോടതിയുടെ മുമ്പാകെ ഇരിക്കുന്നതുകൊണ്ട് അതിന്റെ ന്യായാന്യായതകളെപ്പറ്റി കമ്മീഷൻ പരാമർശിക്കുന്നില്ല. അവ സത്യമാണെന്നിരിക്കട്ടെ 6–9–1984–ൽ അർദ്ധരാത്രി ജയചന്ദ്രനെ അറസ്റ്റ് ചെയ്യുവാൻ നിയമപരമായ അടിസ്ഥാനമുണ്ടോ? പ്രശസ്തിയുള്ള ഒരു പത്രമായ *മാതൃഭൂമി*യുടെ ഒരു പ്രാദേശിക ലേഖകനാണ് ജയചന്ദ്രൻ. അദ്ദേഹം കൽപറ്റയിൽ എപ്പോഴും ഉണ്ടായിരിക്കും. അവിടെ നിന്നും ഒരിക്കലും ഓടിപ്പോകുവാൻ ശ്രമിച്ചിട്ടില്ല. 3, 4, 5, 6 എന്നീ തീയതികളിലും പകൽ സമയത്തും അദ്ദേഹത്തെ അറസ്റ്റ് ചെയ്ത ഉടനെ തന്നെ ബന്ധപ്പെട്ട മജിസ്ട്രേട്ടിന്റെ മുമ്പാകെ പൊലീസിന് ഹാജരാക്കാമായിരുന്നു. ഈ വിവരങ്ങളെല്ലാം വ്യക്തമായി തെളിവിൽ വന്നിട്ടുണ്ട്.

നിയമപരമായ തങ്ങളുടെ പ്രവൃത്തികളെ വെളിച്ചത്തു കൊണ്ടുവരുന്നതിൽ ഒരു ശല്യമായിത്തീർന്നിരുന്ന ഈ ലേഖകനെ ഒരു പാഠം പഠിപ്പിക്കണമെന്നു ചില പൊലീസ് ഓഫീസർമാർക്കു ആഗ്രഹമുണ്ടായിരുന്നു എന്ന വസ്തുതയെപ്പറ്റി പല സാക്ഷികളും പറഞ്ഞത് ഈ നിഗമനത്തെ വ്യക്തമായും ന്യായീകരിക്കുന്നു. കൽപറ്റ ബാർ അസോസിയേഷന്റെയും അവിടത്തെ പഞ്ചായത്തിന്റെയും പ്രസിഡണ്ടായ മത്തായിയുടെയും (22-ാം സാക്ഷി) *ഇന്ത്യൻ എക്സ്പ്രസ്സ്* ലേഖകനായ ഇ. ഉമ്മർകുട്ടിയുടെയും മൊഴികൾ ഈ അർദ്ധരാത്രിക്കുണ്ടായ അറസ്റ്റിനു പൊലീസിനെ പ്രേരിപ്പിച്ച സംഗതികൾ വെളിച്ചത്തു കൊണ്ടുവരുന്നു. ഇവരുടെ തെളിവുകളും ജയചന്ദ്രന്റെ മൊഴിയും കൂടിച്ചേർന്നാൽ മറ്റൊരു സംഗതി

കൂടി തെളിയുന്നു- ജയചന്ദ്രനെ വീട്ടിൽ നിന്നു കൊണ്ടുപോയ സബ്ബ് ഇൻസ്പക്ടർക്കും കോൺസ്റ്റബിളിനും മാനന്തവാടി ഡെപ്യൂട്ടി സൂപ്രണ്ട് ഓഫ് പൊലീസുകൂടി ഈ അന്യായമായ അറസ്റ്റിന്റെ പിന്നിൽ ഒരു സുപ്രധാനമായ പങ്ക് വഹിച്ചിട്ടുണ്ട്.

രണ്ടാം സാക്ഷിയായ ജോണി മാതൃഭൂമിയുടെ കോഴിക്കോട് ഓഫീസുമായി ബന്ധപ്പെടുകയും അദ്ദേഹം *മാതൃഭൂമി*യുടെ ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ എം.പി. വീരേന്ദ്രകുമാർ (3-ാം സാക്ഷി). ഡെപ്യൂട്ടി ഇൻസ്പെക്ടർ ജനറൽ ഓഫ് പൊലീസിനെ വിളിക്കുകയും അങ്ങിനെ കൽപറ്റ പൊലീസ് സൂപ്രണ്ടിനോട് ഇക്കാര്യത്തിൽ ഇടപെടുവാൻ ആവശ്യപ്പെടുകയും ചെയ്തിരുന്നില്ലെങ്കിൽ ജയചന്ദ്രനു നേരിടേണ്ടി വന്ന ദുരന്തം മറ്റൊന്നാകുമായിരുന്നേനെ എന്നു പറയുവാൻ യാതൊരു മടിയുമില്ല. എന്നുമാത്രമല്ല പൊതുജനങ്ങൾ കുറഞ്ഞത് രണ്ടുമൂന്ന് ദിവസത്തേക്കെങ്കിലും ഇതിനെപ്പറ്റി അജ്ഞരായി കഴിയുകയും ചെയ്യുമായിരുന്നു.

ഇങ്ങിനെയുള്ള സാഹചര്യങ്ങളിൽ ഉണ്ടായ ജയചന്ദ്രന്റെ അറസ്റ്റ് ദുരുദ്ദേശപൂർണ്ണമായിരുന്നു എന്നു വ്യക്തമായ നിഗമനത്തിലാണ് കമ്മീഷൻ എത്തിച്ചേരുന്നത്. ചില പൊലീസ് ഉദ്യോഗസ്ഥന്മാരുടെ അന്യായമായ പ്രവൃത്തികളെ പുറത്തു കൊണ്ടുവന്ന ജയചന്ദ്രന്റെ പെരുമാറ്റത്തെ ഇഷ്ടമില്ലാത്ത ഓഫീസർമാർ ജയചന്ദ്രനെ ഒരു പാഠം പഠിപ്പിക്കണമെന്നു തീരുമാനിച്ചു എന്നു കരുതുന്നതിനു ധാരാളം സാധ്യതകളുണ്ട്. പത്രസ്വാതന്ത്ര്യത്തിന്റെ മേലുള്ള ഒരു കടന്നാക്രമണമാണ് പൊലീസിന്റെ ഈ നടപടി. നിയമം നടപ്പിലാക്കാൻ ബാദ്ധ്യസ്ഥരായ അധികാരികളുടെ ഈദൃശ പ്രവൃത്തികൾക്കെതിരെ പൊതുജനം ജാഗ്രതയായി വർത്തിക്കേണ്ടത് വളരെ ആവശ്യമാണ്.

പൊലീസ് സ്റ്റേഷനിലെ മർദ്ദനം ഒരു പഴയ സംഭവമായി മറന്നുകളയാൻ നമുക്ക് സാദ്ധ്യമല്ല. നമ്മുടെ രാജ്യത്തെ സമീപകാല ചരിത്രം നമ്മെ അതിനനുവദിക്കുന്നില്ല. നിയമം നടപ്പാക്കേണ്ട അധികാരികൾ ലോകമാസകലം ഉപയോഗിച്ചുവരുന്ന മർദ്ദനോപാധികൾ കൂടുതൽ പരിഷ്ക്കരിച്ചു വരികയാണ്. ജസ്റ്റിസ് കൃഷ്ണയ്യർ, നന്ദിനി സത്പതിയുടെ കേസിൽ ചൂണ്ടിക്കാണിച്ചപോലെ ദേശത്തും, വിദേശത്തുമുള്ള പല പൊലീസ് ഓഫീസർമാരും തികഞ്ഞ മാന്യന്മാരായിരിക്കാം. ഇവിടേയും അവിടേയുമുള്ള പല പൊലീസ് സ്റ്റേഷനുകളും വെടുപ്പായ സ്ഥലങ്ങളായിരിക്കാം. എന്നാലും 'ഗ്രഷാമിന്റെ നിയമം' പൊലീസ് സേനക്ക് ബാധകമാണ്. പൊലീസിന്റെ മൂന്നാം മുറ മർദ്ദനങ്ങൾ പൊലീസിനെ ക്രൂരരാക്കുകയും കുറ്റവാളിയെ സമൂഹത്തിനെതിരാക്കുകയും ചെയ്യുന്നു. ജനങ്ങളുടെ മുമ്പിൽ നീതിന്യായ ഭരണത്തിന്റെ സൽപേരിനു കളങ്കം നേരിടുന്നു.

കമ്മീഷൻ മുൻപാകെ വന്ന തെളിവിൽ, പൊലീസിന്നു എന്തും ചെയ്യാമെന്നും അത് ആർക്കും ചോദ്യം ചെയ്യാവുന്നതല്ലെന്നും ഉള്ള ഒരു ധാരണ ചില പൊലീസ് ഉദ്യോഗസ്ഥന്മാർ വെച്ചു പുലർത്തുന്നുണ്ടെന്നു മനസ്സിലായി. ഈ ധാരണ പാടെ മാറ്റേണ്ട കാലമായി എന്നുള്ളതിനു സംശയമില്ല.

ഒരു പത്രലേഖകന്റെ ചുമതലകളെപ്പറ്റി അധികാരികൾക്ക് പൊതുവെ ഒരു തെറ്റിദ്ധാരണ ഉണ്ടെന്നു തോന്നുന്നു. പത്രലേഖകരുടെ ചുമതലകളെപ്പറ്റി

ഡറോത്തി തോംസൺ പറഞ്ഞ വാക്കുകൾ ഇത്തരുണത്തിൽ ശ്രദ്ധേയമാണ്:

"സർക്കാറിനെ സേവിക്കാനല്ല (അമേരിക്കൻ) ജനതയെ വിവരങ്ങൾ അറിയിക്കാനാണ് പത്രലേഖകർ ജീവിക്കുന്നത്. അതുതന്നെ കഴിവതും ഏറ്റവും വസ്തുനിഷ്ഠമായി തന്നെ വേണം. സത്യത്തിന്റെ വഴി മാത്രമാണ് അയാൾ പിന്തുടരേണ്ടത്. സത്യത്തിനെ സംബന്ധിച്ച് പത്രപ്രവർത്തകർ നിരുത്തരവാദപരമായും ബാലിശമായും പെരുമാറുന്നുവെങ്കിൽ മറ്റുള്ളവർ അയാളെ തിരുത്തണം. അയാൾ വെളിച്ചത്ത് കൊണ്ടുവന്ന സംഗതികൾ സർക്കാറിന്റെ നയങ്ങളെ പിന്താങ്ങുന്നില്ലെങ്കിൽ അത് അതിന്റെ നയങ്ങളുടെ തന്നെ വഴി തെളിയിച്ചേക്കും. അയാൾ സർക്കാറിന്റെ കൂലിക്കാരനല്ല. സത്യത്തിന്റെ സാക്ഷിയും പ്രകാശവുമാണ്. സ്വന്തം കടമകൾ നിർവ്വഹിക്കുന്നതിനു വേണ്ടി അയാൾക്ക് ചുമതലാബോധമുണ്ടായിരിക്കണം. അതിന്റെ സാഫല്യം അയാളുടെ തൊഴിൽപരമായ കർത്തവ്യം മാത്രമല്ല, ദേശാഭിമാനപരമായ ധർമ്മം കൂടിയാണ്."

*മാതൃഭൂമി,*
*1984 ഒക്ടോബർ 14.*

*അനുബന്ധം 5*

## ഞങ്ങൾ പ്രതിഷേധിക്കുന്നു

***മാ**തൃഭൂമിയുടെ വയനാടു ലേഖകൻ ശ്രീ. കെ. ജയചന്ദ്രനെ അർധരാത്രി അറസ്റ്റു ചെയ്ത സംഭവം പത്രപ്രവർത്തന സ്വാതന്ത്ര്യത്തിനും അഭിപ്രായപ്രകടന സ്വാതന്ത്ര്യത്തിനും നേർക്കുള്ള ഒരു വെല്ലുവിളിയായിട്ടാണ് ഞങ്ങൾ കാണുന്നത്. അധികാരികളുടെ അതിക്രമങ്ങൾ പത്രത്തിലൂടെ പൊതുജനശ്രദ്ധയിൽ കൊണ്ടു വന്ന ഒരു പത്രപ്രവർത്തകന്റെ പേരിൽ കള്ളക്കേസുകൾ മെനഞ്ഞുണ്ടാക്കി, അർദ്ധരാത്രിയിൽ ഒരു ക്രിമിനൽ കുറ്റവാളിയെപ്പോലെ അറസ്റ്റുചെയ്തതിലൂടെ ജനാധിപത്യമര്യാദകളെത്തന്നെ ബലികഴിക്കുകയാണ് ഉത്തരവാദപ്പെട്ടവർ ചെയ്തിട്ടുള്ളത്. ഈ സംഭവം, നമ്മുടെ നാട്ടിൽ അതിക്രമങ്ങൾ ചെയ്യുന്നവരല്ല; അതു ചൂണ്ടിക്കാട്ടുന്നവരാണ് ശിക്ഷാർഹരെന്ന് തെളിയിച്ചിരിക്കുന്നു. ഒരു പത്ര പ്രവർത്തകനെ അയാൾ സത്യം പറഞ്ഞു എന്നതിന്റെ പേരിൽ പീഡിപ്പിക്കുവാൻ മുതിരുന്ന ഒരു സംവിധാനമാണ് കേരളത്തിൽ ഉള്ളതെങ്കിൽ അതിനെ എന്തു വിലകൊടുത്തും ചെറുക്കാൻ അഭിപ്രായപ്രകടന സ്വാതന്ത്ര്യത്തെയും ജനാധി പത്യമര്യാദകളെയും മാനിക്കുന്ന മുഴുവൻ ജനങ്ങളും മുന്നോട്ടുവരണമെന്നും, ജയചന്ദ്രന്റെ അറസ്റ്റിൽ പ്രതിഷേധ ശബ്ദമുയർത്തണമെന്നും ഞങ്ങൾ അഭ്യർത്ഥി ക്കുന്നു.*

1. ഒ.കെ. ജോണി
2. കെ.കെ. സുരേന്ദ്രൻ
3. [illegible]
4. [illegible]
5. [illegible]
6. [illegible]
7. [illegible]
8. [illegible]
9. [illegible]
10. [illegible]
11. [illegible]
12. [illegible]
13. [illegible]
14. [illegible]

*അനുബന്ധം : 6*

# കണ്ണാടി

*ഏഷ്യാനെറ്റിൽ* ടി. എൻ. ഗോപകുമാർ അവതരിപ്പിക്കുന്ന *കണ്ണാടി* എന്ന പ്രതിവാര വാർത്താപരിപാടിയിലേക്ക് നൂറിലേറെ ദൃശ്യകഥകളാണ് ജയചന്ദ്രൻ നൽകിയത്. ഈ ദൃശ്യകഥകൾ കേരളീയ സമൂഹത്തിലുണ്ടാക്കിയ ചലനം, അവയോടുണ്ടായ പ്രതികരണത്തിൽ നിന്നും വ്യക്തമാവുകയുണ്ടായി. *കണ്ണാടിയിൽ* ജയചന്ദ്രൻ ചെയ്ത പ്രധാനപ്പെട്ട റിപ്പോർട്ടുകളുടെ സൂചനകളാണ് ഇവിടെ നൽകിയിരിക്കുന്നത്.

**എപ്പിസോഡ് -94** 1996 ജനുവരി 17

*ബോഫോഴ്സ് കേസിനെക്കുറിച്ച് സി.ബി.ഐ. മുൻ ഡയറക്ടർ കെ. മാധവനുമായി അഭിമുഖം. സി.ബി.ഐ. യുടെ റോളിനെക്കുറിച്ച് വിശദമായി.*

**എപ്പിസോഡ് -95** 1996 ജനുവരി 24

*ബംഗാളിലെ പുരുളിയിൽ ആയുധം വർഷിച്ചവരിൽ ഒരാൾ കുറ്റ്യാടിക്കടുത്ത് നരിപ്പറ്റയിൽനിന്നും നാടുവിട്ടുപോയ കൃഷ്ണനായിരുന്നു എന്ന് മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തിരുന്നു. കണ്ണന്റെ അമ്മയും സഹോദരനുമാണ് ഈ കണ്ണാടിക്കഥയിൽ.*

**എപ്പിസോഡ് - 96.** 1996 ജനുവരി 31

*എം.ടി.ക്ക് ജ്ഞാനപീഠം കിട്ടിയതിന്റെ മധുരം പങ്കിടുകയാണ് ഈ റിപ്പോർട്ട്. എം.ടി.ക്ക് കോഴിക്കോട് നൽകിയ സ്വീകരണം. എം.ടി.യും സാഹിത്യ ജീവിതത്തെക്കുറിച്ചും ആദ്യകാല കണ്ണാടിക്കഥയിൽ പറയുന്നു.*

**എപ്പിസോഡ് -97** 1996 ഫെബ്രുവരി 4

*കോഴിക്കോട്ടെ രാമദാസൻ വൈദ്യരുടെ തെങ്ങുകയറ്റ കോളേജിനെക്കുറിച്ചുള്ള റിപ്പോർട്ട്. തെങ്ങുകയറാൻ കേരളത്തിൽ ആളില്ലാതാവുന്നതിനെക്കുറിച്ചും.*

**എപ്പിസോഡ് -98** 1996 ഫെബ്രുവരി 14

*കോൺഗ്രസ്സ് എസ് ഉണ്ണികൃഷ്ണൻ വിഭാഗം കോൺഗ്രസ്സ് ഐ.യിൽ ലയിക്കുന്നതിനെക്കുറിച്ച്. ഉണ്ണികൃഷ്ണന്റെ കോൺഗ്രസ്സ് പ്രവേശനത്തിന്റെ രാഷ്ട്രീയ പശ്ചാത്തലവും പരിണിതിയും പരിശോധിക്കുന്ന റിപ്പോർട്ടാണ്.*

**എപ്പിസോഡ് -99** 1996 ഫെബ്രുവരി 21

*കോടതി വിധിയിലൂടെ ഒ. ഭരതൻ എടക്കാട് എം.എൽ.എ. ആവുന്നു. ഒ. ഭരതൻ വിധിക്ക് ശേഷം നടത്തുന്ന മണ്ഡല പര്യടനമാണ് ഈ റിപ്പോർട്ടിന് ആധാരം.*

**എപ്പിസോഡ് -100** 1996 മാർച്ച് 1

*പൊന്ന്യൻ ഗോപാലൻ എന്ന വയോധികനായ ഫോട്ടോഗ്രാഫറെക്കുറിച്ച്. കമ്മ്യൂണിസ്റ്റ് സമരചരിത്രം പകർത്തിയ തന്റെ ക്യാമറ ആർക്കും വിട്ടുകൊടുക്കാൻ ഗോപാലൻ തയ്യാറല്ല. ഗോപാലനും ക്യാമറയും ഈ റിപ്പോർട്ടിൽ കഥാപാത്രങ്ങളാവുന്നു.*

**എപ്പിസോഡ് -101** 1996 മാർച്ച് 8

*കെ. മാധവൻ പഴയ കഥകൾ പറയുന്നു. കെ. കേളപ്പനെ വധിക്കാൻ ഗൂഢാലോചന നായനാരടക്കമുള്ളവർ നിഷേധിക്കുന്നു. കുഞ്ഞമ്പു, കെ.പി.ആർ. ഗോപാലൻ, കാർത്ത്യായനിയമ്മ...... എന്നിവരും ചർച്ചയിൽ പങ്കെടുക്കുന്നു.*

**എപ്പിസോഡ് -102** **1996 മാർച്ച് 13**

*ഹെർമൻ ഗുണ്ടർട്ടിന്റെ പ്രതിമ മുഴുമിപ്പിക്കാതെ ഉപേക്ഷിക്കപ്പെട്ട നിലയിൽ. പ്രതിമ പൂർത്തിയാക്കാൻ ശില്പി ജീവൻ തോമസ് നേരിടുന്ന സാമ്പത്തിക ക്ലേശവും പ്രതിമയോടും ഗുണ്ടർട്ടിനോടും മലയാളി കാണിച്ച അനാദരവും അവതരിപ്പിക്കുന്നു. പിന്നീട് പ്രതിമ പൂർത്തിയാക്കാൻ ഈ റിപ്പോർട്ട് സഹായിച്ചു.*

**എപ്പിസോഡ് -105** **1996 ഏപ്രിൽ 3**

*കാട്ടുമാടം മനയ്ക്ക് തലമുറകളായി പകർന്നുകിട്ടിയ ആഭിചാരക്രിയകളെക്കുറിച്ച് കാട്ടുമാടം നാരായണനുമായി നടത്തുന്ന സംഭാഷണം.*

**എപ്പിസോഡ് -106** **1996 ഏപ്രിൽ 10**

*ജനതാദൾ പിളരുന്നു. അരങ്ങിൽ ശ്രീധരനും കെ. ചന്ദ്രശേഖരനും ദൾ വിടുന്നു. ഇടതുമുന്നണിയിൽ ഇതുണ്ടാക്കുന്ന പ്രതിസന്ധി.*

**എപ്പിസോഡ് -107** **1996 ഏപ്രിൽ 17**

*ചാരായ നിരോധനത്തെ തുടർന്ന് മയ്യഴി മദ്യകേന്ദ്രമാവുന്നു. മയ്യഴിയിലേക്ക് മലബാറിൽനിന്നും മധ്യകേരളത്തിൽനിന്നുമുള്ള മദ്യപൻമാർ ഒഴുകുന്നു.*

**എപ്പിസോഡ് -110** **1996 മെയ് 1**

*വടക്കേ മലബാറിൽ നടക്കുന്ന കോഴിപ്പോരെന്ന ക്രൂര വിനോദത്തെക്കുറിച്ച്. കാസർകോടതിർത്തിയിലെ തലപ്പാടിയാണ് സ്ഥലം. മനുഷ്യർ പരസ്പരം നടത്തുന്ന ചോരക്കുരുതികളിലേക്ക് വിരൽ ചൂണ്ടുന്ന റിപ്പോർട്ട്.*

**എപ്പിസോഡ് -111** **1996 മെയ് 15**

*ബദിയടുക്കയിൽ നടന്ന ഇരട്ടക്കൊലപാതകത്തിന്റെ ഏകസാക്ഷിയായ പൂവൻകോഴിയെക്കുറിച്ച് ദേവലോകത്തിലെ ശ്രീകൃഷ്ണഷെട്ടിയുടെയും ഭാര്യയുടെയും കോഴി അവരുടെ കൊലപാതകത്തെ തുടർന്ന് കോടതി നിർദ്ദേശപ്രകാരം പോലീസ് കസ്റ്റഡിയിലാവുന്നു. പിന്നീട് പക്ഷി സ്നേഹികൾ ഇടപ്പെട്ട് കോഴിയെ മോചിപ്പിക്കുന്നു.*

**എപ്പിസോഡ് -112** **1996 മെയ് 29**

*പുതിയ ഇടത് സർക്കാർ പരിയാരം മെഡിക്കൽകോളേജിന് ഗ്യാരണ്ടി നിൽക്കാനുള്ള പഴയ സർക്കാരിന്റെ തീരുമാനം റദ്ദാക്കുന്നു. ഇതേക്കുറിച്ച് എം.വി. രാഘവനും എം.എം. ലോറൻസും സംസാരിക്കുന്നു.*

**എപ്പിസോഡ് -113** **1996 ജൂൺ 5**

*കണ്ണൂരിൽ ബി.ജെ.പി. ജില്ലാ സെക്രട്ടറി പന്ന്യന്നൂർ ചന്ദ്രന്റെ കൊലപാതകം. ചന്ദ്രന്റെ കുടുംബാംഗങ്ങൾ കണ്ണീരോടെ സംഭവം വിവരിക്കുന്നു.*

**എപ്പിസോഡ് -114** **1996 ജൂൺ 12**

*കുറുക്കൻമാരുടെ ശല്യം കാരണം പൂട്ടിയിടേണ്ടിവന്ന കോഴിക്കോട് ചേവായൂരിലെ സെന്റ് ഫിലോമിന എയ്ഡഡ് എൽ.പി. സ്കൂളിനെക്കുറിച്ച്. ഈ പ്രദേശത്ത് പലരെയും കുറുക്കന്മാർ ആക്രമിക്കുകയുണ്ടായി. അവർ സംഭവം വിവരിക്കുന്നു.*

**എപ്പിസോഡ് -115** **1996 ജൂൺ 19**

*കോഴിക്കോട് കണ്ടത്താൻകടവ് കോളനിയിൽ കക്കൂസില്ലാതെ വിഷമിക്കുകയാണ് മുഴുവൻ ജനങ്ങളും. അവർക്ക് തെരഞ്ഞെടുപ്പു കാലത്ത് കിട്ടുന്ന പ്രധാന വാഗ്ദാനമാണ് കക്കൂസ് പണിതു നൽകുമെന്നത്. ഈ റിപ്പോർട്ടിനെ തുടർന്ന് കക്കൂസ് നിർമ്മിക്കപ്പെടുകയുണ്ടായി.*

**എപ്പിസോഡ് -118** **1996 ജൂലൈ 10**

*കാലിക്കറ്റ് യൂണിവേഴ്സിറ്റിയിൽ കുമാരനാശാന്റെ ചണ്ഡാലഭിക്ഷുകിയെച്ചൊല്ലി വിവാദം.*

*പഠനക്കുറിപ്പിൽ ലൈംഗികതയുണ്ടെന്ന തർക്കങ്ങളാണ് ഈ റിപ്പോർട്ട് ചിത്രീകരിക്കുന്നത്.*

**എപ്പിസോഡ് -120** **1996 ജൂലൈ 24**

*തലശ്ശേരിയിൽ നായനാർ തെരഞ്ഞെടുപ്പ് മത്സരരംഗത്ത്.*

**എപ്പിസോഡ് -121** **1996 ജൂലൈ 31**

*ഏറ്റുമാനൂർ മഹാദേവക്ഷേത്രത്തിലെ വിഗ്രഹം മോഷ്ടിച്ച സി. സ്റ്റീഫൻ ചെസ്സുകളിക്കാര നായി മാറിയ കഥ. സ്റ്റീഫന്റെ ജീവിതത്തിലൂടെ. കോഴിക്കോട് ഒരു ചെസ്സ് ടൂർണ്ണമെന്റിൽനി ന്നാണ് ഈ കഥ കണ്ടെടുക്കുന്നത്.*

**എപ്പിസോഡ് -123** **1996 ആഗസ്ത് 14**

*കോഴിക്കോട്ടെ വെള്ളിമാടുകുന്നിൽ അനധികൃത മദ്യശാല - കേരളത്തിൽ വ്യാജമദ്യം വ്യാപകമാകുന്നതിനെക്കുറിച്ചുള്ള റിപ്പോർട്ട്. വെള്ളിമാടുകുന്നിലെ സ്ത്രീകൾ പ്രതികരി ക്കുന്നു.*

**എപ്പിസോഡ് -124** **1996 ആഗസ്ത് 21**

*കണ്ണൂരിൽ കൊല്ലാടയിലെ സ്ത്രീകൾ നടത്തിയ അടുക്കളപണി മുടക്ക്. കണ്ണൂർ കോട്ട യിൽ വെച്ച് ഭർത്താവടക്കം 8 പേർ ചേർന്ന് കൂട്ടബലാൽസംഗം ചെയ്ത സ്ത്രീക്ക് നീതി ലഭിക്കണമെന്നാവശ്യപ്പെട്ടായിരുന്നു സമരം.*

**എപ്പിസോഡ് -125** **1996 ആഗസത് 28**

*'നാട്ടുഗദ്ദിക'യെന്ന ആദിവാസി നാടകരൂപം കോഴിക്കോട്ടെ സ്റ്റേജിൽ. കാളനും സംഘ വുമാണ് അവതാരകർ. അവഗണിക്കപ്പെടുന്ന ആദിവാസികളുടെ നൃത്തരൂപങ്ങളെക്കുറിച്ചു കൂടിയാണ് ഈ റിപ്പോർട്ട്.*

**എപ്പിസോഡ് -126** **1996 ആഗസ്ത് 28**

*തലശ്ശേരി- തെരഞ്ഞെടുപ്പിന്റെ പശ്ചാത്തലത്തിൽ ഐ.എൻ.എല്ലും കേരള ജനതാദളും തമ്മിൽ നടന്ന ചർച്ചയാണ് ഈ റിപ്പോർട്ടിൽ കാണിക്കുന്നത്.*

**എപ്പിസോഡ് -127** **1996 സെപ്തംബർ 11**

*നാദാപുരത്തെ മക്കൾ സമരം. അന്ത്രുഹാജിയുടെ ആദ്യഭാര്യ ബീവാത്തുവും മക്കളും സ്വത്തിന്റെ വിഹിതം കിട്ടാൻ ഹാജിയുടെ വീട്ടുപടിക്കൽ നടത്തിയ സമരം. ബീവാത്തു വിനും മൂന്ന് മക്കൾക്കും സി.പി.എമ്മിന്റെ പിന്തുണയും ഉണ്ടായിരുന്നു.*

**എപ്പിസോഡ് -128** **1996 സെപ്തംബർ 11**

*വയനാട്ടിലെ നൂൽപുഴ കാട്ടിലെ കാട്ടുനായ്ക്കർ കോളനിയിൽ കോഴി അടയിരുന്നു വിരി യിച്ച മയിൽക്കുഞ്ഞുങ്ങൾ വളരുന്നു. കാട്ടിൽനിന്ന് കിട്ടിയ മുട്ടകളാണ് സുബ്ബി എന്ന സ്ത്രീ കോഴിക്കൂട്ടിൽ വെച്ച് വിരിയിച്ചെടുത്തത്. മനുഷ്യനും ജന്തുലോകവും തമ്മിലുള്ള അപൂർവ്വ ബന്ധം.*

**എപ്പിസോഡ് -129** **1996 സെപ്തംബർ 25**

*'അധികാരം' എന്ന പുസ്തകത്തെച്ചൊല്ലി കോഴിക്കോട് സർവകലാശാലയിലുണ്ടായ വിവാദം. പുസ്തകത്തിൽ അശ്ലീലമുണ്ടെന്ന വാദമാണ് ചർച്ചയാകുന്നത്.*

**എപ്പിസോഡ് -129** **1996 സെപ്തംബർ 25**

*നാഗർഹോളയിൽ താജ്ഗ്രൂപ്പ് നടത്തുന്ന കുടിയൊഴിപ്പിക്കൽ നീക്കത്തിനെതിരെ ആദി വാസികൾ നടത്തുന്ന സമരം. ഇവിടം ദേശീയപാർക്കായി പ്രഖ്യാപിച്ചതിനെ തുടർന്ന് താജ്ഗ്രൂപ്പ് ടൂറിസം വികസനത്തിന്റെ പേരിൽ ഇവിടെ ഹോട്ടൽ ശൃംഖലയും മറ്റും ഉണ്ടാ ക്കാനുള്ള ശ്രമത്തിലായിരുന്നു.*

**എപ്പിസോഡ് -130** **1996 ഒക്ടോബർ 2**

*മാനന്തവാടിയിലെ തരുവണയിലെ മൈമൂന എന്ന 6 വയസ്സുകാരിയെക്കുറിച്ച്. കാലിന്*

വാതം ബാധിച്ച ഈ പെൺകുട്ടിയെ വീട്ടുകാർ ചികിത്സിപ്പിച്ചത് ഒരു മന്ത്രവാദിയെക്കൊണ്ടാണ്. 1500 രൂപ വാങ്ങി പ്രേതബാധ മാറ്റാനെന്ന പേരിൽ സിദ്ധൻ നടത്തിയ ചികിത്സ പെൺകുട്ടിയുടെ ശരീരം മുഴുവൻ മുറിവുകളേൽപ്പിച്ചു.

**എപ്പിസോഡ് -131** **1996 ഒക്ടോബർ 9**

കാസർകോട് ജില്ലാ സഹകരണ ബാങ്കിൽ അഴിമതി കാണിച്ചവരെ പോലീസ് അറസ്റ്റ് ചെയ്യാനെത്തുമ്പോൾ ആശുപത്രിയിലാവുന്നു. ദേശീയ രാഷ്ട്രീയത്തിൽ നടക്കുന്ന കുംഭകോണങ്ങളുടെ ചെറുപതിപ്പാണ് ഈ സംഭവം.

**എപ്പിസോഡ് -132** **1996 ഒക്ടോബർ 16**

നീലേശ്വരത്തെ ടി.വി. മധു. മൂന്നാം വയസ്സിൽ പോളിയോ വന്ന് ശരീരം തളർന്നു. ഒരു കൈയിനുമാത്രം ചലനശേഷിയുള്ള ഇയാളുടെ ഉപജീവനം ചിത്രം വരച്ചാണ്.

**എപ്പിസോഡ് -134** **1996 ഒക്ടോബർ 30**

മയ്യഴിയുടെ ആദ്യമുനിസിപ്പൽ തെരഞ്ഞെടുപ്പ് മദിരാശി ഹൈക്കോടതി സ്റ്റേ ചെയ്യുന്നു. മയ്യഴിയുടെ സ്വയംഭരണ സ്വപ്നം സഫലമാവാതെ നീളുന്നു.

**എപ്പിസോഡ് -136** **1996 നവംബർ 6**

ആദിവാസി ബില്ലിനെതിരെ അട്ടപ്പാടിയിലെ ആദിവാസികളുടെ പ്രതിഷേധം. ഒരനുഷ്ഠാനം പോലെ ബില്ലിനെ അവർ ശ്മശാനത്തിൽ കുഴിച്ചു മൂടുന്നു. മരണാനന്തര ക്രിയകൾ നടത്തുന്നു.

**എപ്പിസോഡ് -141** **1996 ഡിസംബർ 18**

കോഴിക്കോട്ട് കല്ലായി റോഡിൽ കോൺട്രാക്റ്റ് പണി നാടകം. ഒരു റോഡിലെ ഗതാഗതം മുടങ്ങുമ്പോൾ അടുത്ത റോഡിലെ കൂടുന്ന ഗതാഗതത്തിന്റെ ചുങ്കം പിരിച്ച് പണമുണ്ടാക്കുന്ന ആദ്യ റോഡിന്റെ കോൺട്രാക്ടർ.

**എപ്പിസോഡ് -142** **1996 ഡിസംബർ 25**

40 കൊല്ലം മുൻപ് വടകരയിൽനിന്ന് കാണാതായ പോലീസുകാരൻ രാമൻ സ്വാമി ശിവാനന്ദ പരമഹംസരായി തിരിച്ചെത്തിയ കഥ. വടകരയിലെ സിദ്ധാശ്രമം. അപൂർവ്വമായ ജീവിതരീതിയാണ് ഇവിടെയുള്ളത്.

**എപ്പിസോഡ് -144** **1997 ജനുവരി 8**

മലപ്പുറത്ത് പടിഞ്ഞാറും മുറിയിൽ വ്യഭിചാരിണികളാണെന്ന് പറഞ്ഞ് നാട്ടുകാരിൽ ചിലർ രണ്ട് പെൺകുട്ടികളുടെ തല മുണ്ഡനം ചെയ്തു. എയ്ഡ്സ് രോഗഭീതിയാണ് ആ അക്രമത്തിന് പ്രേരണയായത്. മൈമൂന, റഷീദ എന്നീ രണ്ടു പെൺകുട്ടികളെ തല മുണ്ഡനം ചെയ്തശേഷം ഒരു മൗലവിയും മറ്റൊരാളും ചേർന്ന് പോലീസ് സ്റ്റേഷനിൽ ഏൽപ്പിക്കുകയായിരുന്നു. പിന്നീട് പരിശോധനയിൽ ഇവർക്ക് എച്ച്. ഐ. വി. പൊസിറ്റീവല്ലെന്ന് തെളിയുകയും ചെയ്തു.

**എപ്പിസോഡ് -152** **1997 ഫെബ്രുവരി 5**

6 മാസം പ്രായമുള്ളപ്പോൾ പോളിയോ വന്ന് ശരീരം തളർന്ന 23 കാരൻ. ഒന്നരയടി പൊക്കം. എങ്കിലും ജോൺസൺ ഇന്ന് എഞ്ചിനീയറും ചെറുകിട വ്യവസായ പ്രമുഖനുമാണ്.

**എപ്പിസോഡ് -161** **1997 മെയ് 7**

പണം പയറ്റ് - മലബാറിൽ നിലനിൽക്കുന്ന ഒരു ധനവിനിമയ സംവിധാനം. പണം ആവശ്യമുള്ളപ്പോൾ ടീ പാർട്ടി നടത്തി പണം വാങ്ങി പിന്നീട് ഇതേ രീതിയിൽ തിരിച്ചു കൊടുക്കുന്നു.

**എപ്പിസോഡ് -162** **1997 മെയ് 14**

ഇറാഖിന്റെ കടൽ അതിർത്തി ലംഘിച്ചതിന് ജയിലിലായ തിക്കോടി സ്വദേശികളായ രണ്ട്

ചെറുപ്പക്കാർ. കുവൈറ്റിൽനിന്നും മീൻപിടിക്കാൻ പോയപ്പോഴാണ് അസീസ്, കല്ലായി മൊയ്തു എന്നിവർ ഇറാഖ് നാവികരുടെ പിടിയിലായത്.

**എപ്പിസോഡ് -163** 1997 മെയ് 21

കണ്ണൂർ ജില്ലയിലെ പാനൂർ കുന്നത്തു പറമ്പിൽ നടന്ന ഗ്രാമോത്സവത്തിലെ ഗ്രാമീണ മത്സരങ്ങൾ. ഓലമെടച്ചിൽ മത്സരം - ഒരു റിപ്പോർട്ട്.

**എപ്പിസോഡ് -166** 1997 ജൂൺ 11

കോഴിക്കോട്ട് ചേളന്നൂർ നാഗകാളി ക്ഷേത്രത്തിൽ നടത്തുന്ന പ്രത്യേക നേർച്ചയെക്കുറിച്ച്. ധർമ്മൻ എന്നയാൾ ക്ഷേത്ര വളപ്പിൽ നിധിയുള്ളതായി സ്വപ്നം കാണുന്നു. ഇതേ തുടർന്ന് ക്ഷേത്രം ഭാരവാഹികൾ നിധിക്കായി നടത്തുന്ന തിരച്ചിലിന്റെ ഭാഗമാണ് നേർച്ച.

**എപ്പിസോഡ് -167** 1997ജൂൺ 18

കോഴിക്കോട്ടെ വനിതാ കമ്മീഷൻ അദാലത്തിലെ ബഹളം. മുസ്ലിം വ്യക്തിനിയമത്തെക്കുറിച്ചുള്ള സെമിനാറിൽ സംഘടിതമായി നടന്ന ബഹളം പൂർണമായും ചിത്രീകരിച്ച റിപ്പോർട്ട്.

**എപ്പിസോഡ് -173** 1997ജൂലൈ 31

ഒരു കുടുംബത്തിലെ ഓരോരുത്തരെയായി വിചിത്ര രോഗം പിടികൂടുന്നതിനെക്കുറിച്ച് ഒരു റിപ്പോർട്ട്. പ്രോട്ടീൻ കുറവുകൊണ്ട് ശരീരം ശോഷിച്ച് ഒടുവിൽ ഓർമ്മപോലും നശിക്കുന്നു. കുടുംബത്തിൽ ഓരോരുത്തരെയായി രോഗം ബാധിക്കുന്നു. ഇന്റർവ്യൂ ചെയ്യുമ്പോൾ ജയചന്ദ്രൻ സതീശനെന്ന രോഗിക്ക് ബീഡിയും 50 പൈസയും കൊടുക്കുന്നു.

**എപ്പിസോഡ് -176** 1997 ആഗസ്ത് 20

വയസ്സുകാലത്ത് കരാട്ടെ പഠിക്കുന്ന കോഴിക്കോട് മുക്കത്തെ കേളേട്ടൻ. പ്രായം പ്രശ്നമേയല്ലെന്ന് കേളേട്ടൻ. കരാട്ടെ ചെയ്യാത്ത ദിവസം വിശപ്പ് തോന്നുന്നില്ലെന്നും.

**എപ്പിസോഡ് -178** 1997 സെപ്തംബർ 3

മാവൂർ ഫാക്ടറി പൂട്ടൽ ഭീഷണിയെക്കുറിച്ച് ആശങ്കപ്പെടുന്ന യൂണിയൻ നേതാക്കളെയും ഫാക്ടറി മലിനീകരണത്തിനെതിരെ സമരം ചെയ്യുന്ന നാട്ടുകാരെയും കുറിച്ച്. രണ്ടു പക്ഷത്തിന്റെയും നിസ്സഹായത.

**എപ്പിസോഡ് -180** 1997 സെപ്തംബർ 17

തിരുവോണനാളിലെ കണ്ണാടിയിലേക്കുള്ള റിപ്പോർട്ട്. കോഴിക്കോട്ട് വലിയങ്ങാടിയിൽ അരി ലോറികളിൽ നിന്ന് വീഴുന്ന അരിമണി പെറുക്കി ഉപജീവനം നടത്തുന്ന സ്ത്രീകളെക്കുറിച്ചുള്ളതാണ്. നാം കണ്ടില്ലെന്നു നടിക്കുനന കാഴ്ചകൾ.

**എപ്പിസോഡ് -181** 1997 സെപ്തംബർ 24

ശരീരം തളർന്നുപോയ മറ്റൊരു ചെറുപ്പക്കാരന്റെ കഥ. 14 -ാം വയസ്സിൽ വീണ് കൈ പൊട്ടിയതായിരുന്നു തുടക്കം. ജയരാജ് എന്ന ഈ ചെറുപ്പക്കാരന്റെ ഇന്റർവ്യൂ. ജയരാജന്റെ ഓർമ്മകളാണ് ഈ കഥയിലുള്ളത്.

**എപ്പിസോഡ് -184** 1997 ഒക്ടോബർ 15

പഴയകാല ഹിന്ദുസ്ഥാനി സംഗീതജ്ഞനും ഗായകനുമായ ശരച്ചന്ദ്രമറാഠെയുടെ പരിതാപകരമായ ജീവിതം.

**എപ്പിസോഡ് -185** 1997 ഒക്ടോബർ 22

അധ്യാപികയായിരിക്കെ കാഴ്ച നഷ്ടപ്പെട്ട പുൽപ്പള്ളിയിലെ വിലാസിനി ടീച്ചറുടെ കഥ. ശമ്പളം തടഞ്ഞുവെച്ചിട്ടും നാട്ടുകാർ എതിർത്തിട്ടും ജോലി തുടരുകയാണ് ഇവർ.

**എപ്പിസോഡ് -191** 1997 ഡിസംബർ 3

കുടകിലെ സ്വതന്ത്ര സംസ്ഥാനവാദം. വ്യക്തിമോർച്ച എന്ന സംഘടന ചൂഷണത്തി

*നെതിരെ നടത്തുന്ന പ്രക്ഷോഭം. ഇതിന്റെ സമര പ്രഖ്യാപന സമ്മേളനം.*

**എപ്പിസോഡ് -192** **1997 ഡിസംബർ 10**

*29 പഴയ കാറുകളുടെ ഉടമസ്ഥനായ പി.സി. അഹമ്മദ് കുട്ടി ഹാജി. കൂർഗിലെ സിദ്ധപുരക്കാരനായ ഇയാൾ ഇനിയും കാറുകൾ വാങ്ങാൻ ഒരുക്കമാണ്.*

**എപ്പിസോഡ് -197** **1996 ജനുവരി 14**

*54-ാം വയസ്സിൽ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽനിന്ന് ജോലികിട്ടിയ കക്കട്ടിലെ ഗോപാലൻ. 1969- ലാണ് ഗോപാലൻ പേര് രജിസ്റ്റർ ചെയ്തിരുന്നത്. വളയത്തെ ഒരു എൽ.പി. സ്കൂളിലാണ് ഗോപാലന് പാർട്ട് ടൈം പ്യൂണായി ജോലി കിട്ടിയത്.*

**എപ്പിസോഡ് -198** **1998ജനുവരി 21**

*കോഴിക്കോട്ടെ കുറ്റിക്കാട്ടൂർ ഗവ: ഹൈസ്കൂളിലെ ശ്രീധരൻ മാസ്റ്റർ കുട്ടികളെ പഠിപ്പിക്കുന്നത് ഹിപ്നോട്ടൈസിംഗ് വിദ്യയിലൂടെയാണ്. ഡ്രോയിംഗ് അധ്യാപകനാണെങ്കിലും ക്ലാസ് മുറിയിൽ മാഷ് മനഃശാസ്ത്രജ്ഞനാവുന്നു.*

**എപ്പിസോഡ് -201** **1998 ഫെബ്രുവരി 18**

*ലക്ഷ്മി എന്ന മലയാള സ്ത്രീ. ബാംഗ്ലൂരിൽ നടത്തുന്ന വികലാംഗർക്കുള്ള കേന്ദ്രത്തെക്കുറിച്ച്. ചെറുപ്പത്തിലെ ഇരുകാലുകളും തളർന്ന പാലക്കാട്ടെ ശ്രീകൃഷ്ണപുരത്ത് ജനിച്ച ലക്ഷ്മിയുടെയും ഭർത്താവ് ഐ.പി.എസുകാരനായ നിസാമുദ്ദീന്റെയും ജീവിതത്തിലൂടെ.*

**എപ്പിസോഡ് -203** **1998 മാർച്ച് 4**

*കണ്ണൂരിൽ മുല്ലപ്പള്ളി രാമചന്ദ്രനെതിരെ മത്സരിക്കുന്ന മുല്ലപ്പള്ളി ചന്ദ്രനെക്കുറിച്ച്. ചാരായത്തൊഴിലാളിയായിരുന്ന ചന്ദ്രൻ തെരഞ്ഞെടുപ്പിൽ മത്സരിക്കുന്നതിന്റെയും മുല്ലപ്പള്ളി എന്ന തറവാട്ടുപേര് ഉപയോഗിക്കുന്നതിന്റെയും കാരണങ്ങളാണ് ജയചന്ദ്രൻ അന്വേഷിക്കുന്നത്.*

**എപ്പിസോഡ് -204** **1999 മാർച്ച് 11**

*തെരഞ്ഞെടുപ്പ് നിയമങ്ങൾ കർക്കശമാക്കിയതോടെ തൊഴിലില്ലാതാവുന്ന ബാന്റുമേളക്കാരുടെ പ്രശ്നം. ബ്യൂഗിളിൽ അവരിലൊരാൾ വായിക്കുന്ന പഴയ ശോകഗാനം റിപ്പോർട്ടിന്റെ പശ്ചാത്തല ഗാനവുന്നു.*

**എപ്പിസോഡ് -227** **1998 ആഗസ്ത് 12**

*ഹിരോഷിമ ദിനത്തോടനുബന്ധിച്ച് (ആഗസ്റ്റ് 6) പൊഖ്റാനിൽ ഇന്ത്യ അണുസ്ഫോടനം നടത്തിയതിൽ പ്രതിഷേധിച്ച് സെക്രട്ടറിയേറ്റ് നടയിൽ നടന്ന നാടകീയമായ പ്രകടനം. ജയചന്ദ്രനും ആ നാടകത്തിന്റെ ഭാഗമാവുന്നു.*

**എപ്പിസോഡ് -232** **1998 സെപ്തംബർ 16**

*മന്ത്രി പി.ആർ. കുറുപ്പിനെതിരെ അഴിമതിയാരോപണം. മന്ത്രി രാജിവെക്കണമെന്ന് ജനതാദൾ എം.എൽ.എ. മാർ. തയാറല്ലെന്ന് കുറുപ്പ്. പ്രശ്നം കേന്ദ്ര നേതൃത്വത്തിനുമുന്നിൽ.*

**എപ്പിസോഡ് -235** **1998 നവംബർ 12**

*സുശീല എന്ന എയ്ഡ്സ് രോഗി. രോഗബാധയുള്ള മകളെക്കുറിച്ച് ഇവരുടെ ഉത്കണ്ഠ. ഇവരുടെ മരണമായിരുന്നു ജയചന്ദ്രന്റെ അവസാനത്തെ കണ്ണാടി റിപ്പോർട്ട്.*

**എപ്പിസോഡ് -238** **1998 നവംബർ 19**

*കൊല്ലത്ത് അനാഥശവങ്ങൾ മറവുചെയ്യുന്ന സന്തോഷ്. 300 ലേറെ അനാഥശവങ്ങൾ സന്തോഷ് മറവു ചെയ്തു കഴിഞ്ഞിരുന്നു.*

**എപ്പിസോഡ് -238** **1998 നവംബർ 19**

*വർഗീസിനെ വെടിവെച്ചു കൊന്ന രാമചന്ദ്രൻ നായർ എന്ന പോലീസുകാരൻ മനസ്സു തുറക്കുന്നു.* ●

# വാസ്തവം

തെരഞ്ഞെടുത്ത
വാസ്തവകഥകൾ

**കെ.ജയചന്ദ്രൻ**

ശബ്ദിക്കാൻ
അവകാശമില്ലാത്തവരുടെ
ശബ്ദമായി അവസാനശ്വാസം
വരെ നിലകൊണ്ട ഒരസാധാരണ
ജീവിതത്തിന്റെ രേഖകൾ

ആദിവാസി ജനത
മനുഷ്യാവകാശം
സാമൂഹിക ജീവിതം
പരിസ്ഥിതി
എന്നീ വിഭാഗങ്ങളിലായി
തെരെഞ്ഞെടുത്ത
വാസ്തവകഥകൾ

എഡിറ്റർ
മാങ്ങാട് രത്നാകരൻ

അവതാരിക
ബി.ആർ.പി.ഭാസ്കർ



ജയചന്ദ്രൻ സുഹൃദ്സംഘം
കോഴിക്കോട്